ചമ്പത്തിൽ

# ചാത്തുക്കുട്ടിമന്നാടിയാർ


By

വിദ്വാൻ ടി. കെ. രാമൻമേനോൻ





രണ്ടാംപതിപ്പ് കോപ്പി 2000

കലാവിലാസിനി പ്രസിദ്ധീകരണശാല

തിരുവനന്തപുരം

1939




[~~One Rupee~~

ചമ്പത്തിൽ

# ചാത്തുക്കുട്ടിമന്നാടിയാർ

By

വിദ്വാൻ ടി. കെ. രാമൻമേനോൻ



രണ്ടാംപതിപ്പ് കാപ്പി 2000

കലാവിലാസിനി പ്രസിദ്ധീകരണശാല

തിരുവനന്തപുരം

1939



[One Rupee]

# പ്രാരംഭം.

ഇന്നു നാം കാണുന്ന ഏതൊരു രാജ്യചരിത്രവും അന്യൂനമല്ല. സമുദായം, മതം, സാഹിത്യം, കലാകൾ, ഭരണം എന്നിവയുടെ പ്രാരംഭം, ഗതി, വളർച്ച എന്നിവയെ സാരമായി ബോധിപ്പിച്ചിട്ടുള്ളവയാണോ ചരിത്രം എന്നൊന്നു പരിശോധിച്ചു നോക്കുക. അപ്പോൾ കാണാം അതിന്റെ അപൂർണ്ണത. യദുനാഥസർക്കാർ തുടങ്ങിയ ഭാരതീയരും, വിൻസന്റ് സ്മിത്ത് തുടങ്ങിയ പാശ്ചാത്യരും ഇന്ത്യാചരിത്രനിർമ്മാണത്തിൽ, തങ്ങൾക്കു വിജയം കൈവന്നിട്ടുണ്ടെന്നു തീർച്ചയായും അഭിമാനിച്ചിരിക്കയില്ല. അവർക്കറിയാം തങ്ങളുടെ സംരംഭം രാജ്യത്തിലെ ഭരണകൂടങ്ങളെ മാത്രമെ സ്പർശിച്ചിട്ടുള്ളുവെന്ന്. ഇന്ത്യയിലെ ജനസമുദായത്തിന്റെ ഘടന ഇന്ത്യാചരിത്രം രേഖപ്പെടുത്തുന്നുണ്ടോ? മതങ്ങളെ പരാമർശിച്ചുകൊണ്ടുള്ള പ്രസ്താവങ്ങൾക്ക് അതിൽ വല്ല സ്ഥാനവും കല്പിച്ചുകൊടുത്തിട്ടുണ്ടോ? ഇന്ത്യൻസാഹിത്യത്തിന്റെ ബഹുമുഖങ്ങളായ വിഭാഗങ്ങളെ കുറിക്കുന്ന എത്ര ഏടുകൾ അതിലുണ്ട്? കലാജ്ഞാനത്തിനു ചരിത്രം എത്രമാത്രം സഹായിച്ചിട്ടുണ്ട്? ചരിത്രകാരന്മാർതന്നെ ഇതിനെല്ലാം മറുപടി പറയട്ടെ.

അശോകൻ, ഹർഷൻ, റാണാ പ്രതാപസിംഹൻ, അക്ബർ, അറംഗസീബ്, ശിവാജി തുടങ്ങിയുള്ള അസംഖ്യം സാമ്രാട്ടുകളുടേയും, അവരുടെ ഭരണകാലത്തുണ്ടായിട്ടുള്ള ചില വിശേഷ സംഭവങ്ങളുടേയും ഒരു

പീഠികയാണു് വാസ്തവത്തിൽ ഇന്ത്യാചരിത്രം. ഈ സ്ഥിതിയിൽ അതിനു് എങ്ങനെ പൂർണ്ണതയുണ്ടെന്നു പറയാം? തീർച്ചയായും നിവൃത്തിയില്ല. ചരിത്രപരമായ കുറവിനെ പരിഹരിക്കണമെങ്കിൽ, അതിന്റെ എല്ലാ വശങ്ങളേയും ബാധിക്കുന്ന വിവിധ വിഷയങ്ങളുടെ വിവരണം കൂടിയേതീരൂ. അങ്ങനെ വേണം ചരിത്രം പൂർണ്ണമാകുന്നതിനു്. സമുദായചരിത്രം, മതചരിത്രം, സാഹിത്യചരിത്രം, കലാവിജ്ഞാനീയം, ഭരണവിസ്താരം തുടങ്ങിയ ഗ്രന്ഥങ്ങളെല്ലാം രാഷ്ട്രചരിത്രത്തിന്റെ അവയവങ്ങളാണെന്നു് ഇത്രയും പ്രസ്താവിച്ചതിൽനിന്നു ഏറെക്കുറെ വ്യക്തമാകും. അപ്പോൾ ഒരു കവി ചെയ്യുന്നതു ചരിത്രസംപൂർത്തിക്കുള്ള യത്നമാണല്ലോ. അതു ചിലർക്കു വിസംവദിക്കുമായിരിക്കാം. ആയിക്കൊള്ളട്ടെ. വാസ്തവത്തിൽ രാജ്യചരിത്രത്തിൽ, മറ്റെല്ലാററിനുമെന്നപോലെ സാഹിത്യചരിത്രത്തിനും ഗണനീയമായ ഒരു സ്ഥാനമുണ്ടു്.

സാഹിത്യചരിത്രം എന്നതു രാജ്യചരിത്രത്തിനു് എത്രത്തോളം പ്രകാശം നൽകുന്നുണ്ടെന്നു നമുക്കൊന്നു ചുഴിഞ്ഞു നോക്കാം. വിവിധജാതി മനുഷ്യന്റെ ജീവിതാനുഭവങ്ങളുടേയും, അവകാശങ്ങളുടേയും, അധികാരങ്ങളുടേയും ആസ്വാദനീയമായ ഒരു വിവരണമാകുന്നു സാഹിത്യചരിത്രം. ആ വിവരണം ഭാഷാപ്രണയികളിൽനിന്നും കവികളിൽനിന്നുമാണു് ഭാഷ അംഗീകരിക്കുന്നതു്. രാജസ്ഥാനങ്ങളേയും, ഭയങ്കര യുദ്ധങ്ങളേയും, ഭരണ പരിവർത്തനങ്ങളേയും, രാജപരമ്പരയേയും മാത്രം ലക്ഷ്യമാക്കിക്കൊണ്ടുള്ള ചരിത്രത്തിനു സാഹിത്യപരമായ വിലയും നിലയും എത്രയോ തുച്ഛമാകുന്നു.

ഇന്ത്യാചരിത്രം ഇന്ത്യയുടെ സാഹിത്യത്തിൻേറയും ചരിത്രമാകുന്ന ആ സുവർണ്ണകാലം എന്നാണ് നമുക്കൊന്നു കാണുമാറാവുക!

ഇന്ത്യാചരിത്രം, സാഹിത്യാന്വേഷണത്തെ സംബന്ധിച്ചിടത്തോളം പ്രായേണ മുനിവൃത്തി കൈക്കൊണ്ടിരിക്കുന്നു എന്ന സംഗതി, ലജ്ജാപൂർവ്വമെങ്കിലും സമ്മതിക്കാതിരിക്കാൻ നിർവ്വാഹമില്ല. ഭാരതീയ സാഹിത്യമാകട്ടെ, വിവിധ ശാഖാ സംകുലവുമാകുന്നു. പക്ഷ, ഈ ബഹുശാഖകൾക്കും ആര്യദ്രാവിഡ സാഹിത്യങ്ങൾ തന്നെയാണ് ഉല്പത്തിസ്ഥാനമെന്നു നമുക്കു സമാധാനിക്കാം. വംഗസാഹിത്യം, ഹിന്ദിസാഹിത്യം, ഉർദുസാഹിത്യം, മറാട്ടിസാഹിത്യം എന്നിവ ആര്യസാഹിത്യത്തിൻെറ സന്താനങ്ങളായി നിന്ന് ലോക സാഹിത്യത്തിനു പരിപൂർണ്ണത നേടുവാൻ ശ്രമിക്കുമ്പോൾ, തമിഴ്, കർണ്ണാടകം, തെലുംക്, തുളു, മലയാളം എന്നീ സാഹിത്യങ്ങൾ ദ്രാവിഡസാഹിത്യത്തെ നിദാനമാക്കിവച്ചുകൊണ്ട് ആര്യസാഹിത്യസന്താനങ്ങളെ ബലിഷ്ഠങ്ങളും, സ്വതന്ത്രങ്ങളുമാക്കി സഹായിക്കയാണു ചെയ്യുന്നത്.

മലയാള സാഹിത്യത്തിനും ഒരു ചരിത്രമുണ്ട്. അതു ചില പ്രത്യേക കാരണങ്ങളാൽ വിമർശകന്മാരുടെ വാദപ്രതിവാദങ്ങൾക്കും ഭിന്നഭിന്നങ്ങളായ അഭിപ്രായ ശതങ്ങൾക്കും അധീനമായിട്ടാണ് കിടക്കുന്നത്. സാഹിത്യത്തിൻേറതെന്നല്ല, ഒന്നിൻേറയും ചരിത്രം രേഖപ്പെടുത്തി വയ്ക്കുവാൻ ഉത്സുകമായിരുന്നില്ല കേരളീയലോകം. അവരുടെ നേട്ടവും, നോട്ടവും ചരിത്രപരമ്പരകളിലേക്കമായിരുന്നില്ല. യുദ്ധകാര്യങ്ങളിൽ പ്രത്യേ

കിട്ടും, ആദ്ധ്യാത്മികവിഷയങ്ങളിൽ പൊതുവേയും പ്രവർത്തിച്ചിരുന്ന പ്രാചീനകേരളീയർ, സാഹിത്യചരിത്രം തുടങ്ങി അവശ്യം വിജ്ഞേയങ്ങളായ വിഷയങ്ങളിൽ മനസ്സിരുത്തുവാൻ അത്ര ശ്രമിച്ചില്ല. അതിനാൽ മാത്രമാണ് നമ്മുടെ സാഹിത്യചരിത്രം ഇന്നു വിലക്ഷണമായിത്തീർന്നിരിക്കുന്നതു്. ഭാഷാചരിത്രകർത്താവായ ശ്രീമാൻ ഗോവിന്ദപ്പിള്ള അവർകളും, ഭാഷാസാഹിത്യചരിത്രകർത്താവായ ശ്രീമാൻ നാരായണപ്പണിക്കരവർകളും, തങ്ങളാലാവുന്നവിധം, കേരളീയ കവിലോകത്തെയും അവരുടെ കൃതികളെയും നമുക്ക പരിചയപ്പെടുത്തിത്തന്നിട്ടുണ്ടു്. അവരും, ഐതിഹ്യങ്ങളേയും, ഊഹാപോഹങ്ങളേയും ചില സ്ഥലത്തു കൈക്കൊള്ളാതിരുന്നിട്ടില്ല. ഭാഷാസാഹിത്യസാമ്രാജ്യത്തിൽ കെടാവിളക്കായി ശോഭിച്ച തുഞ്ചത്തുരാമാനുജാചാര്യപാദങ്ങളുടേയും, കുഞ്ചൻനമ്പ്യാരുടേയും ജീവിതകാലം അന്ധകാരവലയത്തിൽപ്പെട്ടു സൂക്ഷ്മരൂപമില്ലാതെയാണു കിടക്കുന്നതെന്നസംഗതി തന്നെ, നമ്മുടെ ഭാഷാസാഹിത്യചരിത്രത്തിന്റെ ശോചനീയാവസ്ഥയെയാണല്ലോ പ്രകടിപ്പിക്കുന്നതു്. നമ്മുടെ പൂർവ്വികന്മാരുടെ അനാസ്ഥയാണ് ഇതിനൊക്കെ കാരണം. മേലാൽ ഇങ്ങനെയൊരു ദുർവ്വിധി മലയാളസാഹിത്യത്തെ ബാധിക്കാതിരിക്കുവാൻ നാം ശ്രമിക്കേണ്ടതാവശ്യമാകുന്നു.

ഭാഷയുടേയും സാഹിത്യത്തിന്റേയും അഭ്യുദയത്തിനുവേണ്ടി ജീവിച്ചിരുന്നിട്ടുള്ളവർ, ഭാഷകൊണ്ടു് ഉപജീവിക്കുന്നവരുടെയെല്ലാം സമാരാധനയ്ക്കു പാത്രീഭവിക്കേണ്ടവരാണ്. ആ ആരാധന അവരെ സംബ

ന്ധിച്ചുള്ള യഥാൎത്ഥ ചരിത്രങ്ങളുടെ പ്രകാശനവുമാകുന്നു. സാഹിത്യകാരന്മാരുടെ ജീവചരിത്രത്തിന്നു ഏതൊരു ഭാഷയിലും പ്രാധാന്യവും പ്രാമുഖ്യവുമുണ്ട്. കേരളീയർ ഈ പരമരഹസ്യം അറിവാൻ തുടങ്ങിയതിന്റെ പ്രതിധ്വനിയാണ് പരിഷത്സമ്മേളനങ്ങളിൽ സാഹിത്യകാരന്മാരുടെ ജീവചരിത്രം പ്രസിദ്ധപ്പെടുത്തേണ്ടതിന്നുള്ള കാലം അതിക്രമിച്ചിരിക്കുന്നു എന്നുള്ള പ്രസ്താവന. വി. വി. പ്രസിദ്ധീകരണശാലയുടെ ഉടമസ്ഥനും ഒരുത്തമ ഭാഷാപ്രണയിയുമായ ശ്രീമാൻ തോമസ് പോൾ അവർകൾ ഭാഷാപ്രണയികളുടെ ജീവചരിത്ര പരമ്പര, പ്രസിദ്ധീകരിക്കുവാൻ ബദ്ധകങ്കണനായതും, പത്തോളം ചരിത്രങ്ങൾ പ്രസിദ്ധപ്പെടുത്തി പൊതുജനങ്ങളുടെ ബഹുമാനാദരങ്ങൾ സമാൎജ്ജിച്ചു സന്തുഷ്ടനായതും, ഈ ഒരൊററ ഉദ്ദേശ്യത്തെ പുരസ്കരിച്ചാണ്. നിൎഭാഗ്യവശാൽ ആ മാന്യദേഹം കാലയവനികയ്ക്കുള്ളിൽ തിരോധാനം ചെയ്തു. അല്ലെങ്കിൽ ചുരുങ്ങിയ കാലത്തിന്നുള്ളിൽ സാഹിത്യചരിത്രഗ്രന്ഥത്തിന്നു മേന്മ കൂട്ടുന്ന ഭാഷാപ്രണയികളുടെ ചരിത്രാവലി നമുക്കു കണ്ടു പരമാനന്ദമടയാമായിരുന്നു! എന്തു ചെയ്യാം!

കാലദേശാവസ്ഥകളുടെ പ്രതിബിംബമാണ് എവിടത്തേയും സാഹിത്യം. കാലവും, ദേശവും, സ്ഥിതിയും മാറിമാറിക്കൊണ്ടിരിക്കുന്നതു് പ്രകൃതിനിയമമാകുന്നു. അതനുസരിച്ചു് സാഹിത്യത്തിന്നും ഇടയ്ക്കിടയ്ക്കു് പരിവൎത്തനം സംഭവിക്കുന്നു. മനുഷ്യർ പ്രാകൃതാവസ്ഥയിൽനിന്നു സംസ്കൃതദശയിലേക്കു പകരുമ്പോൾ അവരുടെ പ്രകൃതിയെ പ്രതിബിംബിപ്പിക്കുന്ന സാഹിത്യത്തിന്നും സംസ്കാരം വരുന്നതായി കാണാം.

മലയാളഭാഷാസാഹിത്യവും വിവിധാകൃതി കൈക്കൊണ്ടിരിക്കുന്നു. ഒരുകാലത്ത് അതു ചെന്തമിഴ് പ്രഭാവത്തിൽ വിലസി; പിന്നീടത്ത് സംസ്കൃതമഹിമാവിൽ വിളയാടി; അനന്തരകാലങ്ങളിൽ മണിപ്രവാളപ്രഭയിൽ നിമഗ്നയായി.

സാഹിത്യത്തിന്റെ പരിവർത്തനത്തിന് ഭരണരീതിയും, ഭാഷയും ഏറക്കുറെ അനുകൂലിക്കുന്നുണ്ട്. മലയാളസാഹിത്യം ഒരു വലിയപരിവർത്തനച്ചുഴിയിലാണ് ഇന്നു പെട്ടിരിക്കുന്നത്. പ്രസ്തുത പരിവർത്തനം പ്രാരംഭിക്കുന്നതു മഹാമഹിമശ്രീ കേരളവർമ്മ വലിയ കോയിത്തമ്പുരാന്റെ കാലം മുതൽക്കാണ്. അന്ന് അൽപമായി നാം കണ്ട ആ പരിവർത്തനം ഇന്നു അതിന്റെ പരമകാഷ്ഠയിൽ എത്തിക്കഴിഞ്ഞിരിക്കുന്നു. വലിയകോയിത്തമ്പുരാന്റെ സാഹിത്യസംരംഭത്തിൽ പ്രാദുർഭവിച്ച സാഹിത്യവിപ്ലവം, അദ്ദേഹത്തിന്റെ സമകാലീനന്മാരായ കവികളുടെ നൈരന്തര്യങ്ങളായ യത്നങ്ങൾകൊണ്ടു ബലിഷ്ഠവും അസാധാരണവുമായിത്തീർന്നു. ഈ സഹപ്രവർത്തകന്മാരിൽ ഒരു ദ്വിതീയസ്ഥാനം ശ്രീമാൻ ചമ്പത്തിൽ ചാത്തുക്കുട്ടി മന്നാടിയാരവർകൾക്കുണ്ട്.

അദ്ദേഹത്തിന് സമകാലീനന്മാരായ മറ്റു കവികളെപ്പോലെ, യശസ്സു സമ്പാദിക്കാൻ കഴിഞ്ഞിട്ടില്ലെങ്കിൽ അതിനു കാരണം അദ്ദേഹമല്ല, കേരളീയരുടെ പക്ഷപാതമലിനമായ മനോഭാവം ഒന്നുമാത്രമാകുന്നു. "അവധാനം, പ്രോത്സാഹനം എന്നിവകളെക്കൊണ്ട് ഉത്തമസാഹിത്യത്തെ പോഷിപ്പിക്കാതെ, കവികളെ ഒന്നും, രണ്ടും, മൂന്നും തരക്കാരായി പിരിച്ച്", അസ്ഥാനത്ത് സൌജന്യപ്രദർശനം ചെയ്യുന്നത് ഭാഷാസാഹിത്യ

ത്തിനു ഗുണത്തെക്കാളധികം ദോഷത്തെയാണുണ്ടാക്കുന്നതു്." നിർഭാഗ്യവശാൽ ഈയൊരു ദോഷം മലയാളസാഹിത്യത്തെയും ബാധിച്ചു കഴിഞ്ഞിരിക്കുന്നു. "മന്നാടിയാരുടെ കവിതാപാടവം തർജ്ജമകളിൽ മാത്രമേ വ്യക്തമാകുന്നുള്ളൂ; ഒരാൾക്കു ഒരു കവിസ്ഥാനം കൊടുക്കണമെങ്കിൽ, അയാൾ തന്റെ കല്പനാശക്തി ഉപയോഗിച്ചു് എന്തെങ്കിലും കവിതയുണ്ടാക്കിയിരിക്കണം; അതല്ലാതെ ഒരു ഭാഷയിൽ മററുള്ളവർ ഉണ്ടാക്കിയിട്ടുള്ള കൃതികളെ മറെറാരു ഭാഷയിൽ തർജ്ജമമാത്രം ചെയ്യുന്നതുകൊണ്ടു് അയാൾ ഒരു തർജ്ജമക്കാരൻ അല്ലെങ്കിൽ ഒരു പണ്ഡിറ്റു് എന്നല്ലാതെ കവിശബ്ദത്തിനു അർഹനായി വരുന്നതല്ല", ഇതാണു് മന്നാടിയാരവർകളെ ഉത്തമകവിപീഠത്തിൽ പ്രതിഷ്ഠാപനം ചെയ്യുന്നതിനു പ്രതിബന്ധമായി എതിരാളികൾ കൊണ്ടുവരുന്ന വാദമുഖങ്ങൾ.

ഇവയെ സംബന്ധിച്ചുള്ള ഒരു നിരൂപണം ഈ ഗ്രന്ഥത്തിന്റെ മറെറാരു ഭാഗത്തു കാണാവുന്നതാകയാൽ ഇവിടെ ഒന്നുംതന്നെ പ്രസ്താവിക്കുവാൻ ഉദ്ദേശിക്കുന്നില്ല.

ഈ ചരിത്രപുരുഷനെക്കൊണ്ടു് ഭാഷയ്ക്കും, സമുദായത്തിനും, സാഹിത്യത്തിനും, നാട്ടിനും ഉണ്ടായിട്ടുള്ള ഗുണങ്ങൾ എന്തെല്ലാമാണെന്നും, എത്രത്തോളമാണെന്നും അറിയുകയാണു് നമുക്കിന്നാവശ്യം. അതാണു് ഇതിനു പരി പ്രതിപാദിക്കുന്ന പ്രബന്ധത്തിന്റെ യഥാർത്ഥോദ്ദേശ്യവും.

---

ചമ്പത്തിൽ

# ചാത്തുക്കുട്ടിമന്നാടിയാർ

(ജീവചരിത്രവും കവിതാലോചനവും)

## I

കൊച്ചി സംസ്ഥാനത്തിന്റെ വടക്കുകിഴക്കെഭാഗത്ത്, പാലക്കാട്ടുതാലൂക്കുമായി ഏറക്കുറെ അടുത്ത്, പ്രകൃതി ദർപ്പണമോ എന്നു തോന്നുമാറു ശോഭിക്കുന്ന ഒരു പ്രദേശമാകുന്നു ചിററൂർ. ഒരുകാലത്തു് ഈ രാജ്യം പാലക്കാട്ടുരാജാവിന്റെ ഭരണാധികാരത്തിലിരുന്നിരുന്നു. അദ്ദേഹത്തിന്റെ ധനൈശ്വര്യവും, കൈയൂക്കുംവാർദ്ധക്യത്തിന്റെ ശക്തിയേറിയ ആക്രമണംകൊണ്ടു ക്ഷീണിച്ചതായി കണ്ടപ്പോൾ ഒരു കൊങ്ങൻരാജാവിനു തോന്നി ഈ അവസരം പാഴാക്കിക്കളയാതെ യുദ്ധംകൊണ്ടുപാലക്കാട്ടുരാജസ്ഥാനം അധീനപ്പെടുത്തണമെന്നു്. അയാൾ വമ്പിച്ച സേനയോടുകൂടി രണസമുത്സുകനായിപുറപ്പെട്ടു. തന്റെ താൽക്കാലികനിലയ്ക്കു കൊങ്ങനെ തോൽപിച്ചു രാജ്യത്തെ രക്ഷിക്കാമെന്ന ആശ, രാജാവിനുണ്ടായില്ല. അദ്ദേഹം, പ്രബലന്മാരും അയൽരാജ്യത്തിലെ രാജാക്കന്മാരുമായ സാമൂതിരിയോടും, ഗോശ്രീശാദിത്യനോടുംകൂ

ആപല്ഘട്ടത്തിൽ,വൈരിനിഗ്രഹത്തിന് തന്നെ ആത്മാർത്ഥംസഹായിക്കണമെന്നു അഭ്യർത്ഥിച്ചു. കൊച്ചിരാജാവു പാലക്കാട്ടുരാജാവിന്റെ നേരെ സൌഹാർദ്ദഹസ്തങ്ങൾ നീട്ടി; ഏറെത്താമസിയാതെ ദക്ഷിണദിക്കിൽനിന്നു നയിക്കപ്പെട്ടന്നു ഒരു സൈന്യം കൊങ്ങനെതിരായി പുരോഗമിച്ചു. കൊങ്ങൻ പാലക്കാട്ട് ആക്രമിച്ചു കീഴ്പ്പെടുത്തുക എന്ന അത്യാശയെ എന്നെന്നേക്കുമായി കൈവെടിയുകയും, ജീവരക്ഷയ്ക്കുവേണ്ടി പലായനം ചെയ്കയും ചെയ്തു. പാലക്കാട്ടുരാജാവ് ആ സമയത്തനുഭവിച്ച പരമാനന്ദം, നിസ്സീമവും, അവാച്യവുമായിരുന്നു. അദ്ദേഹം, നാലുദേശം, കൊടകരനാട്ട് എന്നീ രണ്ടു പ്രദേശങ്ങൾ കൊച്ചിരാജാവിനു സന്തോഷവും കൃതജ്ഞതയും നിറഞ്ഞു വഴിഞ്ഞൊഴുകുന്ന മനോഭാവത്തോടെ വിട്ടുകൊടുത്തു. ഇപ്പഴത്തെ ചിററൂർതാലൂക്ക മേൽപറഞ്ഞ പ്രദേശങ്ങളാണ്. അന്നു പാലക്കാട്ടുരാജാവു നിശ്ചയിച്ച പ്രകാരമാണ് ഇന്നും ഒരാഘോഷമെന്നനിലയിൽ ചിററൂർ, കൊങ്ങൻപട നടക്കുന്നതു്.

മറെറാരുവിധത്തിലും ചിററൂർ ചരിത്രപ്രഖ്യാതമായിത്തീർന്നിട്ടുണ്ട്. ഭാഷാസാഹിത്യത്തിന്റെ പിതാവും, കേരളവാല്മീകിയും ആയ തുഞ്ചത്തു രാമാനുജാചാര്യരും, അദ്ദേഹത്തിന്റെ പ്രഖ്യാത ശിഷ്യന്മാരും ദീർഘസമാധിയടഞ്ഞതു് ഇവിടെവച്ചാകുന്നു. ചിററൂർ ഗുരുമഠം ആധുനികഭാഷാപ്രണയികളുടെ പ്രശംസയ്ക്കു പാത്രീഭവിക്കയും ചെയ്തിട്ടുണ്ടല്ലോ. എഴുവത്തു നാണുക്കുട്ടിമേനോൻ, സുബ്രഹ്മണ്യശാസ്ത്രികൾ, വരവൂർ ശാമുമേനോൻ, സി. എസ്. ഗോപാലപ്പണിക്കർ എന്നിങ്ങനെയുള്ള ഭാഷാപ്രണയികളുടെ ജനനംകൊണ്ടും ചിററൂർ വിഖ്യാതമായിത്തീർന്നിരിക്കുന്നു.

പ്രകൃതിസൗഭാഗ്യം ചിററൂരിനെ നാനാപ്രകാരത്തിൽ അനുഗ്രഹിച്ചിട്ടുണ്ട്. അത്യുന്നതങ്ങളും നിമ്നോന്നതപ്രകൃതികളുമായ ശൈലനിരകൾ; അവയിൽ തങ്ങിനിന്ന് കാണികളുടെ കണ്ണുകൾ കവരുന്ന മേഘപടലങ്ങൾ; അലച്ചുചാടിത്താഴുന്ന കുല്യകൾ; ഫലഭാരാവനമ്രങ്ങളായ കേരവൃക്ഷങ്ങൾ; ക്രമുകവൃക്ഷങ്ങൾ; അസംഖ്യങ്ങളും, സ്വതന്ത്രങ്ങളുമായ കരിമ്പനകൾ; പത്തും പതിനഞ്ചുംമേനി വിളയുന്ന നെൽവയലുകൾ; വിവിധജാതിവൃക്ഷങ്ങൾ; കളകൂജനം ചെയ്യുന്ന ഖഗങ്ങൾ; സുരഭിലങ്ങളും ഹൃദയാവർജ്ജകങ്ങളുമായ പുഷ്പനിരകൾ എന്നുവേണ്ട, ഇത്ര മനോരമ്യമായ ഒരു പ്രദേശം കൊച്ചിയിൽ വേറെ അധികമുണ്ടോ എന്ന സംശയമാണ്. വാസ്തവത്തിൽ കവികളെ ജനിപ്പിക്കുവാൻ വേണ്ടി പ്രകൃതിദേവി സജ്ജീകരിച്ചിട്ടുള്ള ഒരു സവിശേഷഭൂഭാഗമോ ചിററൂർ എന്ന് ആർക്കും തോന്നിപ്പോകും. അത്രയുണ്ട് ആ ദിക്കിന്റെ സൗഭാഗ്യം.

'വെട്ടത്തുനാടിൻ നാസിന്ദൂരപ്പൊട്ടായ' ആചാര്യപാദങ്ങളെ ആകർഷിക്കുവാൻ സ്വയം വൈഭവം നേടി, തപസ്വിക്കു സൗകര്യമുണ്ടാക്കിക്കൊടുപ്പാൻ സന്നദ്ധമായത് ചിററൂർ നാടാണെന്നുള്ള ഏക സംഗതിതന്നെ ആ ഭൂപ്രദേശത്തിന്റെ അനന്യസാധാരണമഹത്വത്തെ ശിഷ്ടഭാഷയിൽ ഉദീരണം ചെയ്യുന്നത്. ഇവിടെയാണ്, ഈ ചരിത്രത്തിന്റെ നായകനായ ചമ്പത്തിൽ ചാത്തുക്കുട്ടി മന്നാടിയാരവർകൾ കൊല്ലവർഷം 1032-ാമതു മീനമാസത്തിൽ ജനിച്ചത്. ചമ്പത്തിൽ കുടുംബം, ഐശ്വര്യപ്രാഭവംകൊണ്ടും, സഹൃദയന്മാരുടെ ആവിർഭാവംകൊണ്ടും പണ്ടേയ്ക്കുപണ്ടേ പ്രഖ്യാതമായിത്തീർന്നിട്ടുള്ള ഒന്നാണ്. ആ കുടുംബം ഔദാര്യ

ത്തിന്നു സമ്പൂർണ്ണമാതൃകയാകുന്നു. ആചാര്യപാദങ്ങൾക്കു യഥേഷ്ടം ചെലവിന്നു ആവശ്യമായ ആദായം നൽകിയതു, ചമ്പത്തിൽ കുടുംബം അട്ടിപ്പേറെഴുതിക്കൊടുത്ത ഭൂസ്വത്തുക്കളായിരുന്നു. ഇന്നും, അവർ നൽകിയ ഭൂസ്വത്തുക്കളുടെ ആദായംകൊണ്ടും മററുമാണ് ഗുരുമഠഭരണം നിർവ്വഹിക്കപ്പെടുന്നതു്. ഐശ്വര്യത്തിൽ അദ്വിതീയമായ ആ കുടുംബം, കുലീനതയുടെയും ഒരു ഉത്തരംഗമാണ്.

കഥാനായകന്റെ പിതാവു പാലക്കാട്ടുതാലൂക്കിൽപെട്ട വെങ്ങാടിദേശത്തു കേനാത്ത് എന്ന പ്രസിദ്ധമായ കുടുംബത്തിലെ ഒരംഗവും, ശാമുമേനവൻ എന്ന പേരിനാൽ സുവിദിതനുമായിരുന്നു. ഇന്നും ആ കുടുംബം, അഭിമാനവും അന്തസ്സും, സന്തതിയും, സമ്പത്തും കൊണ്ട് അക്ഷയമാന്യോടെ ശോഭിക്കുന്നുണ്ട്. ശാമുമേനവന്റെ സൗന്ദര്യത്താൽ സമാകൃഷ്ടയായിത്തീർന്ന, ചമ്പത്തുകുടുംബത്തിലെ ഒരു സ്ത്രീരത്നം. അദ്ദേഹം ആ മഹതിയുടെ സൗഭാഗ്യത്തിൽ അഭിമാനവും കൈക്കൊണ്ടു. ഇങ്ങനെ പരസ്പരപ്രണയം വർദ്ധിച്ചതറിഞ്ഞു്, അവരെ രണ്ടുപേരെയും വിവാഹബന്ധംകൊണ്ടു ബന്ധുജനം ഏകീഭവിപ്പിച്ചു. ആ അനുരൂപദമ്പതിമാരുടെ പ്രേമം ഫലവത്തായതു കഥാപുരുഷന്റെ ജനനത്തോടുകൂടിയായിരുന്നു.

പുത്രൻ ഭൂജാതനായി ഏറെനാൾ കഴിയുന്നതിനു മുമ്പു ശാമുമേനോൻ വിഭാര്യനായി. പ്രാണപ്രേയസിയുടെ അകാലവിയോഗവും, പുത്രന്റെ ഭാവിയെപ്പററിയുള്ള ചിന്തയും നിമിത്തം മിക്കവാറും ശോകഹൃദയനായിത്തീർന്നു ശാമുമേനോനവർകൾ. കുട്ടിക്കു ശുഭമുഹൂർത്തത്തിൽ ചാത്തുക്കുട്ടി എന്നു നാമകരണംചെയ്തു.

ചാത്തുക്കുട്ടിയുടെ ഇളയമ്മ—അമ്മയുടെ സോദരി— അമ്മുമന്നാടിശ്ശ്യാരാണു പിന്നീടു ആ ബാലനെ "മുലപ്പാലൂട്ടി" വളൎത്തിയതു്. അവൎക്കു് അവനിൽ പുത്രനിൎവ്വിശേഷം സ്നേഹവും, വാത്സല്യവും ഉണ്ടായിരുന്നു. ആരേയും ഹഠാദാകൎഷിക്കുന്ന സൗന്ദൎയ്യം, ആരുടേയും ദേഹത്തിൽ രോമാഞ്ചമുണ്ടാക്കുന്ന കിളികൊഞ്ചൽ, ആൎക്കും ആനന്ദസന്ദായകമായ ലീലാഗതികൾ ഇവയെല്ലാംകൊണ്ടു ചാത്തുക്കുട്ടി 'നിതംബിനീനാംകരം പകൎന്നു' വിളങ്ങി. അമ്മുമന്നാടിശ്ശ്യാരെപ്പററി കഥാപുരുഷന്നു് എത്രത്തോളം ഭക്തി ഉണ്ടായിരുന്നു എന്നതിനു്,

"തന്മുലപ്പാലമൃതൂട്ടി ശൈശവേ വളൎത്തിയോ-
'രമ്മു' നായികയാമെന്നമ്മയ്ക്കും നമസ്കാരം"

ഈ ഈരടി മതിയായ തെളിവാകുന്നു.

അമ്മുമന്നാടിശ്ശ്യാരെപ്പോലെതന്നെ ചാത്തുക്കുട്ടിയെ സൎവ്വാത്മനാ സ്നേഹിച്ചിരുന്ന മറെറാരു ദേഹമാകുന്നു ഗോവിന്ദമന്നാടിയാരവൎകൾ. ഇദ്ദേഹം ചിത്രമെഴുത്തു്, കൊത്തുപണി, പ്രതിമാനിൎമ്മാണം എന്നീ സുകുമാര കലകളിൽ (Fine arts) വിദഗ്ദ്ധനും, സഹൃദയ രത്നവുമായിരുന്നു. മാതുലനായ ഗോവിന്ദമന്നാടിയാരിൽ ചാത്തുകുട്ടിയ്ക്കുള്ള - സ്നേഹവിശ്വാസാദരങ്ങൾ പ്രബലങ്ങളും, ഹൃദയാവൎജ്ജകങ്ങളുമാണെന്നു പറഞ്ഞാൽ അതിൽ അതിശയോക്തി ഒട്ടുമില്ലതന്നെ.

കഥാനായകന്റെ ബാല്യം, മൂദ്ദലമത്തുള്ളമായിട്ടല്ല കഴിഞ്ഞുകൂടിയതു്. അതിൽ ആരും പനിനീരലകൾ വിരിക്കുകയും ചെയ്തിരുന്നില്ല. ബാല്യകാലസുലഭങ്ങളായ അനേകം രോഗബാധകൾമൂലം, ഊൎജ്ജ

സ്ഥിയായി വളരേണ്ട ചാത്തുക്കുട്ടി, ക്ഷീണഗാത്രനായിത്തീൎന്നു. ഇളയമ്മയ്ക്കു മനസ്സിന്നു വലിയ അസമാധാനവും, അസുഖവും തോന്നി. അനവധി രാത്രി ആ സ്ത്രീ ഉറക്കമിളച്ചിരുന്നു് ബാലനെ ശുശ്രൂഷിക്കുകയുണ്ടായിട്ടുണ്ടു്. എട്ടുവയസ്സു കഴിയുന്നതുവരെ നമ്മുടെ കഥാനായകന്നു ദേഹസുഖം ഉണ്ടായിരുന്നില്ല.

---

# II

ചാത്തുക്കുട്ടിയെ വിദ്യാഭ്യാസം ചെയ്യിക്കുന്നതിന്നു കാലവിളംബം നേരിട്ടതു അവന്റെ രോഗസ്ഥിതി നിമിത്തമായിരുന്നു. സുഖക്കേടു് ഒട്ടൊന്നു മാറി എന്നു കണ്ടപ്പോൾ, മാതുലൻ, പൊൽപ്പുള്ളി കോനാത്തു് രാമൻമേനവനെ വരുത്തി ഭാഗിനേയനെ വിദ്യയഭ്യസിപ്പിക്കുവാൻ ഏൎപ്പാടു ചെയ്തു. ഇക്കാലത്തു ചാത്തുക്കുട്ടിക്കു ഒൻപതു വയസ്സു പ്രായമാണു്.

വിദ്യാഭ്യാസം അന്നത്തെ നിലയിൽനിന്നു് ഇന്നു തുലോം വ്യത്യാസപ്പെട്ടിട്ടുണ്ടു്. നമ്മുടെ കലകളും സംസ്കാരങ്ങളും സ്വഭാഷയുമായി ഒട്ടും തന്നെ ബന്ധമില്ലാത്ത ഒരന്യഭാഷാദ്വാരാ ഗ്രഹിക്കേണ്ടതായിട്ടാണു് ഇരിപ്പു്. ഈ സമ്പ്രദായം പണ്ടുണ്ടായിരുന്നില്ല. സംസ്കൃതഭാഷാദ്ധ്യയനമാണു് അന്നു കേരളത്തിൽ പ്രചുരപ്രചാരമായിരുന്നതു്. ആ ഭാഷ, ഒരു കാമധേനുവായി നിന്നുകൊണ്ടു് യാചകന്മാരുടെ ഈപ്സിതങ്ങളെല്ലാം നിറവേററി. സംസ്കൃതകാവ്യങ്ങൾ, സംസ്കൃതനാടകങ്ങൾ, സംസ്കൃതാലങ്കാരങ്ങൾ, സംസ്കൃതവ്യാകരണം എന്നുവേണ്ടാ എല്ലാം ഗീൎവ്വാണീമയമായിരുന്നു അന്നു്.

ഒരു വിദ്യാർത്ഥിയെ പല അദ്ധ്യാപകന്മാരും കൂടി വളർത്തുന്നിന്നു ഖണ്ഡിപ്പിക്കുന്ന ഉത്സാഹമായ കാര്യവും പണ്ടു കാണാൻ വിഷമം. പണമെണ്ണി വാങ്ങിച്ചല്ലാതെ വിദ്യ നൽകയില്ലെന്ന നിയമമോ നിർബന്ധമോ അന്നില്ല. വിദ്യാലയപ്രവേശം ആരംഭിക്കുന്നതോടുകൂടി ലഹരി പദാർത്ഥങ്ങളുമായി പരിചയപ്പെടുന്ന വിദ്യാർത്ഥികളും അന്നില്ല. ബാഹ്യാഡംബരങ്ങൾക്കു പ്രാചീന വിദ്യാഭ്യാസത്തിൽ ലേശമെങ്കിലും സ്ഥാനവും ഉണ്ടായിരുന്നില്ല. വലിയ വലിയ കെട്ടിടങ്ങളോ അച്ചടിച്ച നോട്ടുകളോ അല്ല വിദ്യാർത്ഥികൾക്കു പരീക്ഷായോഗ്യതകൾ നൽകിയിരുന്നതും.

ചാത്തുക്കുട്ടിയുടെ ഗുരുനാഥൻ ചിററൂർ നിവാസികളുടെയെല്ലാം ബഹുമാനാദരങ്ങൾക്കു പാത്രീഭവിച്ച മഹാശയനാണു്. അദ്ദേഹത്തിനു പല പ്രായത്തിലുള്ള അനേകം അന്തേവാസികളും ഉണ്ടായിരുന്നു. ഇവരെല്ലാം ആ ഗുരുനാഥന്റെ ചൊൽക്കീഴിലമർന്നു വിദ്യയഭ്യസിക്കുന്ന കാഴ്ച പലരേയും ആഹ്ലാദിപ്പിച്ചു. രാമനെഴുത്തച്ഛന്റെ ശിഷ്യവാത്സല്യം ഇന്നത്തെ അദ്ധ്യാപകന്മാർ അനുകരിക്കേണ്ട ഒന്നുതന്നെയാണു്. ഏതെങ്കിലും ഒരു വിദ്യാർത്ഥിക്കു സുഖക്കേടു പിടിപെട്ടു എന്നു കേട്ടാൽ രാമനെഴുത്തച്ഛന്റെ ഹൃദയം അസ്വസ്ഥമായി കഴിയും: അദ്ദേഹം അവന്റെ സമീപത്തെത്തി അവനെ വാത്സല്യപൂർവ്വം ശുശ്രൂഷിക്കയും സാന്ത്വനവാക്യങ്ങളെക്കൊണ്ടു സന്തോഷിപ്പിക്കയും പതിവാണു്. ശിഷ്യന്മാരുടെ സ്വഭാവരൂപവൽക്കരണത്തിൽ ഗുരുനാഥന്മാർക്കുള്ള ചുമതല ഏററം ഗുരുതരമാണെന്നു് അദ്ദേഹം നല്ലപോലെ മനസ്സിലാക്കിയിരുന്നു. അതിനാൽ അദ്ദേഹത്തിന്റെ അന്തേവാസികൾ വിദ്യാഭ്യാസത്തി-

ന്റെ യഥാർത്ഥ ഫലം എന്താണെന്ന പിൽക്കാലങ്ങളിൽ പ്രവൃത്തികൾ മൂലം ജനങ്ങളെ അറിയിക്കയും ചെയ്തിരുന്ന രാമനെഴുത്തച്ഛന് ആ ദിക്കിലുള്ള സ്വാധീനശക്തി അതിശകവിത്തെ ഒന്നാണ്. അതിനാൽ വിദ്യാലയവും വിദ്യാലയത്തിനു പുറവും അദ്ദേഹത്തിനു വ്യത്യസ്തമായി തോന്നിയിരുന്നില്ല: എവിടെയും പ്രകീർത്തിതനായി അദ്ദേഹം കൃതകൃത്യതയോടെ കാലയാപനം ചെയ്തു.

ചാത്തുക്കുട്ടിയിൽ എഴുത്തച്ഛന്ന സവിശേഷ സ്നേഹവും, ബഹുമാനവും ഉണ്ടാകുവാനുള്ള കാരണം, ആ ബാലന്റെ ധിഷണാപാടവവും, അദ്ധ്യയനത്തിലുള്ള ശ്രദ്ധയുമായിരുന്നു. സഹപാഠികളിൽ പലരെയും വിസ്മയിപ്പിച്ചുകൊണ്ടു ചാത്തുക്കുട്ടി ഗുരുപ്രീതി നേടി. ഭാഗിനേയന്റെ പഠിപ്പിനെപ്പററി എന്താണ് അങ്ങയുടെ അഭിപ്രായമെന്ന് ഒരിക്കൽ ഗോവിന്ദമന്നാടിയാർ എഴുത്തച്ഛനോടു ചോദിച്ചതിന് ആ മഹാമനസ്കൻ പറഞ്ഞ മറുപടി ഇതായിരുന്നു:—"ചാത്തുക്കുട്ടിയുടെ ധാരണാശക്തി പലപ്പോഴും എന്നെ അത്ഭുതപരതന്ത്രനാക്കിത്തീർത്തിട്ടുണ്ട്. പ്രാഗ്ജന്മത്തിൽ ഘടദീപമായിരുന്ന ചാത്തുക്കുട്ടി. ഇജ്ജന്മത്തിൽ ആ ഘടം തട്ടിയുടച്ച് അതിനകത്തിരിക്കുന്ന ദീപത്തിന്റെ പ്രഭ നാലുപാടും വ്യാപിപ്പിക്ക മാത്രമേ എന്റെ കർത്തവ്യമാകുന്നുള്ളു. ചാത്തുക്കുട്ടിയുടെ അന്തരാത്മാവിൽ ജ്ഞാനം ദൃഢമൂലമായിക്കിടപ്പുണ്ട്. ബാല്യമാകുന്ന ഒരാവരണം നിമിത്തം അതു പുറത്തേക്കു പ്രകാശിക്കുന്നില്ല. ഏറെ താമസിയാതെ അവൻ സഹൃദയലോകത്തിന്റെ ആകർഷണവസ്തുവായിത്തീരും."

ഈ അഭിപ്രായം ഒട്ടുംതന്നെ അവാസ്തവമല്ലെന്നു ഗോവിന്ദമന്നാടിയാർക്കും അചിരേണ അനുഭവപ്പെട്ടു. സ്വശിഷ്യൻ ഒരു കവിയായിത്തീരുന്നതിനുള്ള ലക്ഷ്യമെല്ലാം വിദ്യാഭ്യാസകാലത്തുതന്നെ ഗുരു അവനിൽ കണ്ടു സന്തോഷബാഷ്പം പൊഴിച്ചു. എന്നാൽ അതിലേക്കു ഗുരു അധികമായി പതിച്ചുകൊള്ളുവാൻ ഗുരു അയാളെ അനുവദിച്ചില്ല. പഠിപ്പിനു വിഘാതം വരുത്തുന്ന വിഷമതകളിൽ ഒന്നാണു് കവിതാസംരംഭം. പദസ്വാധീനതയും അലങ്കാരസ്വാധീനതയും ഇല്ലാത്ത ഒരു വിദ്യാർത്ഥി, കാവ്യരചനയ്ക്കു സമുദ്യുക്തനാകുമ്പോൾ, അയാളുടെ സമയം ഒട്ടേറെ നിഷ്ഫലമായി അപഹരിക്കപ്പെട്ടുപോകുവാനിടയുണ്ടു്. ജ്ഞാനം സമ്പാദിച്ചതിനുമേലല്ലാതെ ഇത്തരം സംരംഭങ്ങളിൽ തലയിടുന്നതു ആശാസ്യമായിരിക്കയില്ലല്ലോ. അതിനാൽ ബാലനിൽ കുടികൊള്ളുന്ന കവിതാവാസന, അതിനു വിഹരിക്കാൻ പര്യാപ്തമായ ഒരന്തരീക്ഷമുണ്ടാകുന്നതിനുമുമ്പു പെട്ടെന്നുണർത്തുവാൻ ഗുരു അവനെ അനുവദിച്ചില്ല. പക്ഷെ, അദ്ദേഹം ശിഷ്യനെ നിരാശപ്പെടുത്തുവാനും കോപ്പുകൂട്ടുകയുണ്ടായില്ല.

ഏഴു കൊല്ലത്തോളം മന്നാടിയാർ, രാമനെഴുത്തച്ഛന്റെ കീഴിൽ വിദ്യാഭ്യാസം ചെയ്തു. സംസ്കൃതഭാഷയിലും, സാഹിത്യത്തിലും ആ യുവാവിനു സാമാന്യം ജ്ഞാനവും പരിചയവും ഇതിനകം സിദ്ധിക്കയും ചെയ്തുകഴിഞ്ഞിരുന്നു. ഉപരിവിദ്യാഭ്യാസം ചെയ്യണമെന്നു മന്നാടിയാർക്കു് ആഗ്രഹമുള്ളതായി ബന്ധുജനം മനസ്സിലാക്കിയതിനാലും, എഴുത്തച്ഛനു തുടർന്നു പഠിപ്പിക്കുവാൻ സാധിക്കാതെവന്നതുകൊണ്ടും ചാത്തുക്കുട്ടിയെ തൃശ്ശിവ

പെരൂർ കൊണ്ടുവന്ന് സുപ്രസിദ്ധപണ്ഡിതനായ വെങ്കിടാദ്രിശാസ്ത്രിയുടെ അന്തേവാസിയാക്കിത്തീർത്തു. പരദേശത്തുനിന്നു കേരളത്തിൽ വന്ന് ശാസ്ത്രപാണ്ഡിത്യം കൊണ്ടു സഹൃദയന്മാരുടെ പ്രീത്യാദരങ്ങൾക്കു പാത്രീഭവിച്ച മഹാനായിരുന്നു വെങ്കിടാദ്രി. അദ്ദേഹത്തിനു ഇട്ടിവപെരൂരുള്ള ശിഷ്യസമ്പത്തും അൽപമൊന്നുമായിരുന്നില്ല.

ഇവിടെയും മന്നാടിയാർ തന്റെ മേധാശക്തിയും ബുദ്ധിസാമർത്ഥ്യവും എത്രത്തോളമെന്നു പ്രസ്പഷ്ടമാക്കി. വ്യാഖ്യാതൃരത്നമായ വിദ്വാൻ കൈക്കുളങ്ങര രാമവാര്യരവർകളുടെ പ്രധാന ശിഷ്യനും പണ്ഡിതനും, വേദാന്തിയും കവിയുമായ ബ്രഹ്മശ്രീ എടമന കൃഷ്ണൻ എമ്പ്രാന്തിരി അവർകൾ ഇക്കാലത്തുവെങ്കിടാദ്രിയുടെശിഷ്യത്വം കൈക്കൊണ്ടു ഇട്ടിവപെരൂർ അദ്ധ്യയനംചെയ്തുതാമസിച്ചിരുന്നു. ചാത്തുക്കുട്ടിമന്നാടിയാർക്ക് ഈ മഹാപണ്ഡിതന്റെ സഹപാഠിയാകുവാനുള്ള മഹാഭാഗ്യം സിദ്ധിച്ചത് ഇങ്ങനെയാണ്. വെങ്കിടാദ്രിക്കും ഈ ശിഷ്യദ്വയത്തെ സംബന്ധിച്ച് ഒരുപോലെസ്നേഹാദരങ്ങളുണ്ടായി. ഉത്തമശിഷ്യന്മാരെ സമ്പാദിക്കുവാൻ സംഗതിയാകുന്ന ഒരു ഗുരുവിന്റെ ഭാഗ്യം എത്ര മഹത്തായിരിക്കണം! ഇങ്ങനെയുള്ള അന്തേവാസികളെ തനിക്കു നൽകിയ ദൈവത്തോടു വെങ്കിടാദ്രി ഹൃദയപൂർവ്വം കൃതജ്ഞത ഭാവിച്ചിരിക്കും. ഒരു ഞെട്ടിൽ ഉണ്ടായ രണ്ടു പുഷ്പങ്ങളായി അദ്ദേഹം അവരെ കരുതി. അനാഘ്രാതങ്ങളും കരുഹങ്ങളാൽ അലൂനങ്ങളുമായ ആ വിശിഷ്ടസുമങ്ങൾ കവിതാദേവിയുടെ തൃപ്പാദങ്ങളിൽ പരിലസിക്കുന്ന സൗവർണ്ണകിരീടം ഏറെ വിദൂരമല്ലെന്നു ശാസ്ത്രി കണ്ടു.

ശാസ്ത്രാദ്ധ്യയനവും പഠിപ്പും, സുഹൃത്സമ്പാദ്യവുമായി മന്നാടിയാർ ഏതാനന്നാരം ധുരന്ധരനായിച്ചു. പട്ടണത്തിലെ മാന്യന്മാരെല്ലാം അദ്ദേഹം പരിചിതനായിത്തീൎന്നു. "കൊട്ടിൽജഡ്ജി" എന്ന് അപരാഭിധാനമുള്ള നാരായണമാരാരവർകളുടെയും, ശ്രീമാൻമാർ മാക്കോത്തു കൃഷ്ണമേനോന്റേയും, കണ്ണൂർ നാരായണമേനവന്റെയും, സി. പി. അച്യുതമേനോൻ, മാളിയമ്മാവു കുഞ്ഞുവറീത്, ശ്രീമതി തോട്ടയ്ക്കാട്ട് ഇക്കാവമ്മ എന്നിവരുടേയും പേരുകൾ മന്നാടിയാരുടെ സുഹൃത്സംഘത്തിൽ സവിശേഷം ഗണനീയങ്ങളാകുന്നു. ഇവരെല്ലാം സാഹിത്യസമാരാധനതല്പരരും, ഭാഷാപ്രണയികളുമായിരുന്നു. ഇവരുമായുള്ള സമ്പൎക്കംകൊണ്ടു മന്നാടിയാരുടെ കവിതാസൂനം ഇളംപ്രഥമമായി വിരിഞ്ഞു നറുമണം നാലുപാടും വിതറുവാൻ തുടങ്ങി.

ഇരുപത്തൊന്നാമത്തെ വയസ്സിൽ കഥാപുരുഷൻ തിരുവിതാംകൂർ ഗവൎമ്മെന്റുവകയായി നടത്തപ്പെടുന്ന "അഭിഭാഷക"(Pleadership)പരീക്ഷയ്ക്കു ചെന്നു പ്രശംസാൎഹമാംവണ്ണം ജയം നേടി. മനുസ്മൃതി, പരാശരസ്മൃതി, യാജ്ഞവൽക്യസ്മൃതി എന്നിവയുമായി ആധുനികനിയമങ്ങൾക്കുള്ള താരതമ്യത്തെ മൂലംകഷം വിമർശിച്ചുകൊണ്ടു മന്നാടിയാരെഴുതിയ പ്രബന്ധം വായിച്ചു പരീക്ഷകന്മാർ ആശ്ചര്യപരതന്ത്രരായിപ്പോയത്രെ. ഹിന്ദുനിയമം, മുഹമ്മദനിയമം എന്നിങ്ങനെയുള്ള നിയമാവലികളുടെ സാരം ഗ്രഹിക്കുന്നതിനും, അതിനെ ആൎക്കും ഗ്രഹിക്കാവുന്നരീതിയിൽ പ്രതിപാദിക്കുന്നതിനും ആ സാഹിത്യനായകന് ഒരു പ്രത്യേകസാമൎത്ഥ്യമുണ്ടെന്നും

പരീക്ഷകന്മാർ ഏകസ്വരത്തിൽ അഭിപ്രായപ്പെട്ടു. ഇവയാണു് വിജയികളുടെ കൂട്ടത്തിൽ മന്നാടിയാരവർകളുടെ പേർ ഒന്നാമതായികാണുവാനുള്ള കാരണം.

പരീക്ഷ പാസ്സായഉടനെ ചില സ്നേഹിതന്മാർ നിർബ്ബന്ധിക്കയാൽ അക്കൊല്ലംതന്നെ മന്നാടിയാർ മൂവാററുപുഴ മുൻസിഫ്കോർട്ടിൽ വ്യവഹരിക്കുവാൻ സന്നതു വാങ്ങി. ചുരുങ്ങിയകാലത്തിനുള്ളിൽ അദ്ദേഹം ന്യായാധിപതിമാരുടേയും, ബാറിൽ അന്നുള്ള പ്രസിദ്ധ അഭിഭാഷകന്മാരുടേയും പൊതുജനങ്ങളുടേയും ബഹുമാനത്തിനു് അർഹനായി പരിണമിച്ചു. മന്നാടിയാർ പിടിയ്ക്കുന്ന കേസ്സുകളെല്ലാം ജയത്തിൽ പര്യവസാനിക്കാൻ തുടങ്ങിയതോടുകൂടി ധനാഗമമാർഗ്ഗം വിസ്തൃതമായിത്തീൎന്നു. കേസ്സും കക്ഷികളും ദിനംപ്രതി വർദ്ധിച്ചുവർദ്ധിച്ചുവന്നു. പൊതുകാര്യങ്ങളിലും മന്നാടിയാരുടെ സാന്നിധ്യവും സഹായസഹകരണങ്ങളും യഥേഷ്ടം യഥാവസരമുണ്ടായി. ജനങ്ങൾക്കു മന്നാടിയാരിൽ ഉണ്ടായിരുന്ന വിശ്വാസം അതുമൂലം വർദ്ധിച്ചുവന്നു. അദ്ദേഹം എന്തഭിപ്രായപ്പെടുന്നുവോ അതു് അക്ഷരംപ്രതി അനുഷ്ഠിക്കുവാൻ സന്നദ്ധമായ ഒരു ജനസമൂഹം അദ്ദേഹത്തിന്റെ പിന്നിലുണ്ടെന്നുള്ള കഥ അക്കാലത്തു് അദ്ദേഹം അറിഞ്ഞിരിക്കുമോ എന്നു ഞാൻ സംശയിക്കുന്നു.

---

# III

മൂവാററുപുഴ വക്കീലായി പ്രാക്ടീസു നടത്തിക്കൊണ്ടിരിക്കുന്ന കാലത്താണു് സാഹിത്യപ്രണയികളുടെ ഉത്തരംഗമായ മലയാളമനോരമപ്പത്രം മന്നാടിയാക്കു് കാണ്മാനിടവന്നതു്. ആ പത്രത്തിന്റെ അധിപർ ശ്രീമാൻ കണ്ടത്തിൽ വർഗ്ഗീസുമാപ്പിള, മന്നാടിയാർ സാഹിത്യരസികനാണെന്നു് എങ്ങനെയോ മനസ്സിലാക്കുകയും, അദ്ദേഹവുമായി അചിരേണ പരിചയപ്പെടുകയുംചെയ്തു. മി. വർഗ്ഗീസുമാപ്പിളയെപ്പോലെ സാഹിത്യകാരന്മാരെ പ്രോത്സാഹിപ്പിച്ചിട്ടുള്ള ഒരു മാന്യദേഹം കേരളത്തിൽ ഈ അടുത്ത കാലംവരെ ജനിക്കയുണ്ടായിട്ടില്ല. അദ്ദേഹം ഭാഷാകവികളെ ലോകസമക്ഷം കൊണ്ടുവന്നു; അവരുടെ കവിതകൾ അടിക്കടി മനോരമയിൽ പ്രസിദ്ധം ചെയ്തു. അദ്ദേഹത്തിന്റെ പ്രോത്സാഹനം ഒന്നില്ലെങ്കിൽ തീർച്ചയായും എത്രയോ കവികൾ അജ്ഞാതലോകത്തിലെ ഘടദീപങ്ങളായി തീരുമായിരുന്നു. മന്നാടിയാരവർകളെക്കൊണ്ടു ഭാഷയ്ക്കു പലതും സിദ്ധിക്കാനെളുപ്പമുണ്ടെന്നു നിരീക്ഷണപടുവായ വർഗ്ഗീസുമാപ്പിള അവർകൾ മനസ്സിലാക്കി. അതുമുതൽ അദ്ദേഹം മന്നാടിയാരെ പ്രലോഭിപ്പിക്കാനും പ്രേരിപ്പിക്കാനും ആരംഭിച്ചു. പത്രാധിപരുടെ നിർബ്ബന്ധത്താൽ മന്നാടിയാർ ലേഖനമെഴുതുവാൻ പേനയെടുത്തു. പേർവച്ചും വയ്ക്കാതെയും മന്നാടിയാർ ഗദ്യപദ്യലേഖനങ്ങൾ ഒട്ടധികം മനോരമയിൽ പ്രസിദ്ധീകരിച്ചു മന്നാടിയാരുടെ പേർ ക്ഷണംകൊണ്ടു പ്രഖ്യാതമായിത്തീർന്നു. അദ്ദേഹത്തിന്റെ കവിതകൾ സഹൃദയസമ്മതങ്ങളായി പരിണമിക്കുകയും ചെയ്തു.

ഒരിക്കൽ നമ്മുടെ കഥാനായകൻ തിരുവിതാംകൂറിന്റെ തലസ്ഥാനനഗരമായ തിരുവനന്തപുരത്തേക്കു പുറപ്പെട്ടു. സ്നേഹിതന്മാരുടെ ക്ഷണമനുസരിച്ചാണ് അദ്ദേഹം അവിടേക്കു പോയതു്. ഇക്കൂട്ടത്തിൽ അന്നു നാടുവാണിരുന്ന ആയില്യംതിരുനാൾ രാമവർമ്മ മഹാരാജാവിനെ മന്നാടിയാർ മുഖം കാണിക്കയും മഹാരാജാവുതിരുമനസ്സിലെ അപദാനങ്ങളെ പ്രകീർത്തിച്ചുകൊണ്ട് ഏതാനും പദ്യങ്ങളെഴുതി അടിയറവയ്ക്കുകയും ചെയ്തു. വിദ്വൽപ്രകാണ്ഡമായ തിരുമനസ്സുകൊണ്ടു മന്നാടിയാരുടെ കവിതാപാടവം, അതിന്റെ യഥാർത്ഥരൂപത്തിൽ കണ്ടറിഞ്ഞു സന്തോഷിച്ചു. അവിടുന്നു മന്നാടിയാരുമായി കുറെ അധികനേരം സംഭാഷണം ചെയ്കയും തമ്മിൽ പിരിയുന്ന സമയത്തു പാരിതോഷികങ്ങളാൽ മന്നാടിയാരെ സന്തോഷഭരിതനാക്കി വിടയരുളുകയും ചെയ്തു

മഹാരാജാവിന്റെ പ്രിയഭാഗിനേയിയായ ലക്ഷ്മീഭായിത്തമ്പുരാട്ടിയുടെ പ്രാണനാഥനായിരുന്ന കേരളവർമ്മ വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ട് മന്നാടിയാരെ കോവിലകത്തേക്കു ക്ഷണിച്ചുവരുത്തി സൽക്കരിച്ചതും ഈ അവസരത്തിലായിരുന്നു. സാഹിത്യസാർവ്വഭൗമനായ ആ തിരുമേനിയുമായി അഭിമുഖസംഭാഷണം ചെയ്യുവാനും അവിടത്തെ കരുണാമസൃണങ്ങളായ ഉപചാരങ്ങൾ കൈക്കൊള്ളുവാനും ഇടവന്നതോർത്തു മന്നാടിയാർ അതിരററ് ആഹ്ലാദിച്ചു. മന്നാടിയാരുടെ പാണ്ഡിത്യത്തിൽ തിരുമനസ്സിലേക്കും അകൈതവബഹുമാനം സമുൽഭൂതമായി. കോയിപ്പണ്ടാലയുടെ അതിഥിയായി ഒരു ദിവസം മുഴുവൻ മന്നാടിയാർ കോവിലകത്തു താമസിക്ക

യും പിറേറദിവസം കാലത്തു മൂവാററുപുഴയ്ക്കു മടങ്ങുകയും ചെയ്തു. മഹാരാജാവിൻെറയും വലിയകോയിത്തമ്പുരാൻെറയും സാന്നിദ്ധ്യത്തിൽ കഴിച്ചുകൂട്ടാനിടവന്ന സമയം, സ്വജീവിതത്തിൻെറ ഏററവും മഹനീയമായ ഒരു ദശാവിശേഷമെന്നു മന്നാടിയാർ പലരോടും പലപ്പോഴും പറയുകയുണ്ടായിട്ടുണ്ട്.

1055-ാമാണ്ടു കുംഭമാസത്തിലാണു സ്നേഹിതന്മാരിൽ പലരുടേയും ഉപദേശവും നിർബന്ധവും പ്രകാരം കഥാപുരുഷൻ പുരാണപ്രസിദ്ധവും, ശൈവസാഹിത്യപരവുമായ ഹാലാസ്യമാഹാത്മ്യം തർജ്ജമ ചെയ്യുവാൻ ആരംഭിച്ചതു്. പാണ്ഡിത്യവും കവിതാവാസനയും ഒന്നുപോലെ സമ്മേളിച്ചിട്ടുള്ള സഹൃദയന്മാരെക്കൊണ്ടല്ലാതെ ഹാലാസ്യമാഹാത്മ്യം പോലുള്ള ഗ്രന്ഥങ്ങൾ ഭാഷാന്തരം ചെയ്‌വാൻ സാധിക്കുന്നതല്ല. ചില കവിയശഃപ്രാർത്ഥികളെല്ലാം ഹാലാസ്യമാഹാത്മ്യം തർജ്ജമയ്ക്കു പുറപ്പെട്ടു പരാജയമടഞ്ഞു പിൻവാങ്ങിയ സംഗതി മന്നാടിയാരവർകളും കേൾക്കയുണ്ടായിട്ടുണ്ട്. പക്ഷെ മന്നാടിയാരവർകൾ കൂസൽകൂടാതെ ഹാലാസ്യമാഹാത്മ്യം തർജ്ജമയിൽ കൈവച്ചു. 66 അദ്ധ്യായം വരെ അദ്ദേഹം മൂവാററുപുഴ വച്ചു് പരിഭാഷപ്പെടുത്തി.

ഇക്കാലത്താണു തൃശ്ശിവപേരൂരുള്ള സ്നേഹിതന്മാരുടെ ഉപദേശപ്രകാരം കഥാനായകൻ മൂവാററുപുഴ പ്രാക്ടീസു നിർത്തി തൃശ്ശിവപേരൂർ വരികയും, സന്നതെടുത്തു ഡി. കോർട്ടിലും മുൻസിഫ് കോർട്ടിലും പ്രാക്ടീസാരംഭിക്കയും ചെയ്തതു്: പരിതഃസ്ഥിതികളാണല്ലോ ഒരുവനെ അവൻെറ സംരംഭങ്ങളിൽ പ്രോത്സാ

ഹിപ്പിക്കയോ നിരാശപ്പെടുത്തുകയോ ചെയ്യുന്നതു്. മൂവാററുപുഴ, സാഹിത്യകാരന്മാരുടെ വിഹാരരംഗമായിരുന്നില്ല. അതിനാൽ അദ്ദേഹത്തിന് അവിടെ സാഹിത്യസംബന്ധമായി പറയത്തക്ക വേലകളൊന്നും ചെയ്‌വാൻ കഴിഞ്ഞിരുന്നുമില്ല. തൃശ്ശിവപേരൂരിന്റെ സ്ഥിതി നേരെ മറിച്ചാണ്. ഭാഷാപ്രണയികളും, പണ്ഡിതന്മാരും, കവികളും തൃശ്ശിവപേരൂർ അന്നും സുലഭമായിരുന്നു. അവരുമായുള്ള സമ്പർക്കംകൊണ്ടു മന്നാടിയാർക്കു കവിതാരചനയിൽ ഔത്സുക്യം പൂർവ്വാധികം വർദ്ധിച്ചു.

തൃശ്ശിവപേരൂർനിന്നു പുറപ്പെട്ടിരുന്ന മലയാളപത്രങ്ങൾക്കും, മാസികകൾക്കും മന്നാടിയാർ ലേഖനസഹായം ചെയ്തുവന്നു. ഒരു വക്കീലെന്ന നിലയ്ക്കു താൻ ഏറെറടുക്കുന്ന കേസുകളെ സംബന്ധിച്ചു പലതും പ്രവർത്തിക്കുവാൻ ബാദ്ധ്യസ്ഥനും ബദ്ധകങ്കണനുമായിരുന്നിട്ടും കഥാപുരുഷൻ, പത്രാധിപന്മാരുടെ അപേക്ഷകളെ ഒരിക്കലും നിസ്സാരമായി പരിഗണിക്കയുണ്ടായിട്ടില്ല. അവർ ആവശ്യപ്പെടുന്ന വിഷയത്തെക്കുറിച്ച് ആവശ്യപ്പെടുന്ന തോതിൽ, അദ്ദേഹം നല്ലനല്ല ലേഖനങ്ങൾ ഒരു പ്രതിഫലവും കൂടാതെ എഴുതിക്കൊടുത്തിരുന്നു. ഇന്നത്തെപ്പോലെ ധാരാളം ലേഖകന്മാരുള്ള ഒരു കാലത്തല്ല മന്നാടിയാർ ജീവിച്ചിരുന്നതു്. പത്രാധിപന്മാരും ഇന്നത്തെപ്പോലെ അന്നു സുലഭമായിരുന്നില്ല. എന്തും എങ്ങനേയും എഴുതാമെന്നുള്ള ഒരു കാലവും അല്ലായിരുന്നു അതു്. ഭാഷയുടെ പുരോഗമനത്തെ വാസ്തവത്തിൽ തടയുന്ന പ്രസ്ഥാനങ്ങളും അന്നുണ്ടായിരുന്നില്ല.

തൃശ്ശിവപേരൂർ പ്രാക്ടീസാരംഭിച്ചു് അധികനാറം കഴിയുന്നതിനുമുമ്പു മന്നാടിയാരുടെ പേർ പ്രഖ്യാതമായി; ധാരാളം ധനവും അദ്ദേഹം സമ്പാദിച്ചു.

ശുഭമുഹൂർത്തത്തിൽ, സല്ഗുണസമ്പന്നയും കുലീനയുമായ ശ്രീമതി ചിററൂർ അമ്പാട്ടു ജാനകിയമ്മയെ കഥാപുരുഷൻ യഥാവിധി വിവാഹംചെയ്തതു് ഇക്കാലത്താണു്. അവരുടെ പാരസ്പരികപ്രണയത്തിന്റെ വിശിഷ്ടഫലമായി ഒരു പുത്രൻ ജനിച്ചു. അദ്ദേഹമാണു് ഇന്നു്, ഇന്നാട്ടുകാരുടെയെല്ലാം സ്നേഹബഹുമാനങ്ങൾക്കു് പാത്രീഭവിച്ചു ശോഭിക്കുന്ന ശ്രീമാൻ എ. ആർ. മേനോനവർകൾ. മന്നാടിയാരുടെ സമുദായപ്രേമവും, സ്വാഭിമാനവും കാര്യബുദ്ധിയും മി. മേനവനിൽ സവിശേഷം പ്രതിഫലിച്ചിട്ടുണ്ടു്. അഛന്റെ കവിത്വം മാത്രം പുത്രനു ലഭിച്ചിട്ടില്ല. മററെല്ലാ ഗുണങ്ങളും പൈതൃകസ്വത്തെന്ന നിലയിൽ എ. ആർ. മേനവനവർകൾക്കു് സ്വായത്തമാണെന്നു ലോകർക്കറിയാം. അച്ഛൻ അഭിഭാഷകപ്രമാണിയാണെങ്കിൽ, പുത്രൻ ഭിഷഗ്വര്യനാണു്. ഒരാൾ സമുദായത്തിന്റെ ധനസ്ഥിതിയിൽ നേരിടുന്ന വൈഷമ്യങ്ങൾക്കു പരിഹാരമുണ്ടാക്കി, മററയാൾ സമുദായത്തെ ബാധിച്ചിട്ടുള്ള രോഗബാധയിൽനിന്നു അതിനെ രക്ഷിക്കുന്നു. ഇവരിരുവരും വാസ്തവത്തിൽ ലോകശുശ്രൂഷകർ തന്നെയാണു്.

ശ്രീമതി അമ്പാട്ടു ജാനകിയമ്മയുമായി ദാമ്പത്യബന്ധത്തിലേർപ്പെട്ടു് അധികനാറം സസുഖം കഴിഞ്ഞുകൂടുവാൻ കഥാപുരുഷനു ഭാഗ്യമുണ്ടായില്ല. അദ്ദേഹം രണ്ടാമതും വിവാഹം ചെയ്തു. കഥാപുരുഷനിൽ അനുരക്തയായിത്തീർന്നിരുന്ന കോരപ്പുള്ളി കൊച്ചുകുട്ടിയമ്മയായിരുന്നു ജാനകിയമ്മയുടെ സ്ഥാനം പിന്നീടു

വഹിച്ചത്. ഭർത്തൃസേവയിൽതന്നെ കാലം നയിക്കണമെന്നുള്ള ഒരു ദൃഢവ്രതം കൊച്ചുകുട്ടിയമ്മയ്ക്കുണ്ടായിരുന്നു. കാലാനുരൂപമായ വിദ്യാഭ്യാസവും ആ സ്ത്രീയ്ക്കു സിദ്ധിച്ചിട്ടുണ്ട്. വിനയം, ഔദാര്യം എന്നീ വിശിഷ്ടഗുണങ്ങൾ കൊച്ചുകുട്ടിയമ്മയിലും പ്രകൃതി ധാരാളം നിക്ഷേപിച്ചിരുന്നു. കഥാനായകനു ദ്വിതീയ പത്നിയിൽ അതിരററ പ്രേമം ഉണ്ടായിരുന്നുവെങ്കിൽ അതിനു കാരണം ആ സ്ത്രീയിലുള്ള അന്യാദൃശഗുണങ്ങളായിരുന്നു.

"ഹാലാസ്യമാഹാത്മ്യം പൂർത്തിയാക്കാതെ 1063 കന്നിമാസം മുതൽ രാമഭദ്രദീക്ഷിതകൃതിയായ ജാനകീ പരിണയം നാടകം തർജ്ജമചെയ്വാൻ മന്നാടിയാർ ആരംഭിക്കുകയും ആക്കൊല്ലം മേടമാസം 1-ാംനു- അതു മുഴുപ്പിക്കയുംചെയ്തു" എന്നു ഭാഷാചരിത്രകർത്താവഭിപ്രായപ്പെടുന്നു. മററുചിലർ ഈ അഭിപ്രായം കൈക്കൊള്ളുന്നില്ല. മന്നാടിയാരെപ്പോലെയുള്ള ഒരാൾ, ചെയ്തുവച്ച ജോലി മുഴുവനാക്കാതെ മററൊരു വേലയിൽ ഏർപ്പെട്ടുവെന്നു വിചാരിക്കുന്നതു തീരെ ശരിയല്ല. ജാനകീപരിണയം എഴുതി പ്രസിദ്ധീകരിക്കുന്നതിനു രണ്ടു മൂന്നു കൊല്ലം മുമ്പ് അദ്ദേഹം ഹാലാസ്യമാഹാത്മ്യം പ്രസിദ്ധപ്പെടുത്തിയതായി കേൾക്കുന്നു. 1057-ാമാണ്ട് ഇടവത്തിലാണു മന്നാടിയാർ തൃശ്ശിവപേരൂർ താമസം ഉറപ്പിച്ചതെന്നും 1063 കന്നിമാസം മുതൽക്കാണു ജാനകീപരിണയതർജ്ജമ ആരംഭിച്ചതെന്നും ഭാഷാചരിത്രകർത്താവുതന്നെ സമ്മതിക്കുന്നുണ്ട്. ഇതിനിടയ്ക്കുള്ള 9 കൊല്ലം മന്നാടിയാർയാതൊരുസാഹിത്യപരിശ്രമവുംചെയ്യാതെ കഴിച്ചുകൂട്ടി എന്നതു വിശ്വസനീയമായി തോന്നുന്നില്ല. ഇക്കാലത്തായിരിക്കണം

അദ്ദേഹം ഹാലാസ്യമാഹാത്മ്യത്തിൽ ബാക്കിയുള്ള അഞ്ചദ്ധ്യായം എഴുതിത്തീൎത്തിരിക്കുവാനിടയുള്ളതു്. ഗ്രന്ഥപൂൎത്തി വന്നതു 1064 മകരം 15-ാം തീയതിയാണെന്നു "ഭ്രതേശനന്ദജയ" എന്ന കലിദിനസംഖ്യകൊണ്ടു തീർച്ചപ്പെടുന്നുണ്ടു്. ഏതായാലും, ഹാലാസ്യമാഹാത്മ്യമാണു് ആദ്യമായി മുദ്രണം ചെയ്തിട്ടുള്ള ഗ്രന്ഥമെന്നു നിർവ്വിതൎക്കം പറയാം. അതുകഴിഞ്ഞു്, ഏതാനും കൊല്ലങ്ങൾക്കുശേഷമാണു ജാനകീപരിണയം അദ്ദേഹം പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതു്.

ജാനകീപരിണയം സംസ്കൃതനാടകം തൎജ്ജമ ചെയ്യാൻ കഥാപുരുഷനെ പ്രേരിപ്പിച്ചതു് ഒന്നാമതു് അതിന്റെ യോഗ്യതയും, രണ്ടാമതു് നാടകാഭ്യസനത്തിൽ പലരും അക്കാലത്തു് ശ്രദ്ധാപൂർവ്വം ഏർപ്പെട്ടിരുന്നുവെന്നുള്ളതുമായിരുന്നു. സംസ്കൃതനാടകങ്ങൾ പഠിച്ചു് അഭ്യസനം നടത്തുന്ന കാൎയ്യം ദുഷ്ക്കരവും, ഒരു പക്ഷേ അഭിനയിക്കാൻ സാധിച്ചുവെന്നുവന്നാൽ തന്നെയും, കാണികൾക്കു കഥ മനസ്സിലാക്കാൻ വിഷമമായിരിക്കുമെന്നുള്ള സംഗതി യാഥാൎത്ഥ്യവുമാകുന്നു. മൗലിക (original) ഭാഷാനാടകങ്ങൾ എഴുതുവാൻ പലൎക്കും വൈമുഖ്യം തോന്നി. അതാണു സംസ്കൃതസാഹിത്യത്തിൽ പേരും പെരുമയുമുള്ള നാടകകാവ്യങ്ങളിലേക്കു മന്നാടിയാർ പ്രവൃത്തികളുടെ ശ്രദ്ധ പതിയുവാനുള്ള കാരണം. മന്നാടിയാർ നാട്യകലയിൽ വിദഗ്ദ്ധയായ ശ്രീമതി രാമഞ്ചിറമഠത്തിൽ കാവമ്മയുടെ നാടകസംഘത്തിൽ ചേർന്നതിൽനിന്നു് ആ വിഷയത്തിൽ അദ്ദേഹത്തിനുള്ള അഭിനിവേശം എത്രത്തോളമുണ്ടെന്നു വിശദമാകുന്നുണ്ടു്. ഈ ആസക്തിയും നാട

കതൎജ്ജമയ്ക്കു കഥാപുരുഷനെ യേനകേനപ്രകാരേണ പ്രേരിപ്പിച്ചിരിക്കണമെന്നു നമുക്കു ഊഹിക്കാം.

മന്നാടിയാർ നാടകമെഴുതുത്തുടങ്ങിയ കാലത്തു ഭാഷാനാടകാഭ്യസനത്തിലും തദ്ദൎശനത്തിലും തൃശ്ശിവപേരൂർക്കാർ ക്രമത്തിലധികം ആസക്തി പ്രദൎശിപ്പിച്ചിരുന്നു. സംഗീതനൈഷധം, ഹരിശ്ചന്ദ്രചരിതം തുടങ്ങിയ ഗ്രന്ഥങ്ങളുടെ കൎത്താവും, സുപ്രഭാതം ഭാരതി തുടങ്ങിയ പത്രങ്ങളുടെ അധിപനും, നല്ലൊരു സാഹിത്യകാരനുമായ ശ്രീമാൻ സി. പി. അച്ച്യുതമേനോനവർകളും അദ്ദേഹത്തിന്റെ ചില സുഹൃത്തുക്കളുംകൂടി നാടകസംഘങ്ങൾ സ്ഥാപിച്ചു നടത്തിവന്നതും ഇക്കാലത്താണ്. ഭാഷാനാടകനടന്മാരിൽ പേരും പെരുമയും നേടിയ കൊല്ലം നാരായണപിള്ളയും, തൃശ്ശിവപേരൂർ താവളമടിച്ചു നാടകം നടത്തി കൊച്ചിയുടെ നാനാഭാഗങ്ങളിൽനിന്നും ജനങ്ങളെ ആ ദിക്കിലേക്കാകർഷിച്ചിരുന്നതും ഇക്കാലത്തായിരുന്നു. ജാനകീപരിണയം നാടകം ഇത്ര പെട്ടെന്നു ഭാഷാസാഹിത്യനഭസ്സിൽ പ്രകാശിക്കുവാൻ ഇടവന്നതിനുള്ള കാരണം ഇപ്പോൾ ഏറെക്കുറെ വ്യക്തമായിരിക്കുമല്ലൊ.

പുസ്തകപ്രസിദ്ധീകരണം കഴിഞ്ഞ ഉടൻ, സുഹൃത്തുക്കൾക്കെല്ലാം മന്നാടിയാർ അതിന്റെ ഓരോ പ്രതി പാരിതോഷികമായി അയച്ചുകൊടുത്തു. ഇക്കൂട്ടത്തിൽ, വിദുഷികളും പിതാവിന്റെ ഭാഗിനേയിമാരുമായ വേങ്ങോടി കേനാത്തുവീട്ടിൽ "അയിച്ചിക്കുഞ്ഞിയമ്മ"യ്ക്കും. "കല്യാണിക്കുഞ്ഞിയമ്മ"യ്ക്കും ഓരോ പുസ്തകം കിട്ടി. സംസ്കൃതഭാഷയിൽ വ്യുല്പന്നരായ ഇവർ ഭാഷയുടെനേരെ അവജ്ഞ പ്രദൎശിപ്പിക്കു

ന്നവരായിരുന്നു. അതിനാൽ ജാനകീപരിണയതർജ്ജമയെ സംബന്ധിച്ചു അവൎക്കു നല്ല അഭിപ്രായമല്ല ഉണ്ടായതു്. മന്നാടിയാരെപ്പററിയും, അദ്ദേഹം ഭാഷാകാവ്യങ്ങളിൽ അനാസ്ഥ പ്രദൎശിപ്പിച്ചു വരുന്നു എന്ന കാരണത്താൽ, അവൎക്കു സാരമായ വെറുപ്പുണ്ടായിരുന്നു.

ജാനകീപരിണയ തർജ്ജമയെക്കുറിച്ചു നല്ലനല്ല അഭിപ്രായങ്ങൾ പലതും ഗ്രന്ഥകൎത്താവിനു ലഭിച്ചു. "അമ്മമാരു"ടെ അഭിപ്രായങ്ങൾ അറിവാൻ കുതുകിയായിരുന്ന കഥാപുരുഷനു് അവരിൽനിന്നു ലഭിച്ച പ്രശംസാപത്രം ഇത്തരത്തിലുള്ള ഒന്നായിരുന്നു.—

"ജാനകീ പരിണയം നല്ല
നാടകം നളിനംനവം
നാഗരീകത്വമില്ലാത്ത
നായന്മാൎക്കു മഹോത്സവം."

ഈ പദ്യം മന്നാടിയാരെ അതിയായി വേദനിപ്പിച്ചു. തന്റെ പ്രയത്നം നാഗരീകത്വമില്ലാത്ത നായന്മാരെ രസിപ്പിക്കുന്നതിനു മാത്രമേ പൎയ്യാപ്തമായിട്ടുള്ളു എന്ന സംഗതി, അതും സ്ത്രീമുഖത്തുനിന്നുള്ള ഒരവജ്ഞാകല്പന അദ്ദേഹത്തിനു ദുസ്സഹമായിത്തോന്നി. വാസ്തവം പറയുന്നപക്ഷം, ആശയപുഷ്ടികൊണ്ടും ചമൽക്കാരാധിക്യംകൊണ്ടും, രചനാസൗഷ്ഠവംകൊണ്ടും മേലേക്കിടയിൽ നിൽക്കുന്ന ജാനകീപരിണയത്തെ "കുബ്ജിയമ്മ"മാർ പരിഹസിച്ച സംഗതി ഓൎത്തപ്പോൾ മന്നാടിയാരുടെ ദേഹം വിസ്മയാധിക്യത്താൽ പുളകിതമായി.

"ഏററംപൊങ്ങും കമുകിൻഫലനികരം
പഴുത്താറു വീഴുന്ന മന്ദം
കാററും വീശുന്ന കായിൻഫലനമൊടഥ വളഞ്ഞെത്ത-
ങ്ങളമാട്ടുന്നരംഭാ
ചുററും തേന്മാമ്പഴം മാഞ്ചുവടതിലധികം
വീണിരിക്കുന്ന തെങ്ങും
കററക്കാർവേണികൊന്നത്തടമൊടിടയുമേ-
നാളികേരങ്ങളാലെ"

"പുത്തൻ സ്വർഗ്ഗത്തെ നിർമ്മിപ്പളവധികരുഷാ-
ദേവവൃന്ദങ്ങൾ പേടി-
ച്ചോരത്തെല്ലാം വന്നു മുന്നിൽ ഗുണഗണമരു
വാഴ്ത്തീട്ടമിത്താപസന്റെ
കത്തുംകോപത്തെയെല്ലാം കമലജനുടനേ
സത്യലോകത്തിൽനിന്നി-
ങ്ങെത്തിത്താനതന്നെ കയ്യാൽക്കരമതു തടവി-
ക്കൊണ്ടഹോ തീർത്തുവന്നാ"

എന്നിങ്ങനെയുള്ള ഒന്നാംതരം പദ്യങ്ങൾകൊണ്ട് അലംകൃതമായ ജാനകീപരിണയം ആ വിദുഷിമാരുടെ ദൃഷ്ടിയിൽ നിസ്സാരമായി തീർന്നതാലോചിക്കുമ്പോൾ അനുകമ്പ ആർക്കുതന്നെ തോന്നുകയില്ല! ആർക്ക് വ്യസനം ഉണ്ടാകയില്ല!!

പ്രസ്തുത പദ്യം വായിച്ചപ്പോൾ നിരാശാകലുഷമായ വ്യഥയ്ക്കു അദ്ദേഹം സ്വയം വിധേയനായിത്തീർന്നുവെങ്കിലും, സ്വാഭിപ്രായപ്രകടനത്തിൽ ആ സ്ത്രീകൾ കാണിച്ച സ്വാതന്ത്ര്യമോർത്ത് അവരിൽ അദ്ദേഹത്തിനു അതിററ ബഹുമാനം തോന്നാതിരുന്നില്ല. കല്യാണിക്കുട്ടിയമ്മയാണു പദ്യകർത്രിയെന്നു പിന്നീട് അദ്ദേഹത്തിനു മന

സ്സിലായി. അന്നുമുതൽ അദ്ദേഹം ആ സ്ത്രീയുമായി ഇടയ്ക്കിടയ്ക്കു കത്തിടപാടുകൾ നടത്തുകയും യഥാവസരം അഭിമുഖസംഭാഷണത്തിൽ ഏർപ്പെടുകയും ചെയ്തു. ചുരുങ്ങിയ കാലത്തിനുള്ളിൽ കഥാപുരുഷനു കല്യാണിക്കുഞ്ഞിയമ്മയിലും, ആ സ്ത്രീരത്നത്തിന് അദ്ദേഹത്തിലും പ്രേമം അങ്കുരിച്ചു. ഏറെത്താമസിയാതെ അവർ ദമ്പതിമാരായിത്തീർന്നു.

സപത്നീകലഹംപോലെ, കുടുംബജീവിതത്തെ അലങ്കോലപ്പെടുത്തുന്ന സംഭവം മറ്റൊന്നില്ലല്ലോ. ഈ ഒരു ബാധ ഉണ്ടാകാതിരിക്കണമെന്നു കരുതി മന്നാടിയാർ, കല്യാണിക്കുഞ്ഞിയമ്മയെ താൻ വിവാഹം ചെയ്യാൻ വിചാരിക്കുന്ന സംഗതി കോരപ്പത്തു കൊച്ചുകുട്ടിയമ്മയെ അറിവിക്കയും, ഭർത്താവിന്റെ ഹിതം തനിക്കും ഹിതം എന്നു ആന്തരമായി വിശ്വസിച്ചിട്ടുള്ള ആ സ്ത്രീ അതിനു പൂർണ്ണാനുവാദം മനഃപൂർവ്വം നൽകുകയും ചെയ്തു.

കല്യാണിക്കുഞ്ഞിയമ്മ കുറെക്കാലം "മതബോധശാസ്ത്രി" എന്ന പ്രസിദ്ധ പണ്ഡിതരുടെ ഭാര്യയായി ജീവിക്കയുണ്ടായി. അദ്ദേഹവുമായുള്ള സാഹചര്യം കൊണ്ട് അവർക്കുണ്ടായിരുന്ന സംസ്കൃതഭാഷാജ്ഞാനം സവിശേഷം വർദ്ധിച്ചു. പല ശാസ്ത്രഗ്രന്ഥങ്ങളും ശാസ്ത്രിയുടെ ആഭിമുഖ്യത്തിൽ പഠിക്കുന്നതിനും ആ സ്ത്രീക്കു സംഗതി വന്നിട്ടുണ്ട്. നിർഭാഗ്യവശാൽ അദ്ദേഹവുമായുള്ള ബന്ധം അധികകാലം നിലനിന്നില്ല. വിധവയായി അവർ കഴിഞ്ഞുകൂടുന്ന കാലത്താണ് മന്നാടിയാർ അവരെ വിവാഹം ചെയ്തു സനാഥയാക്കിയതു്.

ഈ സ്ത്രീരത്നം പറയത്തക്ക ഗ്രന്ഥങ്ങളൊന്നും എഴുതുകയുണ്ടായിട്ടില്ല. എങ്കിലും അവരെഴുതിയ ചില പദ്യങ്ങൾ കെനാത്തു കുടുംബാംഗങ്ങൾ ഇന്നും ഭക്തിപൂർവ്വം പാരായണം ചെയ്തുവരുന്നുണ്ട്. മന്നാടിയാരവർകൾ കല്യാണിക്കുട്ടിയമ്മയെ വിവാഹം ചെയ്തതു 1075-ാമാണ്ടിലായിരുന്നു.

1076-ാമാണ്ടിലാണ് കഥാപുരുഷൻ, മഹാകവി ഭവഭൂതി പ്രണീതമായ 'ഉത്തരരാമചരിതം' നാടകം തർജ്ജമ ചെയ്തു പ്രസിദ്ധപ്പെടുത്തിയതു്. കരുണവിപ്രലംഭത്തെ സ്ഥായിയാക്കിക്കൊണ്ടു് ഉജ്ജ്വലഭാഷയിൽ, അതിപ്രൗഢമായി രചിക്കപ്പെട്ടിട്ടുള്ള ഒരു സുപ്രസിദ്ധ ദൃശ്യ (മഹാ)കാവ്യമാകുന്നു ഉത്തരരാമചരിതം. കാളിദാസമഹാകവിപോലും.

"അഹംവാഭവഭൂതിർവാ
അഹമേവവിശിഷ്യതേ
ഉത്തരേരാമചരിതേ
ഭവഭൂതിർവ്വിശിഷ്യതേ"

എന്നിങ്ങനെയാണത്രെ പ്രസ്തുത മഹാകാവ്യത്തെ പ്രകീർത്തിച്ചിട്ടുള്ളതു്. ഭവഭൂതിയുടേതെന്നു വിദ്വല്ലോകം സമ്മതിച്ചിട്ടുള്ള "മാലതീമാധവ"ത്തേയും "മഹാവീരചരിത"ത്തേയും അപേക്ഷിച്ചു് ഉത്തരരാമചരിതത്തിനുള്ള മാഹാത്മ്യം ഒന്നു വേറെതന്നെയാണ്. ഈ മഹാകാവ്യത്തെയാണു ഭാഷയിലേക്കു പരാവർത്തനം ചെയ്വാൻ കഥാപുരുഷൻ സന്നദ്ധനായതു്. ഭാഷാനാടകസംഘത്തിൽ അഭിനയിക്കുന്നതിനായിട്ടാണ് ഉത്തരരാമചരിതവും അദ്ദേഹം പരിഭാഷപ്പെടുത്തിയതു്.

ഏറക്കുറെ നാലങ്കം പരിഭാഷ ചെയ്തുവച്ചിരിക്കുന്ന സമയത്താണ്, എഴുതിയിടത്തോളം ഭാഗങ്ങൾ മോഷ്ടിക്കപ്പെട്ടുപോയതു്. മോഷ്ടാക്കൾ സാഹിത്യലോകത്തിൽ പ്രസിദ്ധന്മാരായ ചിലരായിരുന്നു എന്നു ലജ്ജാപൂർവം പറയേണ്ടിയിരിക്കുന്നു. ഇവരിങ്ങനെ ചെയ്തതു്, വാസ്തവത്തിൽ, മന്നാടിയാർ ഏർപ്പെട്ടു പ്രവർത്തിച്ചുവരുന്ന നാടകസംഘത്തിന്റെ ക്രമോന്നതമായ അഭ്യുദയത്തിൽ അസൂയാലുക്കളായി തീർന്നുകൊണ്ടുമാത്രമാണ്. മന്നാടിയാർ നാടകമെഴുതി അഭ്യസിക്കാൻതുടങ്ങിയ വർത്തമാനം ദ്രുതം പരിതഃ പ്രദേശങ്ങളിലും പരന്നു. എതിർസംഘത്തിൽ നാടകം കാണ്മാനുള്ള ആളുകളുടെ സംഖ്യ നാൾക്കുനാൾ കുറഞ്ഞും വന്നു. ഉത്തരരാമചരിതം അഭിനയിച്ചുകാണ്മാൻ ജനങ്ങൾ ഉൽക്കണ്ഠ പ്രദർശിപ്പിച്ചുവരുന്ന വിവരം മോഷ്ടാക്കൾ മനസ്സിലാക്കി ഏതു വിധവും, നാടകം അപഹരിച്ചെടുത്തു പേർ മാററി പ്രസിദ്ധപ്പെടുത്തുന്നതിനും, അതു അഭിനയിച്ചു ഢപസംഘത്തിനു പ്രസിദ്ധിയുണ്ടാക്കുന്നതിനും മാത്രമാണ് ഇത്രവലിയ ഒരു കുററംകൈചെയ്വാൻ കള്ളന്മാർ ബദ്ധപരികരന്മാരായിത്തീർന്നതു്. അത്യാശ, മനുഷ്യരെ എന്തിനുതന്നെ പ്രേരിപ്പിക്കയില്ല!

വളരെ പണിപ്പെട്ടു തർജ്ജമചെയ്ത ആ ഭാഗം അപഹരിക്കപ്പെട്ടതായി കേട്ടപ്പോൾ കഥാപുരുഷന്റെ മിത്രങ്ങൾക്കു എന്തെന്നില്ലാത്ത പരിഭ്രമവും ദുഃഖവുമുണ്ടായി. മന്നാടിയാർക്കാകട്ടെ, ഒരു ക്ഷോഭവും ഉണ്ടായില്ല. അദ്ദേഹം സുഹൃത്തുക്കളോടു പറഞ്ഞതു് ഇതാണ്:—

“എന്റെ പ്രയത്നഫലത്തെ അപഹരിച്ചവർ ആരാണെന്ന് എനിക്കറിയാം; ഞാൻ അതുകൊണ്ടു ഒട്ടും

തന്നെ പരിഭവിക്കുന്നില്ല. അവരോടു പ്രതിക്രിയ ചെയ്യാനും ഞാൻ വിചാരിക്കുന്നില്ല. ഇനി മൂന്നങ്കം കൂടി പരിഭാഷപ്പെടുത്തുവാനാണു എന്റെ ഒരുക്കം. നാലങ്കംമുഴുവൻ എനിക്കോർമ്മയുണ്ട്. അപഹർത്താക്കൾക്ക് ഇനി മൂന്നങ്കം തർജ്ജമചെയ്തു കിട്ടണമല്ലൊ. അതിനെന്താണു നിവൃത്തി? ആവശ്യപ്പെട്ടാൽ ബാക്കിയുള്ള ഭാഗംകൂടി ഞാനവർക്കു സസന്തോഷം നൽകാം."

നോക്കുക മന്നാടിയാരുടെ മനോഭാവം! അദ്ദേഹം കുറച്ചുദിവസംകൊണ്ടു തർജ്ജമ മുഴുവനാക്കുകയും, എതിരാളികൾ പുസ്തകം പ്രസിദ്ധപ്പെടുത്തുന്നതിനു എത്രയോ മുമ്പായി മന്നാടിയാരുടെ ഗ്രന്ഥം പ്രകാശിതമായിത്തീരുകയും ചെയ്തു.

ഉത്തരരാമചരിതത്തിലെ ഏതാനും ഭാഗം അപഹരിക്കപ്പെട്ടുപോയ സംഗതി പ്രസ്തുത നാടകത്തിലെ നടീസൂത്രധാരസംഭാഷണത്തിൽ പ്രസ്താവിക്കയും ചെയ്തിട്ടുണ്ട്.

"സീതാദേവിയെരാക്ഷസേന്ദ്രനതുപോലിഗ്രന്ഥവും—(വ്യാജമാ—
യേതാനും ഖിലരോടുചേർന്നൊരു പുമാൻതൻകൈ(ക്കലാക്കീടിനാൻ
പിന്നെത്തന്റെയാക്കുവാൻപരമിതിൽച്ചേർത്തങ്ങി(ലോനിന്ദ്യമാ
യെന്നുംസീതയെയെന്നപോലിതിനെയും ശങ്കിക്കു(മല്ലോജനം"

ഇതാണു പ്രകൃതപദ്യം.

എതിർകക്ഷികളും സ്വസ്ഥരായിരുന്നില്ല. അവർ യഥാകാലം, കവർന്നെടുത്ത പട്ടുനാരിന്മേൽ വാഴ

നാതം ഇഴച്ചുകെട്ടി മുഴുവനാക്കി പൊതുജനസമക്ഷം പ്രസിദ്ധപ്പെടുത്തി. സാഹിത്യകാരന്മാർ ഈ രണ്ടുഗ്രന്ഥങ്ങളും കൂലങ്കഷം പരിശോധിച്ചുനോക്കി മന്നാടിയാരുടെ ഉത്തരരാമചരിതത്തിനുള്ള യോഗ്യത സവിശേഷം പ്രശംസനീയമായിരിക്കുന്നുവെന്നു പ്രസ്താവിച്ചിട്ടുണ്ട്. കഥാപുരുഷന് ഇതേ ആവശ്യമുള്ളൂ? താനെഴുതുന്ന ഗ്രന്ഥത്തിനു സഹൃദയസമ്മതി ലഭിക്കണം; അതദ്ദേഹത്തിനു സിദ്ധിക്കയുംചെയ്തു. തന്റെ പ്രയത്നം ഫലവത്തായിത്തീർന്നതോടു മന്നാടിയാർ കൃതകൃത്യനായി. "ക്ലേശഃ ഫലേനഹി പുനർന്നവതാംവിധത്തേ" എന്ന കാളിദാസോക്തിയിൽ കഥാപുരുഷനു ദൃഢവിശ്വാസമുണ്ട്.

---

## IV

"ഒരാൾക്കു ഒരു കവിസ്ഥാനം കൊടുക്കണമെങ്കിൽ അയാൾ തന്റെ കല്പനാശക്തി പ്രയോഗിച്ച് എന്തെങ്കിലും കവിതയുണ്ടാക്കിയിരിക്കണം. അല്ലാതെ ഒരു ഭാഷയിൽ മററുള്ളവർ ഉണ്ടാക്കീട്ടുള്ള കൃതികളെ മറെറാരു ഭാഷയിൽ തർജ്ജമമാത്രം ചെയ്യുന്നതുകൊണ്ട് ഒരു തർജ്ജമക്കാരൻ അല്ലെങ്കിൽ ഒരു പദ്യകൃത്ത് എന്നല്ലാതെ കവിശബ്ദത്തിന് അയാൾ അർഹനായി വരുന്നതല്ല." ഈ അഭിപ്രായമാണല്ലോ മന്നാടിയാരെ കവിയല്ലെന്നു സമർത്ഥിക്കാൻ ചിലർ കൊണ്ടുവന്നിട്ടുള്ളതു്. അവരുടെ ന്യായങ്ങൾതന്നെ നമുക്കു വാദത്തിനുവേണ്ടി പ്രമാണമാക്കുക. മന്നാടിയാരവർകൾ സ്വതന്ത്രകവനത്തിനു ശക്തനല്ലെന്നുള്ള ഭാവനയായിരിക്കുമല്ലോ എതിരാളികളെക്കൊണ്ടു ഇങ്ങനെ കൂസൽ കൂടാതെ പറയിച്ചി

ട്ടുള്ളതു്. മന്നാടിയാർ തർജ്ജമയ്ക്കുമാത്രമല്ല, സ്വതന്ത്രകാവ്യനിർമ്മാണത്തിനും സമർത്ഥനാണു്. അദ്ദേഹത്തിന്റെ കവിതാപാടവം ഭാഷയിലെന്നപോലെ സംസ്കൃതത്തിലും നിഴലിച്ചുകാണാം. സംസ്കൃതഭാഷയിൽ കവിതയെഴുതുന്നതു മന്നാടിയാരെ സംബന്ധിച്ചിടത്തോളം അദ്ദേഹത്തിനു വളരെ എളുപ്പമാണെന്നുകൂടി അദ്ദേഹം തെളിയിച്ചിട്ടുണ്ടു്.

വളരെക്കാലം തൃശ്ശൂർ ഡിസ്ട്രിക്റ്റ് കോർട്ടിൽ ജഡ്ജിയായിരുന്നദ്ദേഹവും പിന്നീടു മദ്രാസ് ഹൈക്കോർട്ടിൽ അഭിഭാഷകനായിരിക്കുന്ന മാന്യനമായ ബ്രഹ്മശ്രീ ടി. ആർ രാമചന്ദ്രയ്യർ പുഷ്പഗിരി (പൂങ്കുന്നു്) ദേവനെ സ്തുതിക്കുന്നതായി സംസ്കൃതഭാഷയിൽ ഒരു സ്തവം ഉണ്ടാക്കിത്തരണമെന്നു്, പുഷ്പഗിരീശക്ഷേത്രത്തിൽ ഉച്ചപ്പൂജയ്ക്കു നട അടച്ചപ്പോൾ കഥാപുരുഷനോടു ആവശ്യപ്പെടുകയുണ്ടായി. നട തുറക്കുമ്പോഴേക്കും സ്തോത്രം ഉണ്ടാക്കിത്തീരണമെന്നും അദ്ദേഹം അപേക്ഷിച്ചു. "ഞാൻ പരീക്ഷിക്കാം" എന്നുപറഞ്ഞു് മന്നാടിയാർ സ്തോത്രനിർമ്മിതിയ്ക്കൊരുങ്ങി.

നട തുറക്കയും 120 പദ്യംകൊണ്ടു അവസാനിക്കുന്ന സ്തോത്രം എഴുതിത്തീർക്കയും ഒന്നിച്ചു കഴിഞ്ഞു. ദ്രുതകവിതയാണെന്നുള്ളതുകൊണ്ടു് കവിതയ്ക്കു ഭംഗിക്കുറവു ലേശമെങ്കിലും സംഭവിച്ചിട്ടില്ല. ശ്രീരാമന്റെ അപദാനങ്ങളാണു പ്രസ്തുത സ്തോത്രത്തിൽ പ്രതിപാദിക്കപ്പെട്ടിട്ടുള്ളതു്. മന്നാടിയാരവർകളുടെ പദസ്വാധീനം ആരെയും ആശ്ചര്യപ്പെടുത്തുന്ന ഒന്നാണെന്നു കാണാം. പുഷ്പഗിരീശസ്തോത്രം താഴെ ഉദ്ധരിക്കുന്ന പദ്യംകൊണ്ടാണു ആരംഭിക്കുന്നതു്.:—

"ചിരകാലകൃതൈസ്സുകൃതൈഃ
ദൃശ്യോവിശ്വൈകനായകസ്സാക്ഷാൽ
സുന്ദരപാവനമൂർത്തിഃ
സുമശൈലേ ലസതി ജാനകീജാനിഃ."

[ചിരകാലം ചെയ്ത സൽകർമ്മങ്ങൾ ഹേതുവായി ദൃശ്യനും, ലോകനാഥനും, സുന്ദരനും, പരിശുദ്ധസ്വരൂപനുമായ ജാനകീവല്ലഭൻ (ശ്രീരാമചന്ദ്രൻ) പുഷ്പഗിരിയിൽ പരിശോഭിക്കുന്നു.]

രാമായണകഥയുടെ ഒരു സംഗ്രഹമാണു പുഷ്പഗിരീശസ്തോത്രം. അനുപ്രാസം, ദ്വിതീയാക്ഷരപ്രാസം, അന്ത്യപ്രാസം തുടങ്ങിയ ശബ്ദാലങ്കാരങ്ങൾകൊണ്ടു സഹൃദയസമ്മതി നേടിയിട്ടുള്ള ഒരു ഖണ്ഡകാവ്യമാകുന്നു പ്രസ്തുത ഗ്രന്ഥം. മാതൃകക്കായി ചില പദ്യങ്ങൾ ഇവിടെ ഉദ്ധരിച്ചുകൊള്ളട്ടെ.

(1) വാല്മീകികൃതസ്തോത്രം
വലശാസനനീലശകലരുചിഗാത്രം
വാരിജദളസമനേത്രം
വരദംശ്രിതപവിത്രസുമഗോത്രം.

(2) ശ്രിതഗുഹസാരസസൂരം
ശിഷ്ടഭരതരാജസൽകൃതമുദാരം
ശിവദംനൗമിസദാരം
ശ്രീപുഷ്പഗിരീശ്വരംമഹാവീരം.

(3) സീതാവിവാഹലോലം
സ്വീകൃതലോലംബവൈരിസുമമാലം
ആലംബിതസുമശൈലം
കാലംദ്വിഷതാംനമാമിരഘുബാലം.

(4) ജിതരാജബലമദാവലേപം
ജമദഗ്നിസുതംപ്രദീപ്തരൂക്ഷകോപം
സ്വീകൃതവൈഷ്ണവചാപം
സുമഗിരിനാഥംഭജേതമോദീപം.

(5) പൂരിതജനകാനന്ദം
ഭൂതനയാപാങ്ഗഭൃങ്ഗമകരന്ദം
പൂജാപരസുരവൃന്ദം
പുഷ്പഗിരീശം ഭജേ ജഗൽകന്ദം.

ഇങ്ങനെ ഓരോന്നോരോന്നായി ഉദ്ധരിക്കാൻ തുടങ്ങിയാൽ അതുതന്നെ ഒരു വലിയ പ്രബന്ധമായിത്തീരും. ആവിധം ഒരു സാഹസത്തിനു ഇവിടെ ഒരുങ്ങുന്നില്ല.

കഥാപുരുഷന്റെ കവിതാപാടവത്തേയും, പുഷ്പഗിരീശസ്തോത്രത്തിന്റെ മാഹാത്മ്യത്തേയും പ്രശംസിച്ച് മഹാമഹിമശ്രീ കേരളവർമ്മ വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടും, ബ്രഹ്മശ്രീ പുന്നശ്ശേരി നമ്പിനീലകണ്ഠശർമ്മാ അവർകളും പുറപ്പെടുവിച്ചിട്ടുള്ള അഭിപ്രായങ്ങളാണു് താഴെ ചേർത്തിരിക്കുന്നതു്.

"ഭാവമഭിരാമമാവി-
ഷ്കുർവാണൈഷാഭിരാമശബ്ദാർത്ഥാ
ചാത്തുക്കുട്ടികവേ തവ
കൃതിരാശ്ലുശതമയീധിനോത്യസ്മാൻ
സംസ്കൃതകവിതാമേ തൽ
കേരളഭാഷാകവേസ്തവനകരൈസ്സ്വ
രോചിതസൗരഭമിവ
പ്രകൃഷ്ടവർണ്ണോജ്ജ്വലസ്യകസ്യമസ്യ."

—കേരളവർമ്മ.

അയിസുഹൃദ്ശ്രീമദ്ഢി
ണ്ഡുതകംയൽപ്രൈഷിതസർവം
ത്വാദരതോബഹുകൃതാഃ
പരിശീലിതമാതനോൽപരംമോദം.
പ്രതിപദമത്രവിഭാന്തി
ഭാവകമോദംദദതിസാരങ്ഗീ
ശബ്ദാർത്ഥാ/ലയനിഷ്ഠാ
ന്ത്വന്യേകാവ്യാന്തരേസുദുർല്ലഭാ.
പരമപുരുഷാർത്ഥമാത്രം
കിഞ്ചവിശുദ്ധംപ്രകാശയതി
സ്തോത്രംപരമപദാർത്ഥം
ബോധയദേതദഭിരോചകമഹ്യം.
മൂകായാപിചമൗനം
മന്യേഭീയേതദയനനിസ്സങ്ഗം.
ആസ്യാശതകമിദംതൽ
സന്തസ്സംശീലയന്തുനിശ്ചിന്താഃ

—പുന്നശ്ശേരി.

അതിപ്രൗഢവും അത്യധികം ഉജ്ജ്വലവുമായ പ്രസ്തുത ഗ്രന്ഥത്തിനു ശ്രീമാൻ കൃഷ്ണശർമ്മ അവർകൾ ഒരു ലഘു വ്യാഖ്യാനം എഴുതിയിട്ടുണ്ടെന്നുള്ള വാസ്തവംകൂടി ഈ അവസരത്തിൽ പ്രസ്താവിച്ചുകൊള്ളട്ടെ.

പുഷ്പഗിരീശസ്തോത്രത്തിലെ കാവ്യഗുണം കണ്ടു സന്തോഷിച്ചു ബ്രഹ്മശ്രീ രാമചന്ദ്രയ്യർ നമ്മുടെ കവിക്കു 10 പവൻ സംഭാവന നൽകി. മന്നാടിയാരെപ്പോലെയുള്ള ഒരു യഥാർത്ഥ കവിക്കല്ലാതെ ചുരുങ്ങിയ സമയം കൊണ്ടു ഇത്ര മനോരമ്യമായ ഒരു കവിത എ

ഴുതുവാൻ സാധിക്കുന്നതല്ലെന്നുള്ള സംഗതിയും മി: അയ്യർ സമ്മാനദാനാവസരത്തിൽ എടുത്തു പറകയുണ്ടായി.

മണ്ണാടിയാരവർകളുടെ മറെറാരു സ്വതന്ത്രകൃതിയാണു് 'തടാതകാപരിണയം' തിരുവാതിരപ്പാട്ടു്. ആൎയ്യയുടെ സോദരിയും വ്യുൽപ്പന്നയുമായ കേനാത്തു ശ്രീമതി അയിച്ചിക്കുഞ്ഞിയമ്മയുടെ അപേക്ഷയനുസരിച്ചാണു് കവി ഈ കാവ്യനിർമ്മാണത്തിനൊരുങ്ങിയതു്.

ഇതിവൃത്തം. കുലശേഖരപാണ്ഡ്യന്റെ പുത്രനായ മലയധ്വജൻ രാജ്യഭാരം ചെയ്തു ജനപ്രീതി നേടി. അദ്ദേഹത്തിനു വളരെ ഭാര്യമാരുണ്ടായിരുന്നു. അവരിൽ വച്ചു അദ്ദേഹത്തിനു എല്ലാംകൊണ്ടും സ്നേഹാധിക്യം ശൂരസേനന്റെ പുത്രിയായ കാഞ്ചനമാലയിൽ ആയിരുന്നു. ഹാലാസ്യനാഥനായ സുന്ദരേശ്വരങ്കൽ മനസ്സും ഉറപ്പിച്ചു് അദ്ദേഹം വളരെക്കാലം ജീവിച്ചു. നിർഭാഗ്യവശാൽ അദ്ദേഹം അനപത്യനായിത്തീർന്നു. രാജാവിനു തീർത്താൽ തീരാത്ത ദുഃഖവുമുണ്ടായി. 99യാഗം ചെയ്തു. 100-മത്തെ യാഗത്തിനാരംഭിക്കുന്ന സമയത്തു് ഇന്ദ്രൻ വന്നു യാഗം തുടരരുതെന്നു അപേക്ഷിക്കുകയാൽ ആ സംരംഭത്തിൽനിന്നു മലയധ്വജൻ വിരമിച്ചു. അനന്തരം ആ മഹാരാജാവു പുത്രകാമേഷ്ടി ആരംഭിച്ചു. സുന്ദരേശ്വരന്റെ പ്രിയയായ മീനാക്ഷി മലയധ്വജപുത്രിയായി അവതരിച്ചു മാതാപിതാക്കളുടെ ദുഃഖത്തിനു ശമനമുണ്ടാക്കി. സൗന്ദൎയ്യസാരസർവസ്വമായ കന്യകയ്ക്കു ശുഭമുഹൂർത്തത്തിൽ തടാതകാ എന്നു നാമകരണം ചെയ്തു. ആ കന്യകയുടെ ലാവണ്യത്തെ കവി വർണ്ണിക്കുന്നതു നോക്കുക:—

"ശ്യാമളവർണ്ണം മൂന്നുവയസ്സു തോന്നീടുന്ന
കോമളമായ ദേഹമൈത്രയും മനോഹരം
നീണ്ടുതണ്ടഗ്രം ചുരുണ്ടുള്ളതു കേശഭാരം
വണ്ടുകൾ കണ്ടാലുടൻ മണ്ടുമേ ബഹുദൂരം
ബാലചന്ദ്രനു തോലിനൽകുന്ന ഫാലമൂലേ
ചാലവേ ചില്ലികളും കാമവില്ലുകൾപോലെ
കോമളങ്ങളായുള്ള നേത്രങ്ങൾ കാണുന്നേരം
താമരദളങ്ങളും നാണിക്കുമല്ലോ പിന്നെ
നാസികയംഗികണ്ടാൽ തിലപുഷ്പങ്ങളെല്ലാം
ദാസരായീടുമെന്നു സംശയം വിട്ടുചൊല്ലാം
ചാരുകുണ്ഡലാഞ്ചിത ഗണ്ഡമണ്ഡലം രണ്ടും
നേരിട്ടു കണ്ണാടികൾ കണ്ടൊളിപ്പതൻമദം
കുന്ദകുഡ്മളശോഭാപഹൃതോദരം ദന്തം
സുന്ദരാധരങ്ങളും കാണുകിലെത്ര ചന്തം?
മന്ദഹാസാലംകൃതമാനനമതിരമ്യം
ഇന്ദുവിന്നുണ്ടാമകളങ്കമല്ലെങ്കിൽ തന്നുസാമ്യം
കിംബഹുനാ/ത്രികണ്ഠമംഗികാൺകയാൽമങ്ങി
കംബുവും വാണീടുന്നിതംബുപൂരത്തിൽമുങ്ങി
മൃത്യുഞ്ജയന്റെ മൂന്നു കണ്ണിനുമൊരുപോലെ
പ്രത്യേകം നോക്കിയാനന്ദിക്കുവാനെന്നപോലെ
അല്പം കുഴിച്ച മൂന്നു വലികൾ കാണുന്നേരം
ഉൽപത്തിരക്ഷാലയം മൂന്നിനുമധികാരം
ഉണ്ടെന്നു കാണിക്കുന്ന മുദ്രകളെന്നുതോന്നും
കണ്ടതില്ലിപ്രകാരമല്ലാതെ ചൊൽവാനൊന്നും
നല്ല ബാഹുക്കളുടെ സൗന്ദര്യഗുണമല്പം
ചൊല്ലുവാൻ മതിയാകയില്ലല്ലോ വിഷ്ണുതല്പം
പാണിസൗന്ദര്യംകണ്ടാൽ താമരപ്പൂക്കൾവാടി
നാണിച്ചുതന്നേയുമംബുവിലെല്ലാംകൂടി

ത്തുലിലയെല്ലാമുരപ്പെ കാൺകയാലെ
ലോലതരയോടും വസിക്കുന്ന വൃക്ഷത്തിന്മേലെ
വളരെകൃശമായ മദ്ധ്യത്തെ വാഴ്ത്തുവാനും
കളുയല്ലാതാകയില്ലംബുജാസനന്താനും
എത്രയും വിസ്തീർണ്ണമാം നിതംബംമനോഹരം
ഇത്രയല്ലാതെ ചൊൽവാനാക്കമേ പണിപാരം
കണങ്കിലൂരുക്കളെക്കളിത്തണ്ടനാണും
കൊണ്ടുടൻ തലതാഴ്ത്തി വല്ലടിക്കിലും പോണം
ജാനുയുഗ്മത്തെകണ്ടാൽ ഗജരാജന്റെ കുംഭം
ന്യൂനമെന്നപേക്ഷിക്കും നിജസൗന്ദര്യഡംഭം
അങ്ങനാജബാണതൂണീരാഭമാം ജംഘദ്വയം
വർണ്ണിപ്പാനനന്തനും ധാധാവുമല്ല വയം
ശോണാബ്ജതുല്യം മഹാസുന്ദരമായ പാദം
കാണുന്നവർക്കു തീരും ശത്രുമിത്രാദിഭേദം"

ഈവിധം അംഗപ്രത്യംഗമഹിമാവോടുകൂടി കന്യക വളൎന്നു യൗവനം പ്രാപിച്ചു. പിതാവിനു പുത്രിയുടെ വക്ഷോരുഹങ്ങളുടെ സംഖ്യ മൂന്നായിക്കാണുകയാൽദുഃഖമുണ്ടായി. പുത്രനില്ലാത്ത ദുഃഖം പുത്രിയെക്കൊണ്ടുപരിഹരിക്കാം എന്നു വിചാരിച്ചിരുന്ന മലയധ്വജനു ഈ അനന്യസാധാരണത്വത്തിൽ ലജ്ജയും വൈവശ്യവും ഉണ്ടായി. ഏറെത്താമസിയാതെ,

"മന്നവ, ഖേദിക്കേണ്ട രക്ഷണംചെയ്‌വാൻ
സുന്ദരി ശ്രീ മീനാക്ഷിജഗദീശ്വരിദേവി
ഇന്നു നിൻഭാഗ്യത്തിനാൽ കന്യകാരൂപംപൂണ്ടു
നിന്നുടെ പുത്രിയായി വന്നതെന്നറിഞ്ഞാലും!
ഇന്നു നിൻമകൾക്കുള്ളോരധികസ്തനംകാന്തൻ-
തന്നെക്കാണുന്നനേരം മാഞ്ഞുപോംമഹീപതേ!"

എന്നിങ്ങനെ സുന്ദരേശ്വരന്റേതെന്നു വിശ്വസിക്കപ്പെടാവുന്ന ഒരശരീരിയുണ്ടായി. മലയധ്വജൻ സമാശ്വസിച്ചു; അദ്ദേഹം പുത്രിയെ ഗാഢാശ്ലേഷം ചെയ്തു പരമാനന്ദം അനുഭവിച്ചു.

ശുക്ലപക്ഷത്തിലെ ചന്ദ്രൻകണക്കെ തടാതക വളൎന്നു വന്നു. മലയധ്വജൻ വൃദ്ധനായി; പുത്രി തടാതകയെ അദ്ദേഹം റാണിയായി അഭിഷേകംചെയ്തു. അചിരേണ മഹാരാജാവു പരലോകംപ്രാപിച്ചു. ശത്രുക്കളെയെല്ലാം യുദ്ധത്തിൽ ജയിച്ചു രാജ്യവിസ്തൃതി വർദ്ധിപ്പിച്ചും പ്രജകൾക്കു സുഖസൌകൎയ്യങ്ങൾ വർദ്ധിപ്പിച്ചും തടാതക രാജ്യഭാരം ചെയ്തു.

ഒരുദിവസം അവർ മാതാവായ കാഞ്ചനമാലയെ നോക്കി "അമ്മേ, എനിക്കു യൌവ്വനമായിട്ടും, വികൃതസ്തനം നശിക്കുന്നതിനു ആവശ്യമായ ഭർത്തൃസന്ദർശനം ലഭിച്ചിട്ടില്ല. ഇങ്ങനെ നാടും ഭരിച്ചിരുന്നാൽ ഭർത്തൃലാഭം ഉണ്ടാകുമെന്നു തോന്നുന്നതുമില്ല. അതിനാൽ ദിഗ്ജയം എന്ന വ്യാജേന സൈന്യങ്ങളുമായി പുറപ്പെട്ടു വരാന്വേഷണകർമ്മം നിർവ്വഹിക്കണമെന്നാണു ഞാൻ വിചാരിക്കുന്നത്" എന്നു അഭിപ്രായപ്പെട്ടു.

കാഞ്ചനമാലയുടെ ആശീർവാദത്തോടുകൂടി ദിഗ്ജയത്തിനു പുറപ്പെട്ട തടാതക, ഭൂപാലന്മാരേയും ശിവൻ ഒഴികെയുള്ള അഷ്ടദിക്പാലന്മാരേയും പ്രയാസംകൂടാതെ കീഴടക്കി. ഒടുവിൽ ആ റാണി ശിവനെ ജയിക്കുന്നതിനു കൈലാസത്തിലെത്തി. ശിവഭൂതങ്ങൾ തോറോടി. നന്ദികേശ്വരൻ പരിഭ്രമിച്ചു വിവരമുണൎത്തുവാൻ ശിവസന്നിധിയിലെത്തി. വസ്തുതയെല്ലാം അറിഞ്ഞ സുന്ദരേശ്വരൻ നന്ദികേശ്വരനോട്

“പേടിക്കവേണ്ടനിങ്ങൾ ഞാൻതന്നെചെന്നുവേഗം
കോടക്കാർവേണിയാളെ ജയിച്ചീടുവനിപ്പോൾ.”

എന്നിങ്ങനെ അരുളിച്ചെയ്തു തടാതകയോടെതിരിടുവാൻ പുറപ്പെട്ടു. അഗസ്ത്യനെ കണ്ട വിന്ധ്യപർവ്വതം പോലെ ശിവനെ കണ്ടപ്പോൾ തടാതകയുടെ സ്തനങ്ങളിൽ ഒന്നു് അപ്രത്യക്ഷമായി. തടാതകയ്ക്കു ഇദ്ദേഹമാണു തന്റെ ഭർത്താവെന്നു മനസ്സിലായി. ശിവൻ തന്നെ വേൾക്കുവാൻ ആവശ്യപ്പെടുന്നതറിഞ്ഞു തടാതക പ്രഹൃഷ്ടയായിത്തീൎന്നു. സുന്ദരേശ്വരങ്കൽ അവൾക്കു അനുരാഗം വർദ്ധിച്ചുവർദ്ധിച്ചുവന്നു. കാഞ്ചനമാലയും വിവരങ്ങളറിഞ്ഞു സന്തോഷിച്ചു. രാജധാനിയിൽ തിരിച്ചെത്തിയ തടാതക വിവാഹത്തിനുള്ള ഒരുക്കങ്ങൾ വേഗം ചെയ്വാൻ കല്പന നൽകി. രാജസേവകന്മാർ ആഹ്ളാദപൂർവ്വം വിവാഹത്തിനുള്ള ഒരുക്കങ്ങൾ ചെയ്തു.

തിങ്കളാഴ്ച ശുഭമുഹൂർത്തത്തിൽ തടാതകയെ സുന്ദരേശ്വരൻ വിധിയാംവണ്ണം പരിഗ്രഹിച്ചു. തടാതകയെ വിവാഹവേഷയാക്കിയതോ! വിവാഹച്ചടങ്ങുകൾ നിർവ്വഹിച്ചതോ!!

......വാണിയും ശ്രീദേവിയു-
മംഗനാജനരത്നമാംതടാതകതന്നെ
മംഗലസ്നാനംചെയ്യിപ്പിച്ചു ഭൂഷണങ്ങളാ-
ലംഗങ്ങളെല്ലാമലങ്കരിച്ചു യഥാക്രമം
കഞ്ജലോചനങ്ങളിലഞ്ജനം രഞ്ജിപ്പിച്ചു
മഞ്ജുളമായുള്ളൊരു തിലകമിട്ടനന്നായ്
മഞ്ജുഭാഷിണിയായ ദേവിയെക്കൊണ്ടുചെന്നു-
അഞ്ജസാശിവവാമപാർശ്വത്തിലിരുത്തിനാർ
ശങ്കരാജ്ഞയാ ഹോമംചെയ്തു പങ്കജാവാസൻ
പങ്കജനാഭൻ മഹാവിഷ്ണുതാനന്നേരം

ഭൂപതേ, കന്യകയെ കൊടുക്കെന്നരുൾചെയ്തു
ഭൂപനില്ലായ്കമൂലം തൽപ്രതിനിധിയായി
താൻതന്നെ മാതാവായ കാഞ്ചനമാലയോടും
സ്വാന്തമോദേന പുത്രിയാം തടാതകതന്നെ
ചിന്മയനായ്‌വിളങ്ങും സുന്ദരേശ്വരന്നായി
സൽമുഹൂർത്തത്തിൽത്തന്നെ സോദകം ദാനംചെ
യ്താൻ

അനന്തരം ശിവൻ ചർമ്മം വെടിഞ്ഞു ദിവ്യ വസ്ത്രം ധരിക്കയും ജട മറച്ചു മകുടം ചാർത്തുകയും, സർപ്പ ഭൂഷണം ത്യജിച്ചു കാഞ്ചനരത്നാഭരണങ്ങളണിയുകയും അംഗരാഗമായ ഭസ്മം ഉപേക്ഷിച്ചു ചന്ദനച്ചാറു ലേപനം ചെയ്യുകയും ചെയ്തിട്ടു് മധുരാ രാജധാനി ഭരണം നടത്തി.

മന്നാടിയാരുടെ കവിതാവാസനയും സംഗീത പാടവവും തടാതകാപരിണയത്തിൽ തെളിഞ്ഞുവിളങ്ങുന്നുണ്ടു്. പരിണയം കൈകൊട്ടിക്കളിപ്പാട്ടിന് ദക്ഷിണ കേരളത്തിൽ പ്രചാരമില്ലാതിരിക്കുന്നതിനു കാരണം, പ്രചരിപ്പിക്കുന്നതിനു ആരും ശ്രമിക്കയുണ്ടായിട്ടില്ലെന്നുള്ളതുമാത്രമാണ്. എന്തായാലും മററു കൃതികൾക്കെന്നപോലെ പരിണയം കളിപ്പാട്ടിനും അചിരേണ പ്രചാരമുണ്ടാകുമെന്നുതന്നെ ആശിക്കാം.

ശാകുന്തളം നാടകം ഭാഷാസംഗീതനാടകമായി പ്രസിദ്ധീകരിക്കണമെന്നു മന്നാടിയാർക്കു വലുതായ മോഹമുണ്ടായിരുന്നു. അദ്ദേഹം ഒന്നുരണ്ടങ്കങ്ങൾ എഴുതിത്തീർക്കയും ചെയ്തിരുന്നു. കേരളവർമ്മ വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു മന്നാടിയാരുടെ ഉദ്യമം അറിഞ്ഞയുടൻ "ശാകുന്തളനാടകതർജ്ജമയ്ക്കു താൻ കൈവച്ചിരിക്കുന്നുവെന്നും, അതേതാണ്ടു മുഴുമിക്കാറായി എന്നും, മന്നാടിയാരുടെ തർജ്ജമ പുറത്താകുന്നപക്ഷം തന്റെ

പ്രയത്നം ഫലവത്താകാതെയിരിക്കാനാണ് ഇടയുള്ളു
തെന്നും" (വലിയ കോയിത്തമ്പുരാൻ) അറിവിക്കയാലു
ണത്രെ മന്നാടിയാർ താൻ തുടങ്ങിവച്ചജോലിയിൽനിന്നു
വേഗത്തിൽ പിന്മാറിയതു്. ഈ കേൾവിയിൽ എത്ര
ത്തോളം വാസ്തവമുണ്ടെന്നറിഞ്ഞുകൂടാ. മന്നാടിയാരുടെ
ഭാഷാന്തരങ്ങളിൽ അന്തർലീനമായ കാവ്യരസം ആസ്വാ
ദിക്കുന്നതിൽ ബദ്ധശ്രദ്ധരായ ജനങ്ങൾക്കു ഇതെത്രയോ
മർമ്മഭേദകമായ ഒരു കേൾവിയായിരിക്കുമെന്നുള്ളതു
പക്ഷാന്തരമില്ലാത്ത പരമാർത്ഥമാകുന്നു.

---



## V

മൂവാററുപുഴ വക്കീലായിരിക്കുന്ന കാലത്തെന്ന
പോലെ തൃശ്ശിവപേരൂർ അഭിഭാഷകനായിരിക്കുന്ന
കാലത്തും മന്നാടിയാരുടെ യോഗ്യത എത്രത്തോളമെന്നു
നിർണ്ണയിക്കുന്നതിനു മതിയായ സംഭവങ്ങൾ ധാരാളമു
ണ്ടായിട്ടുണ്ടു്. അതെല്ലാമിവിടെ വിവരിക്കുവാനുദ്ദേശി
ക്കുന്നില്ല. ഒന്നുമാത്രം പറയാം. തൃശ്ശൂർ ജില്ലാക്കോർ
ട്ടിൽ ശ്രീമാൻ തിരുവെങ്കിടാചാരിയർ ജഡ്ജിയായിരി
ക്കുന്ന കാലത്തൊരിക്കൽ പ്രക്ഷോഭജനകമായ ഒരു
കേസ്സ് അവിടെ നടന്നിരിക്കുന്നു. അന്യായഭാഗത്തേക്കു
വക്കീൽ തിരുവനന്തപുരം ഹൈക്കോർട്ടിലെ അഭിഭാഷ
കപ്രമാണിയെന്നു വിഖ്യാതനായ ശ്രീമാൻ ഈ. ജെ.
ജോൺഅവർകളും പ്രതിഭാഗത്തേക്കു വക്കീൽ നമ്മുടെ
കഥാനായകനും ആയിരുന്നു. മന്നാടിയാരവർകളുടെ
കൂട്ടുവക്കീലായിരുന്നതു ഭാഷാകവിയും ജനസമ്മതനുമായ
മി. മാരക്കോത്തു കൃഷ്ണമേനവനുമാണ്. മി. ജോൺ അന്യാ

യഭാഗം വിസ്താരം കഴിഞ്ഞു് ആംഗലഭാഷയിൽ പ്രസംഗമാരംഭിച്ചു. സ്വതസിദ്ധമായ വാഗ്ധാടിയോടുകൂടി ആരംഭിക്കപ്പെട്ട ആ പ്രസംഗം ഒരുമിനിട്ടുകഴിഞ്ഞപ്പോൾ നിയന്ത്രിതമായി. മന്നാടിയാർ ഇടയ്ക്കുകയറി ന്യായാധിപതി മുമ്പാകെ ചിലതു ബോധിപ്പിച്ചതാണു ജോൺ വക്കീലിനു നേരിട്ട ഈ പ്രതിബന്ധത്തിനു കാരണം. മന്നാടിയാർ അറിവിച്ചതു് ഏതാണ്ടു് ഇപ്രകാരമാണു്:—

"ബഹുമാനപ്പെട്ട കോടതി, അന്യായഭാഗം വക്കീലിനോടു മലയാളത്തിൽ പ്രസംഗിക്കാൻ ആവശ്യപ്പെടണം. എനിക്കു് ആംഗലഭാഷ അജ്ഞാതമാണു്. അന്യായവക്കീലിൻെറ വാദമുഖങ്ങളെ ഖണ്ഡിക്കേണ്ടതിനു് ഇതെത്രയോ ആവശ്യമാണുതാനും."

ജഡ്ജി:—"ഇക്കാര്യത്തിൽ നിങ്ങൾ എന്തുപറയുന്നു, മി. ജോൺ?" എന്നു ചോദിച്ചതിനു ജോൺ പറയുന്നു:—

"ഇല്ല, എനിക്കു മലയാളത്തിൽ പ്രസംഗിച്ചു തീരെ പരിചയമില്ല. മാത്രമല്ല, ആശയങ്ങൾ വേണ്ടു പോലെ പ്രകാശിപ്പിക്കുവാൻ ഇംഗ്ലീഷ്തന്നെ വേണംതാനും. മാത്രമല്ല, എൻെറ പ്രസംഗം ഇംഗ്ലീഷിൽ എതിർഭാഗം വക്കീലിനെ ധരിപ്പിക്കുന്നതിനല്ല, കോടതിയെ ഉണർത്തിക്കുന്നതിനാണു്.

ജഡ്ജിക്കു് അതിലധികമൊന്നും പറയാനുണ്ടായിരുന്നില്ല. അദ്ദേഹം മന്നാടിയാരെ അനുകമ്പാപൂർവ്വം നോക്കുകമാത്രംചെയ്തു. ഇതിനിടയ്ക്കു മി. കൃഷ്ണമേനോൻ പ്രതിഭാഗം പ്രസംഗത്തിന് ആവശ്യമായ നോട്ടു കുറിച്ചുകഴിഞ്ഞു. മി: ജോൺ ഗംഭീരപ്രസംഗംകൊണ്ടു് കോടതിയും പരിസരങ്ങളും മുഖരിതമാക്കിത്തീർത്തു. ഏ

ഏറക്കുറെ രണ്ടുമണിക്കൂർനേരം നീണ്ടുനിന്ന ആ പ്രസംഗം അവസാനിച്ചയുടൻ മന്നാടിയാർ എഴുന്നേററ് “കാദംബരീരീതിയിൽ” സംസ്കൃതത്തിൽ, ശ്ലേഷോപജീവിയായ ഒരത്യുജ്ജ്വലപ്രസംഗം തുടൎന്നു. മി: ജോൺ ക്ഷുബ്ധനായി. മന്നാടിയാർ പ്രസംഗം മലയാളത്തിലാക്കണമെന്നു ഉപദേശിക്കാൻ ന്യായാധിപതിയോടു മി. ജോൺ ആവശ്യപ്പെട്ടു. മന്നാടിയാർ ഇതു കേട്ടയുടനെ ഇങ്ങനെ മറുപടി പറഞ്ഞുകൊണ്ടു പ്രസംഗം വീണ്ടും തുടൎന്നു:—

“മി: ജോൺ ഇംഗ്ലീഷിൽ പ്രസംഗിച്ചതു് ആ ഭാഷയിൽ പരിചയം കുറഞ്ഞ എന്നെ കബളിപ്പിച്ച് തൻകാൎയ്യം നേടുവാൻ മാത്രമാണല്ലൊ. ഇതിനുപകരമാണ് അദ്ദേഹത്തിനു പരിചയമില്ലാത്ത സംസ്കൃതത്തിൽ ഞാനും പ്രസംഗമാരംഭിച്ചിട്ടുള്ളതു്. ജഡ്ജി മലയാളവും, സംസ്കൃതവും, ഇംഗ്ലീഷും അറിയുന്ന മഹാനായതുകൊണ്ടും പ്രസംഗം ജഡ്ജിയെ ധരിപ്പിക്കുകമാത്രമേ തന്റെ കൎത്തവ്യമാകുന്നുള്ളു എന്നു മി. ജോൺ ധരിച്ചിട്ടുള്ളതുകൊണ്ടും കോടതിക്ക് ഇക്കാൎയ്യത്തിൽ മറ്റൊന്നും പറയുവാനില്ലെന്നാണ് എന്റെ വിശ്വാസം. അതിനാൽ ഞാൻ തുടങ്ങിവച്ച ഭാഷയിൽതന്നെ എന്റെ പ്രസംഗം തുടൎന്നുകൊള്ളട്ടെ.”

തിരുവെങ്കിടാചാൎയ്യർ മന്നാടിയാരുടെ അഭിപ്രായം ന്യായമാണെന്നു തീരുമാനിച്ചു മൗനം ഭജിച്ചു. പ്രസ്തുത കേസ്സ് പ്രസംഗം കഴിഞ്ഞയുടനെ വിധിപറഞ്ഞു. മന്നാടിയാരുടെ കക്ഷിക്കു ഗുണമായി പൎയ്യവസാനിച്ച പ്രസ്തുത കേസ്സിലെ വിധിന്യായം കേട്ട മി. ജോൺ സന്തോഷിക്കയും മന്നാടിയാരുടെ നിയമപാണ്ഡിത്യം അറിഞ്ഞു ബഹുമാനിക്കയും ചെയ്തു. അന്നു

തൽ മിസ്റ്റർ ജോണും മന്നാടിയാരവർകളും തമ്മിൽ വലിയ സുഹൃത്തുക്കളായിത്തീൎന്നു.

ഇംഗ്ലീഷുഭാഷയിൽ മന്നാടിയാൎക്കു തീരെ പരിചയമില്ല എന്നു മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലൊ. പക്ഷെ ആ ഭാഷയിൽ ആരെങ്കിലും സംസാരിച്ചാൽ സന്ദൎഭംകൊണ്ടു അതിന്റെ സാരം മനസ്സിലാക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞിരുന്നു. ഇതു് ഒരസാധാരണ മേധാശക്തിയാണെന്നു് ആരും സമ്മതിക്കും. ഈ ശക്തി എല്ലാവൎക്കും ഉണ്ടായിരിക്കയില്ല; ഉണ്ടാകണമെന്നു നിയമവുമില്ല; പക്ഷെ ഉണ്ടായിക്കൂടാ എന്നു വ്യവസ്ഥയുമില്ല. നമുക്കു എത്രതന്നെ അപരിചിതമായ ഒരു ഭാഷയാണെങ്കിലും ആശയപ്രകടനത്തിനു ഭാഷയെപ്പോലെതന്നെ സഹായിക്കുന്ന ഒന്നാണു് ആംഗ്യം. അപരിചിതഭാഷകളുടെ സൂക്ഷ്മസ്ഥിതിയിൽ ആംഗ്യത്തിനു് ഒരു പ്രത്യേക സ്ഥാനമുണ്ടു്. ആ സ്ഥാനമായിരിക്കാം മന്നാടിയാരെ കാൎയ്യം ഗ്രഹിപ്പിച്ചിട്ടുള്ളതു്. അഥവാ സന്ദൎഭമായിരിക്കാം.

തന്റെ കക്ഷി ധനികനോ ദരിദ്രനോ എന്നു നോക്കുന്ന സമ്പ്രദായം കഥാനായകനില്ല. പണത്തിനു വേണ്ടി മാത്രമേ കോടതിയിലേയ്ക്കു കാലെടുത്തുവയ്ക്കുകയുള്ളു എന്ന സമ്പ്രദായവും അദ്ദേഹം മനസ്സിലാക്കിയിരുന്നില്ല. നീതിന്യായം ലഭിക്കണമെന്നു ആഗ്രഹിച്ചു് തന്നെ അഭിഭാഷകനായി സ്വീകരിക്കുന്നതു ഒരു ദരിദ്രനാണെങ്കിൽ, അയാൾക്കുവേണ്ടി ശക്തിയായി വാദിച്ചു കാൎയ്യം നേടിക്കൊടുക്കുന്നതിൽ മന്നാടിയാരെപ്പോലെ അത്യുത്സാഹം പ്രദൎശിപ്പിക്കുന്ന വക്കീലന്മാർ എത്രയിക്കിലും അധികം ഉണ്ടായിരിക്കുന്നതല്ലെന്നു തീൎച്ചയാണു്. സംസ്കൃതപ്രസംഗംകൊണ്ടു കോടതിയെയും

എതിർഭാഗം വക്കീൽ മിസ്റ്റർ ജോണിനേയും അത്ഭുതപരതന്ത്രനാക്കിത്തീൎത്ത കേസ്സിലെ കക്ഷി വളരെ ദരിദ്രനായിരുന്നു. മന്നാടിയാരുടെ നിയമപാണ്ഡിത്യം ആ പാവപ്പെട്ടവന്നു രക്ഷ നല്കി.

ന്യായാധിപന്മാർ ന്യായംവിട്ടു പ്രവൎത്തിക്കുന്നതായിക്കണ്ടാൽ മന്നാടിയാരുടെ ഹൃദയം ക്ഷോഭംകൊണ്ടു കലുഷമായിത്തീരുക പതിവാണു്. വേലിതന്നെ വിളവുതിന്നുന്ന സമ്പ്രദായം ആൎക്കാണു രസിക്കുക? കോടതിക്കു ഗൗരവവും അന്തസ്സും ഉണ്ടെന്നുള്ള കാൎയ്യത്തിൽ മന്നാടിയാൎക്കു രണ്ടുപക്ഷമില്ല; എന്നാൽ അതുപോലെ തന്നെയുള്ള യോഗ്യത കോടതിയെ അലങ്കരിക്കുന്ന വക്കീലന്മാൎക്കും ഉണ്ടെന്നാണു് അദ്ദേഹത്തിന്റെ സ്ഥിരനിശ്ചയം. ഈ നിശ്ചയത്തിന്നു് എപ്പോഴെങ്കിലും ഇളക്കം തട്ടിയാൽ മന്നാടിയാർ തന്നെത്തന്നെയും മറന്നുപോകും. ഇതിനൊരു ഉദാഹരണം പറയാം.

ശ്രീമാൻ അമ്പാട്ടു ശങ്കരമേനോനവർകളും മന്നാടിയാരുടെ നാട്ടുകാരനും സ്നേഹിതനുമായിരുന്നു. അദ്ദേഹത്തെ കൊച്ചിഗവൎമ്മെന്റ് ഡിസ്ത്രിക്ട് മജിസ്ത്രേട്ടായി നിയമിച്ചു. നിർഭാഗ്യവശാൽ ഉദ്യോഗസ്ഥലോകത്തെ ബാധിക്കാറുള്ള 'ഉദ്യോഗതിമിരം' നമ്മുടെ മജിസ്ത്രേട്ടിനേയും വെറുതെ വിടുകയുണ്ടായില്ല. ഒരിക്കൽ ഈ മാന്യൻ സ്വദേശമായ ചിററൂൎക്കു സക്കീട്ടു വരികയും, സക്കീട്ടുകോടതിയിൽവെച്ചു കഥാനായകൻ വക്കാലത്തു സ്വീകരിച്ച ഒരു ക്രിമിനൽകേസ്സ് വിചാരണ നടത്തുകയുംചെയ്തു. ഏററവും വിഷമമുള്ള ആ കേസ്സിൽ മന്നാടിയാർ പതിനൊന്നരമണിയോടുകൂടി പ്രസംഗം ആരംഭിച്ചു. രണ്ടരമണിയായിട്ടും പ്രസംഗം അവ-

സാനിക്കാനുള്ള ഭാവമൊന്നുമില്ലെന്നുകണ്ട് മജിസ്ട്രേട്ട "ലഞ്ചിനു" "ചേമ്പറിലേ"ക്കു പ്രവേശിച്ചു. ലഞ്ചുകഴിഞ്ഞു കേസ്സ് തുടങ്ങാമെന്നോ, കേസ്സ് ഏതാനും നിമിഷത്തേക്കു താൻ നിൎത്തിവയ്ക്കുന്നുവെന്നോ പറയുവാൻ സന്മനസ്സ് വരാത്ത മജിസ്ട്രേട്ടിന്റെ പ്രാഭവം കണ്ടപ്പോൾ മന്നാഡിയാർ ക്ഷോഭിച്ചു. അദ്ദേഹത്തിനും കലശലായ വിശപ്പും ദാഹവുമുണ്ട്. തന്റെ ആപ്തമിത്രമായ ഡിസ്ട്രിക്ട് മജിസ്ട്രേട്ട ചേമ്പറിലേക്കുപോകുമ്പോൾ തന്നെയുംകൂടി ക്ഷണിക്കുമെന്നായിരുന്നു കഥാപുരുഷൻ കരുതിയിരുന്നതു്. പക്ഷെ അനുഭവം നേരെമറിച്ചായിപ്പോയി. ക്ഷുത്പിപാസകൾ അടക്കി മന്നാഡിയാർ ബാറിൽത്തന്നെ ഇരുന്നു. ലഞ്ചുകഴിഞ്ഞു വിശ്രമവുമെടുത്തു് ഏകദേശം 4 മണിയോടുകൂടി മജിസ്ട്രേട്ട ബാറിൽ വന്നു. നിരാശയോടും വാശിയോടുംകൂടി മന്നാഡിയാർ പ്രസംഗം തുടൎന്നു. ആറു മണിയായിട്ടും ആ കേസ്സിൽ തനിക്കു പറയുവാനുള്ളതു പറഞ്ഞുതീൎക്കുവാൻ സാധിച്ചില്ല. കേസ്സ് മറ്റൊരു ദിവസത്തേക്കു മാറ്റണമെന്നു മന്നാഡിയാർ ബോധിപ്പിച്ചപ്പോൾ മജിസ്ട്രേട്ട് നിഷേധഭാവത്തിൽ തലയാട്ടി. മന്നാഡിയാൎക്കു ക്രമത്തിലധികം കോപമുണ്ടായി. അദ്ദേഹം ഇങ്ങനെ അറിയിച്ചു.—

"ഒരു വ്യവസ്ഥയും ഇല്ലാത്ത ഈ കോടതിയിൽ ഞാനിനി ഹാജരാകാൻ വിചാരിക്കുന്നില്ല. ഇന്നു പട്ടിണി കിടക്കുവാൻ ഏകാദശിയും, ഉറക്കമിളയ്ക്കുവാൻ ശിവരാത്രിയുമല്ല. വക്കീലെന്നു യന്ത്രപ്പാവയല്ല; അയാളും ഒരു മനുഷ്യജീവിതന്നെയാണ്. ഞാനിതാ എന്റെ പാട്ടിനു പോകുന്നു."

റിക്കാർട്ടുകൾ കൂടി എടുക്കാതെ മന്നാടിയാർ കോടതി വിട്ടു പുറത്തുപോയി. ഡിസ്ട്രിക്ട് മജിസ്ട്രേട്ടിന്നും നീരസം തോന്നി. കോടതിയലക്ഷ്യക്കുറ്റത്തിന്നു മന്നാടിയാരുടെ സന്നതു ദുർബ്ബലപ്പെടുത്തുവാൻ ആവശ്യപ്പെട്ടുകൊണ്ടു ചീഫ്കോർട്ടിലേക്കെഴുതണമെന്നു മജിസ്ട്രേട്ടു തീരുമാനിച്ചു.

ശിവനോടുള്ള പക പോക്കുന്നതിന്നും, അദ്ദേഹത്തെ അവമാനിക്കുന്നതിന്നുംവേണ്ടി ദക്ഷൻ യാഗം കഴിച്ചതുപോലെ, ഡിസ്ട്രിക്ട്മജിസ്ട്രേട്ട് ഒരുസദ്യകഴിച്ച് മന്നാടിയാരെ ആക്ഷേപിക്കാൻ ഒരുങ്ങി. കല്പനപ്രകാരം സദ്യയ്ക്കുള്ള ഏർപ്പാടുകൾ വേഗം നടന്നു. ചിറ്റൂരുള്ള ഉദ്യോഗസ്ഥന്മാരും, പൌരപ്രമാണികളും ക്ഷണിക്കപ്പെട്ടു. പക്ഷെ മന്നാടിയാർമാത്രം അനാമന്ത്രിതനായി.

തക്കസമയത്ത് എല്ലാവരും ഡിസ്ട്രിക്ട്മജിസ്ട്രേട്ടിന്റെ വസതിയിൽ ചെന്നുചേർന്നു. ആസദസ്സിൽ മന്നാടിയാരെമാത്രം കാണാതിരുന്നതുകൊണ്ടു യഥാർത്ഥം അറിയാത്ത പലരും പരിഭ്രമിച്ചു. "നിങ്ങൾ മന്നാടിയാരെ ക്ഷണിക്കാൻ മറന്നുപോയോ?" എന്നായി മജിസ്ട്രേട്ടിനോടു ചിലർ. അദ്ദേഹം അന്നു കോടതിയിലുണ്ടായ സംഭവമെല്ലാം വിശദമായി സദസ്യരെ ധരിപ്പിച്ചു. മാത്രമല്ല ധിക്കാരിയായ കഥാനായകന്റെ സന്നതു റദ്ദുചെയ്യിക്കാനുള്ള നടപടികൾ ഉടൻ നടത്താൻ താൻ തീരുമാനിച്ചിട്ടുണ്ടെന്നും അദ്ദേഹം അഭിപ്രായപ്പെട്ടു. മി. ശങ്കരമേനവന്റെ ഉദ്ദേശം അവരിൽ പലക്കും അരോചകമായി തോന്നി. അവർ അദ്ദേഹത്തിന്റെ അഭിപ്രായത്തെ അനാദരിച്ചുകൊണ്ടു ഇങ്ങനെ പറഞ്ഞു:—"അങ്ങെയുടെ പ്ലാൻ ശരിയായില്ല. മന്നാ

ടിയാരെപ്പോലെ നാട്ടിന്ന കൊള്ളാവുന്ന ഒരു മാന്യനെ കെടുത്തുന്നതിന്നും, അദ്ദേഹത്തിന്റെ നിഷ്കളങ്കമായ കീർത്തിയെ മലിനപ്പെടുത്തുന്നതിന്നും നിങ്ങൾ ഒരുങ്ങുന്നതിൽ ഞങ്ങൾക്ക് അതിയായ വ്യസനമുണ്ട്. ഈ സദസ്സിന്ന വിഖ്യാതകവിയും, സഹൃദയനും, പൌരമുഖ്യനുമായ മന്നാടിയാരില്ലാതെ പൂർണ്ണതയില്ല. അദ്ദേഹമില്ലാതെയുള്ള ഒരു വിരുന്നിൽ പങ്കുകൊള്ളുവാൻ ഞങ്ങൾക്കാർക്കും സുഖമോ സന്തോഷമോ ഇല്ല. അങ്ങ്, വിരോധം മറന്ന് അദ്ദേഹത്തെ ക്ഷണിച്ചുവരുത്തണം. അല്ലാത്തപക്ഷം ഞങ്ങൾക്ക് അങ്ങയുടെ ക്ഷണം ഉപേക്ഷിച്ചു മടങ്ങിപ്പോരേണ്ടിവരും.”

ശങ്കരമേനവൻ സദസ്യരുടെ അഭിപ്രായംകേട്ട് കർത്തവ്യവിമൂഢനായിത്തീർന്നു. അദ്ദേഹം ക്ഷിപ്രകോപംകൊണ്ടു ഇങ്ങിനെയെല്ലാം കാട്ടിക്കൂട്ടി എന്നല്ലാതെ മററുള്ളവർ പറയുന്നതു കേൾക്കാതിരിക്കത്തക്കവണ്ണം ബുദ്ധിശൂന്യനായിരുന്നില്ല. ഏറെത്താമസിയാതെ മജിസ്ട്രേട്ടു മന്നാടിയാരെ സദ്യയ്ക്കു ക്ഷണിച്ചുകൊണ്ടു ഒരു കത്തയക്കുകയും, കത്തുകിട്ടിയ ഉടൻ മന്നാടിയാർ വിരുന്നിന്ന സന്നിഹിതനാകയും ചെയ്തു. അന്നുമുതൽ പിന്നീട് അവർ തമ്മിൽ ഔദ്യോഗികമായോ അല്ലാതെയോ ഒരിക്കലും പിണങ്ങുകയുണ്ടായിട്ടില്ല.

കവിയുടെ നിലയിൽ കഥാപുരുഷനെ നമുക്കൊന്നു വിമർശിക്കുക; “ഹാലാസ്യമാഹാത്മ്യം” “ജാനകീപരിണയം” നാടകം, “ഉത്തരരാമചരിതം” നാടകം, എന്നിങ്ങനെ മൂന്നു കൃതികളാണു അദ്ദേഹത്തിൽനിന്നു ഭാഷാഭണ്ഡാരത്തിലേക്കു ലഭിച്ചിട്ടുള്ള അമൂല്യരത്നങ്ങൾ. സുദീർഘവും എഴുപത്തൊന്നദ്ധ്യായംകൊണ്ടു അവസാനിക്കുന്ന

ണ്ണമായ ഒരു ഉൽകൃഷ്ടഗ്രന്ഥമാകുന്ന പുരാണത്തെ ഉപജീവിച്ചുകൊണ്ടെഴുതിയിട്ടുള്ള "ഹാലാസ്യമാഹാത്മ്യം" മോദം മുതിരയുംപോലെ, രചനാസൗഷ്ഠവമില്ലാത്ത ഭാഷയെ കെട്ടിവീർപ്പിച്ചുവിടുവിക്കുന്ന തർജ്ജമയല്ല മന്നാടിയാരുടേതു്. ഏതൊരുദ്ദേശ്യത്തോടുകൂടിയാണു് ഹാലാസ്യമാഹാത്മ്യം തർജ്ജമ ചെയ്‌വാൻ താൻ തീരുമാനിച്ചിട്ടുള്ളതെന്നുള്ള വാസ്തവം തജ്ജമയ്ക്കിടയിൽ അദ്ദേഹം ഒരിക്കലും വിസ്മരിച്ചിട്ടില്ലെന്നു പ്രകൃതഗ്രന്ഥത്തിലെ ഏതുഭാഗവും വിശദമാക്കുന്നുണ്ടു്. താനൊരു പണ്ഡിതനാണെന്നോ കവിയാണെന്നോ ഉള്ള ഔദ്ധത്യം മന്നാടിയാർക്കുണ്ടായിട്ടില്ല. വിദ്യയുടെ പ്രയോജനം വിനയമാണെന്നു ക്രിയാമൂലം അദ്ദേഹം പ്രകാശിപ്പിച്ചിരിക്കുന്നു. മുദ്രാലങ്കാരപൂർണ്ണവും, ആത്മനിവേദനപരവുമായ ഒരു ഭാഗം ഹാലാസ്യമാഹാത്മ്യത്തിന്റെ ഒടുവിൽ നാം കാണുന്നു: അതിവിടെ ഉദ്ധരിക്കാം.—

"കവിതാചാതുര്യമില്ലെങ്കിലുമിപ്പുസ്തകം
ഭുവി സത്തുക്കൾക്കതിമുത്തിനായ് ഭവിക്കേണം;
വല്ലതുംകുററമുണ്ടാമിതിലെന്നാലുമതു
ചൊല്ലിമുട്ടിക്കാമെന്നുകരുതീടരുതാരും
തെററുകൾമഹേശന്റെമാഹാത്മ്യംകഥിക്കുമ്പോൾ
ചെററുവന്നാലുമതിനാലെന്തുഹാനിയുള്ളൂ!
അങ്കകരൂടിലജാഡ്യാദികളാം ദോഷങ്ങളു-
ണ്ടെങ്കിലും യാമിനീശനതിനാൽനിന്ദ്യനാമോ?
കവിതാരസമത്രകാര്യമായ്നിനയ്ക്കേണ്ട
കവിതേത്യാദിമുൻചൊന്നൊമ്പതുപാദങ്ങളിൽ
നാലാമതായ വർണ്ണജാതനാമകനായ

നാലാമതായ വർണ്ണജാതനാം ഞാനിങ്ങനെ
കാലകാലാനുഗ്രഹലേശത്താലുരചെയ്ത
ഹാലാസ്യമാഹാത്മ്യാഖ്യമാകിയൊരിപ്പുസ്തകം"

എന്നാണു പൂർണ്ണമായതെന്നു കവി, കവിതാരൂപമായിത്തന്നെ പ്രതിപാദിക്കുന്നുണ്ട്—നോക്കുക:—

"ആയിരത്തറുപത്തിമൂന്നായ കൊല്ലവർഷം
പോയതിൽപ്പിന്നെ വന്ന മകരമാസത്തിങ്കൽ
ഒമ്പതുമാറും ചേർന്നദിവസത്തിങ്കൽത്തന്നെ
സമ്പൂർണ്ണമായിവന്നു ശങ്കരപ്രസാദത്താൽ."

(1064-മകരമാസം 15-ാംനു-യാണു ഹാലാസ്യമാഹാത്മ്യതർജ്ജമ അവസാനിച്ചതു്.)

ഹാലാസ്യത്തിലെ ഇതിവൃത്തം. പതിനെട്ടു പുരാണങ്ങളിലും ഹാലാസ്യമാഹാത്മ്യം പ്രതിപാദിക്കപ്പെട്ടിട്ടുണ്ട്. പക്ഷെ, സ്കാന്ദപുരാണത്തിലാണ് അതു് സവിസ്തരം വർണ്ണിച്ചിരിക്കുന്നതു്. സ്കാന്ദപുരാണത്തിൽ ആറു സംഹിതയുണ്ട്. ഈ സംഹിതാഷൾകത്തെ അൻപതു ഖണ്ഡമായിട്ടാണ് വിഭജിച്ചിരിക്കുന്നതു്. സനൽകുമാരസംഹിത, സൂതസംഹിത, ശങ്കരസംഹിത, വിഷ്ണുസംഹിത, ബ്രഹ്മസംഹിത, സൗരസംഹിത എന്നിങ്ങനെയാണ് അവയുടെ പേരുകൾ. ഈ ആറു സംഹിതയിൽ മൂന്നാമത്തെ സംഹിതയായ ശങ്കരസംഹിതയാണ് ഹാലാസ്യമാഹാത്മ്യം ഭാഷാഗാനത്തിന്നു ആധാരമായിട്ടുള്ളതു്. ശങ്കരസംഹിത, ശിവൻ പാർവ്വതിക്കും, സുബ്രഹ്മണ്യൻ അഗസ്ത്യനും, അഗസ്ത്യൻ വസിഷ്ഠാദികൾക്കും ഉപദേശിച്ചു. വസിഷ്ഠൻ വിശ്വനാഥക്ഷേത്രമായ വാരാണസിയിൽവച്ചു പ്രസ്തുത സംഹിതയെ ശിഷ്യന്മാർക്കു "വിസ്തരിച്ചു ഉപദേശിച്ചു കൊടുക്കുക"യാണു

ണ്ടായത്തു്. ശങ്കരസംഹിതയുടെ അപരപര്യായം അഗസ്ത്യസംഹിത എന്നാകുന്നു. അഗസ്ത്യസംഹിത കേൾക്കാൻ ബദ്ധകങ്കണന്മാരായിത്തീർന്ന മഹർഷിമാർ, നാരദനെ സന്ദർശിക്കയും, തങ്ങളുടെ പ്രതീക്ഷ എന്തിനുവേണ്ടി എന്നു ധരിപ്പിക്കുകയും ചെയ്തു. കഥാകഥനത്തിനു വ്യാസൻതന്നെയാണു സമർത്ഥനെന്നു നാരദൻ പറകയാൽ മഹർഷിമാർ കൗതുകപൂർവം വ്യാസനെ പ്രാപിച്ചു. വ്യാസൻ അവരെഅഗസ്ത്യസന്നിധിയിലേക്കു ആനയിച്ചു. അഗസ്ത്യനാകട്ടെ ശങ്കരമാഹാത്മ്യം അവർക്കായി ഉപദേശിക്കുന്നു. ഹാലാസ്യം മററു പുണ്യസ്ഥലങ്ങളെ അപേക്ഷിച്ചു് ത്രിലോക പ്രഖ്യാതമാണെന്നുള്ളതിനു മതിയായ കാരണങ്ങൾ, തീർത്ഥങ്ങൾക്കു മഹാത്മ്യം ഉണ്ടാകാനുള്ള ഹേതുക്കൾ ഇവയെല്ലാം ഹാലാസ്യത്തിൽസവിസ്തരം ഉപപാദിച്ചിട്ടുണ്ട്. സുന്ദരേശനായ ഹാലാസ്യനാഥനെ ദർശിക്കുന്നതുകൊണ്ടുള്ള ഫലം പറയുന്നതു നോക്കുക.—

"ജഗദാധാരഭൂതൻ ശങ്കരൻ ജ്യോതിർമ്മയൻ
ജഗദ്വാസികൾക്കിഷ്ടവരത്തെക്കൊടുപ്പാനായ്
കന്യകാനഗരിയിൽ ലിംഗരൂപിയായ് സദാ
സാന്നിദ്ധ്യം ചെയ്തീടുന്ന സുന്ദരേശ്വരൻശിവൻ
അന്യങ്ങളായുള്ളോരു ശിവലിംഗങ്ങളെല്ലാം
വന്നീടുന്നിതു സുന്ദരേശലിംഗത്തെക്കാണ്മാൻ,
ഇതു വൈഭവമുള്ള ലിംഗത്തെ ദർശിക്കുന്നോ
മർത്ത്യനു ജന്മമില്ല മേലിലെന്നറിഞ്ഞാലും!
ഭാനുമാനുദിക്കുമ്പോളിരുട്ടെന്നതുപോലെ
ജ്ഞാനമുണ്ടാകുന്നേരമജ്ഞാനമെന്നപോലെ
ഗരുഡൻതന്നെക്കണ്ടാൽ സർപ്പങ്ങളെന്നപോലെ

ദുരിതം നശിച്ചുപോം സുന്ദരേശനെക്കണ്ടാൽ
കാമത്താൽ ബുദ്ധിപോലെ കോപത്താൽതപസ്സുപോൽ
സീമയില്ലാത്ത വിദ്യ ഗർവ്വത്താലെന്നപോലെ
വഹ്നിയാലഹോ തൂലരാശികളെന്നപോലെ
സുന്ദരേശനെക്കണ്ടാൽ ദോഷങ്ങൾ നശിച്ചുപോം"

ഹാലാസ്യനാഥനെ ഓരോ കാലത്തു കണ്ടാലുള്ള ഫലങ്ങളെ താഴെ കാണിക്കുന്നതു്—

"ഹാലാസ്യേശനെ പ്രാതഃകാലത്തു ദർശിക്കുകിൽ
ആയിരം ഗോദാനത്തിൻഫലത്തെ പ്രാപിച്ചിടാം
ശിവലിംഗത്തെസ്സന്ധ്യാകാലത്തുദർശിക്കിലോ
അവന്നു ലഭിക്കുമേ കോടി ഗോദാനപുണ്യം
അർദ്ധയാമത്തിൽസ്സുന്ദരേശനെദർശിക്കുകിൽ
അധ്വരമെല്ലാംചെയ്ത പുണ്യത്തെ പ്രാപിച്ചിടാം."

ഓരോ അദ്ധ്യായത്തിലും ഉപന്യസിച്ചിരിക്കുന്ന കഥാവസ്തു കൂടിപ്പറഞ്ഞു് ഈ ഭാഗം അവസാനിപ്പിക്കാം.—

"ഒന്നാമതിന്ദ്രൻ തന്റെ പാപനാശനമല്ലോ
പിന്നെ രണ്ടാമതൈരാവതത്തിൻ ശാപമോക്ഷം.
മൂന്നാംലീലയിലീശൻ നീപകാനനത്തിങ്കൽ
സുന്ദരമായുള്ളോരു മധുരാപുരം തീർത്തു.
നാലാമത്തു തടാതകയായവതാരം
ചാലവേ ചെയ്തീടിനാൾ മീനാക്ഷിജഗന്മാതാ.
അഞ്ചാമത്തേതിൽപ്പാണ്ഡ്യദേവനായ് സുന്ദരേശൻ
ചഞ്ചലാക്ഷിയാം തടാതകയെ വേട്ടീടിനാൻ.
ഭക്തനാം പതഞ്ജലി മാമുനിക്കായിക്കൊണ്ടു
വ്യക്തമായ് നൃത്തംചെയ്തു സുന്ദരേശ്വരനാറിൽ
അന്നങ്ങളനവധിഭക്ഷണം ചെയ്‌വാനേഴിൽ

സുന്ദരേശ്വരൻ കണ്ഡ്യാമരന്നു ശക്തിനൽകി.
അന്നഗത്താദികളാൽ ഭക്തനാം കണ്ഡ്യാമരൻ
തന്നുടെ വിശപ്പടക്കീടിനാനെട്ടാമതിൽ.
ഒൻപതാമതിലേഴു സമുദ്രങ്ങളെ സ്വാമി
തൻപുരത്തിങ്കൽ പ്രിയാപ്രീതിക്കായ് വരുത്തിനാൻ,
ദേവലോകത്തുവാഴും മലയധ്വജൻതന്നെ
ദേവേശൻ മധുരയിൽ വരുത്തിപ്പത്താമതിൽ
ഉഗ്രനെന്നൊരു പുത്രനായി പതിനൊന്നിൽ.
ഉഗ്രനായ് മൂന്നായുധം നൽകിനാൻപന്തിരണ്ടിൽ;
ശക്തിയാൽ സമുദ്രത്തെയകററിപ്പതിമൂന്നിൽ;
വൃത്രാരിതൻകിരീടമുടച്ചു പതിന്നാലിൽ;
പതിനഞ്ചതിൽ സ്വർണ്ണം മേരുവിൽനിന്നെടുത്തു;
പതിനാറതിലുപദേശിച്ചു വേദാർത്ഥത്തെ.
ഭൂപന കിരീടത്തിനായ്ക്കൊണ്ടു പതിനേഴിൽ
ശ്രീപരമേശൻ രത്നവിക്രയംചെയ്തീടിനാൻ.
സമുദ്രപാനംചെയ്തു മേഘങ്ങളം പതിനെട്ടിൽ;
അമർത്തുപത്തൊമ്പതിലതിവൃഷ്ടിയെപ്പിന്നെ.
അത്യത്ഭുതങ്ങളായ സിദ്ധവൈഭവങ്ങളെ
എത്രയും വിസ്തരിച്ചുകാട്ടിനാനിരുപതിൽ
ഇക്ഷുദണ്ഡത്തെ വാങ്ങിത്തൽക്ഷണം ശിലാഗജം
ഭക്ഷിച്ചതിരുപത്തിയൊന്നിലെന്നറിഞ്ഞാലും;
നഗ്നന്മാരയച്ചോരുമാതംഗമത്യുന്നതം
ഭഗ്നമായിരുപത്തിരണ്ടാംലീലയിൽപിന്നെ.
ക്ഷിപ്രമങ്ങിരുപത്തിമൂന്നാംലീലയിലീശൻ
വിപ്രകന്യകയ്ക്കനുഗ്രഹത്തെ നൽകീടിനാൻ.
വ്യത്യസ്തനൃത്തമിരുപത്തിനാലിങ്കൽപിന്നെ
പൃഥ്വീസുരേന്ദ്രപത്നീവധത്തെത്തെളിയിച്ചു.
അമ്മയെപ്പുണർന്ന തൻ താതനെക്കൊലചെയ്തു

ബ്രാഹ്മണൻ മുക്തനായാനിരുപത്താറാമതിൽ.
ഗുരുപത്നിയെക്കാമിച്ചീടിനസിദ്ധാഖ്യനെ
ഇരുപത്തേഴിൽ ബദ്ധരൂപിയായീശൻകൊന്നാൻ;
ഇരുപത്തെട്ടിൽ നഗാലപ്രേരിതസർപ്പത്തിന്റെ
ഗരളം നശിപ്പിച്ചു രക്ഷിച്ചു ജനങ്ങളെ.

ശ്രവണന്മാരയച്ചധേനുവെക്കൊന്നു ദേവൻ
ഭുവനരക്ഷചെയ്താനിരുപത്തൊമ്പതിങ്കൽ.
മുപ്പതിൽപ്പാണ്ഡ്യസേനാപതിയെ രക്ഷിപ്പാനായ്
അല്പമല്ലാതസൈന്യം കാണിച്ചു സുന്ദരേശൻ.

അവ്യയദ്രവ്യയായനീവിയെ രാജാവിന്നാ-
യവ്യയൻ നൽകീടിനാൻ മുപ്പത്തിയൊന്നാമതിൽ.
മുപ്പത്തിരണ്ടിൽ വിളവിററു വൈശ്യരൂപി
യപ്പുറമഷ്ടസിദ്ധിയക്ഷസ്ത്രീകൾക്കു നൽകി.
ചോളഭൂപനവേണ്ടി മുപ്പത്തിനാലാമതിൽ
കേളിയാൽ ക്ഷേത്രദ്വാരം തുറന്നു മഹേശ്വരൻ.
മുപ്പത്തിയഞ്ചിൽപ്പാണ്ഡ്യസേനയ്ക്കു ജലം നൽകി;
മുപ്പത്തിയാറിലീശൻ കാണിച്ചു രസവാദം.
മുപ്പത്തിയേഴിൽച്ചോളഭൂപനെ ജയിച്ചിതു
മുപ്പത്തിയെട്ടിൽ ധാന്യപാത്രം ശൂദ്രന്നു നൽകി.
വൈശ്യബാലന്നു വ്യവഹാരത്തിൽ ജയം നൽകി
വിശ്വനായകൻ മുപ്പത്തൊമ്പതാം ലീലയിങ്കൽ

ചിന്മയൻ നാല്പതിങ്കൽ പാണ്ഡ്യഭൂപതിയുടെ
ബ്രഹ്മഹത്യയെത്തീർത്തു സൗഖ്യത്തെ നൽകീടിനാൻ.
നാല്പത്തിയൊന്നിലീശൻ വിറകുവിററീടിനാൻ
നാല്പത്തിരണ്ടിൽപ്പത്രം ചേരഭൂപനയച്ചു.
ഭദ്രന്നു ഫലകയെ നാല്പത്തിമൂന്നിലേകി;
ഭദ്രഭാര്യയ്ക്കു ജയം നൽകി നാല്പത്തിനാലിൽ.
പാലിച്ചു വരാഹപോതങ്ങളെ നാല്പത്തഞ്ചിൽ

ചോലമന്ത്രികളാക്കിയവരെ നാല്പത്താറിൽ.
ഖഞ്ജരീടന്നു ജയംനൽകി നാല്പത്തിയേഴി-
ലഞ്ജസാ ശരാരിയും മുക്തനായ് നാല്പത്തെട്ടിൽ.
പുരത്തിനതിർത്തിയെക്കാട്ടി നാല്പത്തൊമ്പതിൽ;
ശരത്താൽച്ചോളൻതന്നെ ജയിച്ചിതമ്പതിങ്കൽ.
സംഘികൾക്കേകി സംഘപീഠത്തെയമ്പത്തൊ-
ന്നിൽ
ശങ്കരനടുത്തതിൽ വിപ്രന്നപാല്യംനൽകി.
അമ്പത്തിമൂന്നിൽപ്പാലിച്ചീടിനാൻനൽക്കീരനെ;
അമ്പത്തിനാലിൽ തന്നെസ്സുന്ദരോപദേശംചെയ്തു.
പിന്നേതിൽ നിശ്ചയിച്ചു പ്രബന്ധതാരതമ്യം.
ചെന്നിതമ്പത്തിയാറിലുത്തരഹാലാസ്യത്തിൽ;
കൈവർത്തകന്യകയെവേട്ടിതമ്പത്തിയേഴിൽ.
ശ്രീവാതപുരേശചരദീക്ഷയാമമ്പത്തെട്ടിൽ.
ചാലവേമായാശ്വങ്ങൾ വിററിതമ്പത്തൊമ്പതിൽ.
കാലാരിയറുപതിൽ നരിയെയാകർഷിച്ചു.
വിഷ്ണുപനാഥനീശനറുപത്തൊന്നിൽപ്പിന്നെ
പിഷ്ടാർത്ഥം മൺചുമന്നു വടിയാലടികൊണ്ടു.
അടുത്തലീലയിങ്കൽ കുബ്ജപാണ്ഡ്യന്റെരാജചര-
മടക്കിക്കുബ്ജതാപവും തീർത്തുസൗഖ്യവും നൽകി.
തച്ഛൂലത്തിലേററിത്തരസാ നഗ്നന്മാർക്കു
മരണമറുപത്തിമൂന്നതിൽ വരുത്തിനാൻ.
വൃക്ഷവും കൂപം ശിവലിംഗവും മധുരയിൽ
സാക്ഷികളായിവന്നതന്ത്യലീലയിലേവം"

ഇങ്ങനെ അറുപത്തിനാലു ശിവലീലകളും കൊണ്ട് അത്യന്തമനോഹരമായ ഒരു വിശിഷ്ട ഗ്രന്ഥമാകുന്നു ഹാലാസ്യമാഹാത്മ്യം. പണ്ഡിതന്മാർക്കും പാമരന്മാർക്കും ഏറെയാഹ്ളാദം ജനിപ്പിക്കുന്ന കഥകളാണ് ഇതിൽ

അടങ്ങിയിട്ടുള്ളതു്. പ്രസ്തുത പുരാണത്തിനു കേരളീയരുടെ ഇടയിൽ സിദ്ധിച്ചിട്ടുള്ള പ്രചുരപ്രചാരം തന്നെ ഇതിന്റെ മാഹാത്മ്യത്തിനു മതിയായ ദൃഷ്ടാന്തമാകുന്നു.

ഹാലാസ്യമാഹാത്മ്യം തർജ്ജമചെയ്‌വാൻ മന്നാടിയാരെ പ്രേരിപ്പിച്ചതു വാസ്തവത്തിൽ അത്തരത്തിലുള്ള ഗ്രന്ഥങ്ങളുടെ ആവശ്യം മാത്രമായിരിക്കണം. വേദാധികാരികളല്ലാത്തവരും, വേദസാരങ്ങളറിവാൻ അത്യുത്സുകരുമായ കേരളീയരെ ശുശ്രൂഷിക്കുക എന്നതല്ലാതെ മററൊന്നും ഈ ഗ്രന്ഥതർജ്ജമകൊണ്ടു കവി പ്രതീക്ഷിച്ചിട്ടില്ലെന്നുള്ളതു പരമാർത്ഥമാകുന്നു. ഇതിഹാസങ്ങളും പുരാണങ്ങളുമാണു വേദാർത്ഥങ്ങളെ സാക്ഷാൽക്കരിക്കുന്ന ഗ്രന്ഥങ്ങളെന്നു് അദ്ദേഹത്തിനറിയാം. അതുതന്നെയാണു പുരാണഗ്രന്ഥത്തിൽത്തന്നെ മന്നാടിയാർ കൈവയ്ക്കാനുണ്ടായ കാരണവും.

കേക, കാകളി, കളകാഞ്ചി, അന്നനട എന്നിങ്ങനെയുള്ള വൃത്തങ്ങളാണു ഹാലാസ്യത്തിൽ അടങ്ങിയിരിക്കുന്നതു്. പ്രഥമപ്രയത്നമെങ്കിലും മന്നാടിയാരുടെ കവിതാപാടവം ഹാലാസ്യത്തിൽ അത്യന്തം തെളിഞ്ഞു വിളങ്ങുന്നുണ്ടു്. ഭാഷാഗാനത്തിൽ നമ്മുടെ കവി തുഞ്ചത്താചാര്യപാദങ്ങളേയാണു സാർവ്വത്രികമായി അനുകരിക്കുന്നതു്. അനർഗ്ഗളമായ വചോധാര, ഹാലാസ്യത്തിൽ സർവ്വസുലഭമാണു്. വാക്കു കിട്ടാതെ വീർപ്പുമുട്ടുന്ന ചില കവികളെ കുറിച്ചു നാം കേട്ടിരിക്കും. പക്ഷെ മന്നാടിയാരെ വാഗ്ദേവത സ്വയം വരിച്ചിരിക്കുന്നതുകൊണ്ടു് അദ്ദേഹത്തിൽ കാവ്യപ്രവാഹം അനിരുദ്ധമായിത്തന്നെ പരിണമിച്ചിരിക്കുന്നു.

ഹാലാസ്യത്തിലെ കവിതാരീതി കാണിക്കാൻ ഒരു ചെറിയ ഖണ്ഡിക ഇവിടെ ഉദ്ധരിക്കാം. പാണ്ഡ്യരാ

ജാവിന്റെ ജ്വരം തീർക്കുവാൻ യത്നിച്ചിട്ടും ഫലം കാണാതെ പിന്മാറിയ നഗ്നന്മാരെ, അവരുടെ ദാരങ്ങൾ അധിക്ഷേപിക്കുന്ന ഏതാനും അടികളാണ് താഴെ കാണുന്നത്. (അദ്ധ്യായം 69)

"വല്ലഭന്മാരേ, നിങ്ങളെല്ലാരുമെന്തിങ്ങനെ
വല്ലാത്തഭാവത്തോടുമിരിക്കുന്നിതു ചൊൽവിൻ.
ചൊല്ലുകില്ലെങ്കിൽവേണ്ട; ഞങ്ങളെല്ലാമറിഞ്ഞു
കല്ലുപോലിരുന്നിട്ടു കാര്യമെന്തിനി നിങ്ങൾ.
ധീരരായ് പ്രസിദ്ധരായ് സർവ്വശാസ്ത്രാംഭോനിധി-
പാരഗന്മാരായ് ഭിഷക്സർവ്വജ്ഞരാകുമായ
നിങ്ങടെ പൂർവ്വികന്മാരായുള്ള നഗ്നാചാര്യ്യർ-
തങ്ങളാൽ സമ്പാദിക്കപ്പെട്ടൊരു യശസ്സിനെ
മുടിപ്പാൻതന്നെ നിങ്ങൾ ജനിച്ചു സൽകുലത്തെ-
ക്കെടുപ്പാനുത്ഭവിച്ച ദുഷ്ടസന്തതിപോലെ.
കടുപ്പമെന്നതിന്നു കാളുപൊളുന്നു, പോരാ-
ലെടുപ്പാൻകഴിയുമോ നല്ലപേരിനെപ്പിന്നെ?
മിടുക്കന്മാരെന്നുള്ള നാട്യത്തെ ഞങ്ങളോടു
നടിക്കുന്നതു, മിനിക്കണക്കല്ലൊന്നുകൊണ്ടും.
അടക്കാമുഗ്രജ്വരമെന്നോർത്തു ചെന്നു നിങ്ങൾ
നടക്കാൻവയ്യാത്തൊരു ബാലകനോടു തോററു-
ഒടുക്കം തിരിച്ചിങ്ങുപോന്നതെന്തിനു കഷ്ടം?
തടിയ്ക്കു വിനാശമുണ്ടാമിക്കലെന്നോർക്കാതെ.
പടയ്ക്കുപോരാത്തവൻ കരത്തിൽ വില്ലുമമ്പു-
മെടുക്കാതിരിക്കുന്നതെത്രയുമത്യുത്തമം.
നടക്കില്ലെന്നു കണ്ട കാര്യത്തിൽ പ്രവേശിച്ചാൽ
മടക്കം വരുമെന്നു സർവ്വസമ്മതമല്ലോ.
കടക്കണ്ണെന്തിനിപ്പോൾ തുടിപ്പിക്കുന്നു നിങ്ങ-
ളടക്കാൻവയ്യ ഞങ്ങൾക്കവമാനം നിനച്ചാൽ

പണ്ടുള്ള നഗ്നാചാൎയ്യർ ഗജനാഗാദ്യങ്ങളെ-
യുണ്ടാക്കീട്ടുണ്ടു പൂർവം മന്ത്രവൈഭവത്തിനാൽ.
തന്മന്ത്രപ്രഭാവാദിയില്ലയോ നിങ്ങൾക്കിപ്പോൾ
കിംമുഖം താഴ്ത്തീടുന്നു ക്ഷപണാധമന്മാരേ!
അമ്മതൻ യൗവനത്തെക്കളവാൻതന്നെ നിങ്ങ-
ളിമ്മഹീതലത്തിങ്കൽജ്ജനിച്ചു നിസ്സംശയം.
വാദവശ്യാകൎഷണോച്ചാടനമഹേന്ദ്രജാ-
ലാദികളായ നാനാകൎമ്മങ്ങളെല്ലാററിലും
സീമയില്ലാതവണ്ണം നിങ്ങൾക്കു മുന്നമുള്ള
സാമൎത്ഥ്യമിപ്പോൾപ്പണയത്തിലോ പറഞ്ഞാലും?
പൊണ്ണരായ് വസിക്കുന്ന ക്ഷപണാധമന്മാരെ,
എണ്ണിയാലൊടുങ്ങാത്ത ശിഷ്യന്മാരോടുംകൂടി
എണ്ണായിരംപേർനിങ്ങൾമന്നവാന്തികെ ചെന്നാ-
തണ്ണിയാൽ പരാജയം പ്രാപിച്ചു വൎത്തമാനം
വൎണ്ണിച്ചുകൊണ്ടോരോരോജനങ്ങൾ ചൊല്ലുന്നതും
കൎണ്ണത്തിൽക്കേട്ടു നിങ്ങളെന്തിനായിരിക്കുന്നു?
പെണ്ണുങ്ങളായ ഞങ്ങൾക്കതിനാൽ നാണമിന്ന-
വണ്ണമെന്നതു ചൊല്ലാൻ വയ്യെടോ പൊയ്യല്ലേതും.
കണ്ണുരുട്ടിയാൽക്കാൎയ്യം പറവാൻപേടിക്കയി-
ല്ലുണ്ണികളല്ല ഞങ്ങളുററമടങ്ങിരിക്കട്ടെ!
നാണവുംകെട്ടിങ്ങാതകോണിൽവന്നൊരുത്തരും
കാണാതെ വസിക്കുന്ന താണങ്ങൾക്കുചിതമോ?
ഊണുറക്കങ്ങൾകൊണ്ടു തൂണിനും നിങ്ങൾക്കുമായ്
കാണുന്നു ഭേദമെന്നു കാണികൾ കഥിക്കുന്നു.
പ്രാണനെക്കളവിനല്ലെങ്കിലോ നിങ്ങൾ ചെന്നു
കാണിവൈകാതെ ജയിച്ചീടുവിനാക്കുട്ടിയെ.
ഒന്നിതിലേതെങ്കിലുമിന്നു ചെയ്യില്ലെങ്കിലോ
എന്നുമേ സ്വൈരം നിങ്ങൾക്കുണ്ടാകയില്ലെന്നു."

സ്ത്രീകളുടെ മർമ്മഭേദകങ്ങളായ വാക്കുകൾ! കവി എത്ര തന്മയത്വത്തോടുകൂടിയാണു ഭാര്യമാരെക്കൊണ്ടു് അധിക്ഷിപ്തന്മാരായ ഭർത്താക്കന്മാരെ ആക്ഷേപിപ്പിക്കുന്നതു്. അതാതു രസങ്ങളെ വർണ്ണിക്കുമ്പോൾ കവി ഉചിതപദങ്ങൾ സംഭരിച്ചു് അവയെ യഥാസ്ഥാനം വിന്യസിക്കുന്നു. വായനക്കാരിൽ വിവിധവികാരങ്ങൾ അങ്കുരിപ്പിച്ചു് അവരെ വർണ്ണനാലോകത്തിൽത്തന്നെ ബദ്ധശ്രദ്ധരാക്കിത്തീർക്കുകയാണു കവിധർമ്മം; ആ ധർമ്മത്തെ നിർവ്വഹിക്കുന്നതിൽ മന്നാടിയാർക്കു സിദ്ധിച്ചിട്ടുള്ള ജയം നിസ്സീമമാകുന്നു. പാണ്ഡിത്യവും വാസനയും മേളിച്ചിട്ടുള്ള കവിതയാണല്ലോ സാഹിത്യത്തിൽ കല്പാന്തരസ്ഥായികളായിത്തീരുന്നതു്! താദൃശകാവ്യങ്ങളുടെ കർത്താവാകണമെന്നുതന്നെയാണു് അദ്ദേഹം കരുതിയിരുന്നതു.

## VI

അടുത്തതായി നാം കാണുന്നതു് ജാനകീപരിണയം ദൃശ്യകാവ്യമാകുന്നു. വിഖ്യാതകവിയായ രാമഭദ്രദീക്ഷിതരിൽനിന്നു സംസ്കൃതസാഹിത്യത്തിനു സിദ്ധിച്ച അക്ഷയസമ്പാദ്യമാകുന്നു ജാനകീപരിണയനാടകം. ആ കാവ്യത്തിന്റെ ലോകോത്തരഗുണങ്ങൾ മന്നാടിയാരെ സ്വസ്ഥമായിരിക്കാൻ അനുവദിച്ചില്ല. സംസ്കൃതഭാഷാപരിചയം കുറഞ്ഞ കേരളീയരെ, രാമഭദ്രകവിതാമൃതം അശിപ്പിക്കുന്ന ആ വിശിഷ്ടകർമ്മം, സ്വപ്രയത്നത്തിന്റെ ഫലമായിത്തീരണമെന്നു് അദ്ദേഹം തീർച്ചപ്പെടുത്തി. കൈരളിയുടെ മഹാഭാഗ്യംതന്നെ! അല്ലെങ്കിൽ മന്നാടിയാർക്കു് ഇങ്ങ

ന്നെയാത്ത ധർമ്മബുദ്ധി ഉണ്ടാകാനിടയില്ലല്ലൊ. “അന്യന്റെ കവിതയെ മറെറാരു ഭാഷയിലാക്കുന്നതുകൊണ്ടു് ആ കവിക്കു എന്താണു് ഒരു യോഗ്യത സിദ്ധിക്കുന്നതു്?” ഈ ചോദ്യം അദ്ദേഹം സ്വയം പലപ്പോഴും ചോദിച്ചിരുന്നു. എന്നാൽ അതോടുകൂടിത്തന്നെ “ഒരു ഭാഷയിലുള്ള കവിതയെ മറെറാരു ഭാഷയിലാക്കുന്നതുതന്നെ മഹാപ്രയാസമാണു്. വിശേഷിച്ചും സംസ്കൃതഭാഷയിലുള്ള കവിതയെ മലയാളഭാഷയിലാക്കുന്നതു മഹാപ്രയാസംതന്നെ” എന്നൊരു സമാധാനവും അദ്ദേഹത്തിനുണ്ടാകാതിരുന്നില്ല. അദ്ദേഹം സൂത്രധാരനെക്കൊണ്ടു പറയിപ്പിക്കുന്നു:—

“ഒന്നായ്ച്ചേൎത്തുമാം പലതരത്തിലിടവി-
ട്ടെങ്കിലും ചേൎത്തിടാം
പിന്നിൽച്ചേൎത്ത വിശേഷണങ്ങളുടെമുൻ-
ചേൎക്കാം വിശേഷ്യങ്ങളെ
പിന്നെ പ്രാസവുമത്രവേണ്ട വളരെക്കിട്ടും
പദം സംസ്കൃതേ
എന്നാൽ കേരളഭാഷയിങ്കലതുപോ-
ലല്ലായ്കയാൽ ദുൎഘടം”

ഭാഷാകവിത വളരെ എളുപ്പമാണെന്നു വിചാരിക്കുന്നവർ ഈ സംഗതി ഒന്നു സ്മരിക്കുന്നതു നന്നായിരിക്കും. സംസ്കൃതകവിതാനിർമ്മാണം സുസാദ്ധ്യമെന്നുണ്ടെങ്കിൽ പിന്നെ മന്നാടിയാരെന്തിനാണു് വിഷമമേറിയ ഭാഷാകാവ്യനിർമ്മിതിയിൽ ബദ്ധശ്രദ്ധനായതു്? ഇതിനുള്ള സമാധാനം, മന്നാടിയാർ സ്വഭാഷാഭിമാനിയായിരുന്നു എന്നു മാത്രമാണു്. സംസ്കൃതകാവ്യം രചിക്കുന്നതിൽ മന്നാടിയാൎക്കു പ്രാഗത്ഭ്യമില്ലാത്തതുകൊണ്ടാണു് അദ്ദേ

ഹം തർജ്ജമയിൽ കൈവച്ചതെന്ന് ആരും അഭിപ്രായപ്പെടുന്നതല്ല. എന്തുകൊണ്ടെന്നാൽ പുഷ്പഗിരീശസ്തോത്രമെന്ന ലഘുകാവ്യം മാത്രംകൊണ്ടു സംസ്കൃതകവികളുടെ സ്നേഹാദരബഹുമാനങ്ങൾ ആ മഹാപുരുഷൻ സമ്പാദിക്ക ഉണ്ടായിട്ടുണ്ട്. മാതൃഭാഷയിൽ ഗ്രന്ഥങ്ങൾ സ്വകപോലകല്പിതങ്ങളായി പുറപ്പെടുന്നതു വളരെ ദുർല്ലഭവും, വല്ലപ്പോഴും ഓരോന്നുണ്ടാകുന്നതു ഭാഷയുടെ ശ്രേയസ്സിനെ നിഹനിക്കുന്നതിനു പര്യാപ്തവുമായി കണ്ടപ്പോളാണ് മന്നാടിയാർ ആശയസമ്പത്തുകൊണ്ടും പ്രസിദ്ധികൊണ്ടും മേലേക്കിടയിൽ നിൽക്കുന്ന സംസ്കൃതഗ്രന്ഥങ്ങളെ പരിഭാഷപ്പെടുത്തി, വർദ്ധിച്ചുവരുന്ന ഗ്രന്ഥദാരിദ്ര്യം നാമാവശേഷമാക്കുവാൻ തൂലിക ചലിപ്പിച്ചതു്. സന്ദർഭവും മന്നാടിയാരെ നാടകതർജ്ജമയ്ക്കു പ്രേരിപ്പിച്ചില്ലെന്നില്ല. ആ സംഗതി ഇതിനുമുമ്പൊരിടത്തു പ്രസ്താവിച്ചിട്ടുള്ളതുകൊണ്ട് ഇവിടെ ആവർത്തിക്കുന്നില്ല.

കാന്തമാർ കേശഭാരങ്ങളിൽ ബകുളപ്പൂമാല്യങ്ങൾ ചാർത്തുകയും, അവയിൽനിന്നുണ്ടാകുന്ന സൌരഭ്യം ഭർത്താക്കന്മാർക്കുക്ലാന്തിഹരമായിത്തീരുകയും ക്ലിഷ്ടമാരായ വധൂജനം വാതായനങ്ങളിൽക്കൂടെ വരുന്ന തെന്നൽ ക്ഷീണപരിഹാരത്തിനുവേണ്ടി കൈക്കൊള്ളുകയും ചെയ്യുന്ന മനോഹരവേളയിലാണ് രാവണാനുചരനായ സാരണനെ കവി, രംഗത്തിൽ പ്രവേശിപ്പിക്കുന്നതു്. അയാൾ "സകല ദേവാസുരന്മാരാലും വന്ദിക്കപ്പെട്ട പാദപത്മങ്ങളോടുകൂടിയ രാവണമഹാരാജാവായ സ്വാമിയാൽ വർത്തമാനം അറിയാനായി മിഥിലാപുരത്തിനു അയക്കപ്പെട്ട ശുക"നെ കണ്ടെത്തുന്നു. "യാഗഭൂമിയിൽനിന്നു ജനിച്ച ലോകസുന്ദരിയായ സീതയെ ജനകരാജാവുപുത്രി

യാക്കി വളൎത്തുന്നതായി കേൾക്കുന്നു; അവളെ എനിക്കു വേണ്ടി ജനകരാജാവിനോടു നീ ചെന്നു ചോദിക്കണം" മെന്നു ലങ്കാധിപൻ കല്പിച്ചതനുസരിച്ച് താൻ മിഥിലയിലേക്കു പോകയാണെന്നു സാരണൻ പറഞ്ഞപ്പോൾ ശുകനു ആശ്ചൎയ്യം തോന്നി. "അപ്രകാരമിരിക്കുന്ന മഹാരാജാവിനുകൂടി മനുഷ്യനിൽപോലും അപൂൎവ്വമായി ഒരു വിനയം ആരംഭിച്ചിരിക്കുന്നു" എന്നാണ് ശുകന്റെ അഭിപ്രായം. മറെറാരു സംശയവുംകൂടി ശുകന്റെ ആശയത്തിൽ പതിഞ്ഞു.

"വിണ്ണോൎനാരികളെപ്പിടിച്ചു ബലമായ്-
കാരാഗൃഹേ ചേൎപ്പതാം-
ഉണ്ണിപ്രായമതിങ്കൽ ഉണ്ണികളി; യശ്ശണ്ണം
വിളങ്ങുംപ്രഭ
തിണ്ണം ജാനകിതന്നെയുമപഹരി-
പ്പാനായ് നിനയ്ക്കുന്നതും-
കണ്ണൻ തന്നുടെ ഭക്തനെന്നു ജനകൻ
തന്നിൽ പ്രിയംമൂലമോ?"

വാസ്തവം, ജനകൻ ശിവഭക്തനാണെന്നുള്ളതുതന്നെയായിരുന്നു, അല്ലെങ്കിൽ തീൎച്ചയായും "വിണ്ണോൎനാരികളെ ബലമായ് പിടിച്ചു കാരാഗൃഹ"ത്തിൽ പാൎപ്പിക്കുന്ന ആ ലങ്കാധിപൻ സീതയെ അപഹരിക്കാതിരിക്കുന്നതല്ല.

ഇക്കാലത്തു വിശ്വാമിത്രമുനി യാഗരക്ഷയ്ക്കായിരാമലക്ഷ്മണന്മാരെ ആശ്രമത്തിലേക്കു കൂട്ടിക്കൊണ്ടുവന്നു. ജനകമഹാരാജാവും മഹൎഷിയുടെ ക്ഷണം അനുസരിച്ചു പുത്രിമാരോടുകൂടി ആശ്രമത്തിൽ സന്നിഹിതനായി. യാഗരക്ഷ മാത്രമല്ല, സീതയെ രാമനെക്കൊണ്ടുവിവാഹം കഴിപ്പിക്കണമെന്നും വിശ്വാമിത്രൻ ആലോചിച്ചുറച്ചി

ട്ടുണ്ട്. ഈ യാഥാർത്ഥ്യം അറിഞ്ഞ ശുകസാരണന്മാർ, രാവണനെ രാമവേഷം ധരിപ്പിച്ച്, വിശ്വാമിത്രാകാരം പൂണ്ട വിദ്യുജ്ജിഹ്വനോടുകൂടി ജനകസന്നിധിയിൽ പ്രവേശിപ്പിച്ച് സീതയെ അധീനപ്പെടുത്തണമെന്നു തീർച്ചപ്പെടുത്തി. രാമലക്ഷ്മണന്മാരേയുംകൂട്ടി അയോദ്ധ്യയിൽനിന്നു സ്വാശ്രമത്തിലേക്കു പുറപ്പെട്ടിരിക്കുന്ന വിശ്വാമിത്രനെ തടയുന്നതിനു താടകയെ നിയോഗിക്കുവാൻ അവർ ആലോചിച്ചു. തേടിയവള്ളി കാലിൽ ചുററിയതുപോലെ താടക,

"കാറെല്ലാം കടൽമാല ചാർത്തിയ
കചഭാരഘാതത്തിനാൽ നീക്കിവാ-
യോരത്തൊട്ടിയ മാംസലോലകഴുകക്ഷാ-
ഘാതപാതങ്ങളാൽ
ഘോരം ചിന്നിയ കുന്തളോടലറിവാ
യേറാം പിളർന്നും ഭയ-
നാരാൽ സിദ്ധവധൂകരം വിട്ടൊഴിയു
മാകാശത്തിൽനിന്നെത്തിനാൾ"

രാവണ മഹാരാജാവിനെ സഹായിക്കുന്നതിനു കിട്ടിയ അവസരത്തെ താടക പാഴാക്കിക്കളഞ്ഞില്ല. "മഹാരാജാവിനുവേണ്ടി ഞാൻതന്നെ ജാനകിയെ അപഹരിച്ചുകൊണ്ടുവരാ"മെന്നു താടക ഘോഷിച്ചു. സാരണന് അവളുടെ അഭിപ്രായം സ്വീകാര്യമായിത്തോന്നുകയുണ്ടായില്ല. എന്തുകൊണ്ടെന്നാൽ,

"ജനകജയെ ബലാൽഹരിക്കിലൊട്ടും
മനമതവൾക്കു രമിക്കയില്ലദേവ
ജനകനൃപനിലുള്ള ശൈവമോരാ-
ലനമതമല്ലതു രാക്ഷസേശ്വരന്നും"

എന്നു ശുകസ്നേഹിതനായ സാരണൻ പ്രതിവചിച്ചു. മാത്രമല്ല,

"ഹേമത്താൽപ്പൂണ്ണതയാതിന്നരംഭയെത്താൻ
കാമിച്ചോരളവു ഹിമാദ്രിയിങ്കൽവച്ച്
സ്വാമിയ്ക്കുന്നടനവളേകിദുശ്ശാപാൽ
കാമിക്കാത്തവളെ ബലേന തൊട്ടുകൂടാ"

എന്നൊരു ശാപംകൂടിയുണ്ടെന്നു സാരണൻ താടകയെ ധരിപ്പിച്ചു. അങ്ങനെയാണെങ്കിൽ "ഞാനും മാരീചനും അവൻ്റെ അനുചരന്മാരുംകൂടി രാത്രിയിൽ മാൎഗ്ഗമദ്ധ്യത്തിൽ കിടന്നുറങ്ങുന്ന ആ (വിശ്വാമിത്ര) മഹർഷിയെ സംഹരിക്കാം. നീയും ലങ്കാപുരത്തിൽചെന്നു മഹാരാജാവിനെ പുറപ്പെടീക്ക്" എന്നായി താടക. സീതാസക്തനായ രാവണൻ വിമാനത്തിൽകയറി. ആ വിമാനമാകട്ടേ,

"ബന്ദിസ്ത്രീനെടുവീർപ്പിനാൽ മലിനമാം
മുക്താസരം ചുററിലും
നന്നായ്ത്തൂങ്ങിവിളങ്ങി മായയിൽ മറ-
ഞ്ഞെത്തുള്ളൊരുയാനം തവ
വന്നീടുന്നു നഭസ്സിൽനിന്നു കലരും തൻ
ഗന്ധമെന്നോർത്തഹോ
മുന്നേ ദിഗ്ജയസാക്ഷിയാമിതിലടി-
ക്കുന്നില്ല കാററുംഭയാൽ."

ഏതാദൃശമായ ഒന്നാകുന്നു. അതിൻ്റെ ഗതിവേഗത്തെ കവി സാരണനെക്കൊണ്ടു പറയിക്കുന്നതു നോക്കുക:—

"യാനം വേഗേനപൊങ്ങുന്നളവു മലക-
ളോടൊത്ത താരങ്ങളോടും

വാനം പൊരുന്നപോലും വരയൊടുസമമാ-
മാഴിയിൽ ചൂഴ്മൂഴി
സ്ഥാനാൽതാഴ്ന്നപോലും തരുശിലകൾ
നിറഞ്ഞുള്ള പൂർവ്വാപരാദ്രീ-
ന്ദ്രാനേതോന്നുന്ന ധാത്രീതലമതിലമരു-
ന്നോരലയും കണ്ടുകൊൾക.”

ലങ്കാധിപനായ രാവണൻ, വിദ്യുജ്ജിഹ്വസാരണന്മാരോടുകൂടി അചിരേണ വിശ്വാമിത്രന്റെ ആശ്രമത്തിന്ന സമീപം ചെന്നുചേർന്നു. “പരിപക്വഫലങ്ങളാൽ പരിപൂർണ്ണങ്ങളായും, മനോഹരങ്ങളായുമുള്ള പലവിധ വൃക്ഷസമൂഹങ്ങൾകൊണ്ടു നാലുഭാഗവും അലങ്കരിക്കപ്പെട്ടും, അതിശാന്തങ്ങളായ പക്ഷിമൃഗഗണങ്ങളാൽ പൂർണ്ണമായുള്ള സമീപകാനനത്താൽ ചൂഴപ്പെട്ടും, പുണ്യമായും ഇരിക്കുന്ന” വിശ്വാമിത്രാശ്രമസ്ഥാനം അവരുടെ കണ്ണും കരളും കവർന്നു. വിമാനത്തിൽ നിന്നിറങ്ങിയ അവർ, കൗശികീനദീതീരത്തിലേക്കിറങ്ങി തിരസ്കരണിവിദ്യകൊണ്ടു ദേഹം മറച്ചു യാത്ര തുടർന്നു. ആ അവസരത്തിലാണ് സത്യവ്രതദേവവ്രതന്മാർ പരസ്പരം വിശ്വാമിത്രജനകന്മാരുടെ അപദാനങ്ങൾ വർണ്ണിച്ചുകൊണ്ടിരുന്നതു്. രാവണന് ഈ പ്രസ്താവം ദുസ്സഹമായിത്തോന്നി. സാരണദൃഷ്ടിയിൽ വിശ്വാമിത്രൻ ഏററവും നിസ്സാരനായിരുന്നു. എന്തുകൊണ്ടെന്നാൽ,

“ജന്യത്തിങ്കൽ വസിഷ്ഠധേനുവുളവാക്കീടും
തുരുഷ്കാളിയാം
സൈന്യം ചാപമൊടിച്ചു തേരഥ പൊടി-
ച്ചശ്വങ്ങളെക്കൊന്നഹോ!

ദൈന്യമെത്ത ദ്രുതമോട്ടിവന്നളവുടൻ
രീത്യാ തപസ്സിന്നു മുൻ
മൈത്ര്യംപൂണ്ടു ഗമിച്ചു കൌശികനവന്താ-
നോ മഹാവിക്രമി?"

സീതയ്ക്കു രാമനിൽ രാഗമുണ്ടാകുന്നതിനു കാരണം ആ ക്ഷത്രിയകുമാരനിലുള്ള അനുപമഗുണങ്ങളാണെന്നു ദേവവ്രതൻ അഭിപ്രായപ്പെടുന്നതു കേട്ടപ്പോൾ രാവണൻ പരിഭ്രാന്തനായിത്തീർന്നു.

"വീരൻ ക്ഷത്രിയധർമ്മപൂർണ്ണനമലൻ
സർവ്വജ്ഞനത്യുത്തമൻ
ധീരൻ ഗർവ്വവിവർജ്ജിതൻ ശമധനൻ
ശാസ്ത്രാസ്ത്രപാരംഗതൻ
പാരം ദീനദയാലു നല്ല നിപുണൻ
സർവ്വപ്രിയൻ സത്യവാൻ
ശ്രീരാമൻ ബഹുബുദ്ധിമാൻ വിജയതേ
ലോകൈകനാഥൻ വിഭു"

ഈവിധമുള്ള അപദാനങ്ങൾ രാമനാണെന്നു് ഇപ്പോൾ മാത്രമേ രാമവേഷധാരിയായ രാവണൻ ഗ്രഹിക്കയുണ്ടായുള്ളു. രാമന്റെ ഗുണങ്ങൾ വർണ്ണിച്ചു ജാനകിക്ക അനുരാഗമുണ്ടാക്കിത്തീർത്തതു് ശതാനന്ദനാണെന്നറിഞ്ഞപ്പോൾ സാരണ വിദ്യുജ്ജിഹ്വന്മാർക്ക് അതിർകവിഞ്ഞ കോപം ഉണ്ടായി. മാരീചനെക്കൊണ്ടു് 'ആയാളെ' ക്ഷിപ്രമേതന്നെ കൊല്ലിക്കേണ്ടതാണെന്നു് അവർ ശഠിച്ചു. എന്നാൽ രാവണനാകട്ടെ,

"രാമേകാമം ജാനകിയെന്നവാക്കാൽ
ഹാ! മേ ഭേദിക്കുന്നിതേകത്രമർമ്മം

കാമം കേൾക്കുന്നേരമസ്യാശ്ചരിത്രം
കാമാസ്ത്രൃത്താലന്യഭാഗേതരൈവ”

എന്ന മട്ടിലായിത്തീൎന്നു

ജനകമഹാരാജാവും സീതാവിവാഹത്തെ സംബന്ധിച്ചിടത്തോളം ധൎമ്മസങ്കടത്തിൽപ്പെട്ടിരിക്കുന്നു. അദ്ദേഹം പറയുകയാണു്:—

“ലോകേശാത്മജപൌത്രനെൻ പ്രിയസഖൻ-
ശ്രീകണ്ഠമിത്രോത്തമൻ
ലോകേ ഭീമപരാക്രമൻ ദശമുഖൻ താൻ-
വന്നപേക്ഷിക്കുകിൽ
നൽകുന്നെങ്ങനെ രാമനിൽ പ്രണയമാൎന്നു-
ള്ളാത്മപുത്രിയെ—
നൽകില്ലെന്നു ചൊല്ലുന്നതെങ്ങനെ വൃഥാ-
ക്ലേശിക്കുമാറായി ഞാൻ”

എന്നു്. ഈ അഭിപ്രായം ലങ്കാധിപപ്രകൃതികളെ സന്തോഷിപ്പിക്കാതിരുന്നില്ല. ബ്രാഹ്മണകുമാരനായ സത്യവ്രതൻ രാവണനെ ആധിക്ഷേപിക്കുന്നതും രാവണനു കേൾക്കേണ്ടതായിവന്നു. ആ കുട്ടി പറയുന്നു:—

“മുന്നം വാനരനായകകക്ഷമതിലാപ്പെട്ടുള്ള
ബാഹുക്കളെ-
ത്തന്നാലൂരിയെടുപ്പതിന്നു കഴിയാതീരഞ്ചു
ശീൎഷങ്ങളും
മുന്നിൽ, തന്നുടെ നാലുകാൽ പിറകിലും
ദേഹത്തെ മോചിക്കുവാ-
നൊന്നിച്ചാട്ടിയ കൈകസീതനയനോ ലോകേ
മഹാവിക്രമി?”

നോക്കുക കവിയുടെ ഔചിത്യം. കവി രാവണന്റെ ബലഹീനതയെ രാവണസമക്ഷംതന്നെ വർണ്ണിക്കുന്നു. ഒരാളുടെ ദോഷങ്ങൾ അയാളുടെ മുഖാമുഖംവെച്ചുതന്നെ വേണം പറയുന്നതിനു് എന്നുള്ള ധർമ്മനിയമം കവി തീരെ വിസ്മരിക്കുന്നില്ല. സത്യവ്രതൻ പിന്നെയും വിരമിക്കുന്നില്ല. ദേവവ്രതൻ രാവണന്റെ പക്ഷംപിടിച്ചു സംസാരിക്കാൻ തുടങ്ങിയതു ബ്രാഹ്മണകുമാരനെ ക്ഷുബ്ധനാക്കി. ആ തേജസ്വി ശക്തിയേറിയ ഭാഷയിൽ,

"തന്നത്തൂറകരങ്ങളാൽ സകൗതുകം
രേവാപ്രവാഹത്തെ-
ത്തരുണ്യർവ്യൂഹമഴിച്ചു വേണികൾ വലിച്ചും-
ബ്ബുക്കളെത്തൊകിയും
കനൽക്കണ്ണികളോടുചേർന്നു സുഖമായ്-
ക്രീഡിച്ചിടുന്നുള്ളവൻ
മുന്നം പോരിനുചെന്ന പങ്ക്തിമുഖനെ-
ച്ചേർത്തീലയോ ബന്ധനേ"

എന്നിങ്ങനെ അധിക്ഷേപിച്ചു. കപടവേഷധാരിയായ രാവണന് ഈ ആക്ഷേപവാക്കുകളും കേൾക്കേണ്ടതായി വന്നുകൂടി. പ്രതിനായകനായ രാവണന്റെ ദോഷങ്ങൾ സത്യവ്രതനെക്കൊണ്ടും ഗുണങ്ങൾ ദേവവ്രതനെക്കൊണ്ടു മാണു കവി പ്രകടിപ്പിക്കുന്നതു്. ഇതിൽനിന്നു നമുക്കു് ഒരു സംഗതി അനുമിക്കാം; കവിക്കു് ഒരാളിൽ പ്രത്യേക ദ്വേഷമോ സ്നേഹമോ ഇല്ലെന്നു്. അദ്ദേഹം കഥാപാത്രങ്ങളെ വർണ്ണിക്കുന്നതിൽ ഉദാസീനൻ മാത്രമാകുന്നു. അനേകം ദോഷങ്ങൾ രാവണനുണ്ടെങ്കിലും ആകർഷകങ്ങളായ ഗുണങ്ങളും അദ്ദേഹത്തിനുണ്ടെന്നു കവി സമ്മ

തിക്കുന്നു. കാവ്യദൃഷ്ട്യാ പ്രതിനായകഗുണവർണ്ണനം അപരിഹാര്യവുമാണു. കവിയുടെ രാവണൻ,

"കേട്ടാരാൽ വർണ്യനോത്താൽ ദശവദനനഹോ
വിസ്മയാൽ ദേവദൈത്യ-
ക്കൂട്ടം വീക്ഷാക്ഷണേ കേററിന നരക ഗത-
പ്രാണിവർഗ്ഗങ്ങളോടും
പെട്ടെന്നോററം സ്തുതിക്കുന്നളവു ദശമുഖൻ-
ചെയ്ത ചണ്ഡാട്ടഹാസം
കേട്ടോട്ടം കാസരാൽ വീണൊരു യമനെ
ഹസിച്ചീടിനാരാശരന്മാർ"

ഇത്രമാത്രം പരാക്രമിയാകുന്നു. ഇവിടെ കവി മററൊരു തന്ത്രംകൂടി ചെലുത്തിയിരിക്കുന്നു. നാടകകഥ വർണ്ണിക്കുന്നതോടുകൂടി പ്രസക്ത്യാനുപ്രസക്ത്യാ ഇതര കഥാതന്തുക്കളെക്കൂടി കഥാശരീരത്തിൽ ബന്ധിച്ച് അതിനു ശക്തിയും ഓജസ്സും ഉണ്ടാക്കിത്തീർക്കുവാൻ കവി ശ്രമിക്കുന്നു. ഈ ശ്രമം സഫലവുമായിട്ടുണ്ട് എന്നു കാണാം.

രാവണാദികളെ കവി പിന്നീടു ജനകസന്നിധിയിലേക്കു കൊണ്ടുപോകുകയാണു ചെയ്യുന്നത്. സീതയിലുള്ള അതിസ്നേഹത്താൽ, യാഗം കാണുന്നതിനുവന്നു ചേർന്നിട്ടുള്ള അനസൂയ ദേവദത്തമായ പട്ടും അംഗരാഗവും സീതയ്ക്കു നൽകുന്നു. "ഇവകളെ ധരിക്കുന്ന കുലസ്ത്രീകൾക്കു യക്ഷരാക്ഷസാദികൾ എത്രത്താൽക്കൂടിയും ഭയമുണ്ടാകയില്ല; നിസർഗ്ഗസിദ്ധമായ ശീലവും പോകയില്ല." രാമാനുരക്തയായ സീത മന്മഥാഗ്നികൊണ്ടു തപ്തയായി ഭവിച്ചിരിക്കുന്നു. അവളുടെ അപ്പഴത്തെ അവസ്ഥയെ കവി അത്രി മഹർഷിയെക്കൊണ്ട് അനുസ്മരിപ്പിക്കുന്നതു ഇപ്രകാരമാണ്. —

"ബാലാസീതാസ്മരസദൃശനാം-
രാമനെപ്പണ്ടുറങ്ങും
കാലേകണ്ടാളൊരുദിനമവൻതന്നെ-
യോർത്തന്നുതൊട്ട്
ലീലാസ്നാനാദികളിലുമനാസക്ത-
യായാളിമാരാൽ
പാലിക്കപ്പെട്ടവളഥ ശയിക്കുന്നു
പൂമെത്തയിന്മേൽ"

ആശ്രമത്തിലെത്തിയ രാവണൻ "പ്രിയാവിരഹത്തെ സഹിപ്പാൻ കഴിയാതെ പരവശയായി ദീനയായിരിക്കുന്ന ഒരു സ്ത്രീയുടെ വിലാപം" കേൾക്കുന്നു. അതാരെന്നറിയുവാൻ അദ്ദേഹം ഉല്കണ്ഠിതനാവുകയും ചെയ്യുന്നു. ശീതോപചാരം ചെയ്യുന്ന സഹചരിതയെയല്ലാതെ മദനപീഡിതയായ ജാനകിയെ രാവണൻ കാണുകയുണ്ടായില്ല. എങ്കിലും അജ്ഞാതയായ അവളിൽ അദ്ദേഹത്തിനു കനിവുണ്ടാകുന്നുണ്ട്.

"ഏവന്നുലമിപ്പങ്കജാക്ഷിക്കു ചേതോ-
ഭവൻ ദുസ്സഹംപാരമേകുന്നുവോമാൽ;
അവൻ ധന്യനെന്നാകിലുംധന്യനല്ലി-
ന്നിവന്നും മൃഗാക്ഷ്യാമുപേക്ഷാനിമിത്തം" എന്നു

രാവണൻ ആക്രോശിക്കയും ചെയ്യുന്നു തന്നെ നിനച്ച് "ഏതെങ്കിലും യുവതി വിലപിക്കുകയായിരിക്കുമെന്ന്" ഊഹിച്ച രാവണന് ചിത്രാർപ്പിതമായ രൂപത്തിന്റെ

"വില്ലും കൈയിൽ വഹിച്ചുതൂണിയുഗളം
പിൻതോളിലും മാറതിൽ
തെല്ലാമ്മാറഥന്നേവും ചരടരക്കെട്ടിനലും
മുണ്ടയാൽ

അല്ലിത്താരിനു തുല്യമായ വദനേരലാലാം-
ബുജാലങ്ങൾ പോ-

ല്ലാസേന വിളങ്ങു"ന്നു അവസ്ഥകൾ വിഷാദഹേതുക്കളായിത്തീരുന്നു. നിന്റെ ആഗ്രഹം അല്ലയോ മനസ്സേ! കേവലം വ്യർത്ഥംതന്നെ എന്ന് ഇദ്ദേഹം സ്വയം മനസ്സിനെ ശപിക്കുകയും ചെയ്യുന്നു. മാത്രമല്ല ആ അജ്ഞാത കാമുകനെക്കുറിച്ചു രാവണൻ ഇങ്ങനെ ശ്ലാഘിക്കുകയും അഭിമാനിക്കുകയും കൂടി ചെയ്യുന്നുണ്ട്.

"ചിത്രേകാണും നവകുവലയശ്യാമമാം മന്യഗാത്രം
ശത്രുക്കൾക്കും നയനസുഖമേകീടുവാൻപോരുമല്ലോ
ഇത്രത്തോളം മഹിമകലിതരന്നില്ലയെന്നോതിടുന്നു-
ണ്ടെത്രത്രേയും പ്രകൃതിയിതഹോ സജ്ജനശ്ലാഘനീയം"

ഏറെത്താമസിയാതെ ആ കാമുകൻ രാമനാണെന്നു രാവണനു ബോദ്ധ്യമായി. അപ്പോൾ അദ്ദേഹത്തിന് ആ പ്രതിയോഗിയുടെ പേരിൽ ബലവത്തായ വിദ്വേഷവും അങ്കുരിച്ചു. 'മാർഗ്ഗമദ്ധ്യത്തിൽവച്ചു താടക, രാമനെ-ഹനിക്കുമെന്നു രാവണൻ ആശംസിക്കുന്നു. സീതയെ രാവണനു കാണാൻ കഴിയാതിരുന്നതെന്തുകൊണ്ടാണെന്നുള്ള സംശയം സാരണന്റെ വാക്കുകൊണ്ടു കവി പരിഹരിക്കുന്നുണ്ട്. "മഹാരാജാവേ, നോക്കു; വിശ്വാമിത്രന്റെ അവിനയത്തെ! എന്തെന്നാൽ അവൻ, 'രാക്ഷസാന്ധംകരണ'മെന്ന രത്നം പതിച്ച വളകളെ ഇവൾക്കു കൊടുത്തില്ലേ! തിരുമനസ്സുകൊണ്ടു ഇവളെ കണ്ടാൽ ഉടനെ അപഹരിക്കുമെന്നു അവൻ ഊഹിച്ചിരിക്കും നിശ്ചയം." ഇതാണു സാരണന്റെ ഉദ്ബോധനം. ഏതുവിധമെങ്കിലും ആ രത്നവളകൾ വാങ്ങണമെന്നും, അതിനുവേണ്ടി സാരണൻ ആയോദ്ധ്യകമുനിവേഷം ചമ

യുവാൻ ആരംഭിച്ചിരിക്കുന്നുവെന്നും കേട്ടപ്പോൾ രാവണനുണ്ടായ ആശ്വാസം അല്പമൊന്നുമായിരുന്നില്ല. സ്വാമിഭക്തനായ സാരണൻ, ഒട്ടും താമസിയാതെ മുനിയായി രൂപാന്തരപ്പെട്ടു. ആ മായാവി, സുചരിതാശീലവതികളാൽ ശുശ്രൂഷിക്കപ്പെട്ടുന്നവളെങ്കിലും ഗുണാവലികളുടെ മാഹാത്മ്യത്താൽ അപ്രധൃഷ്യയായ സീതയുടെ സന്നിധിയിൽ ചെന്ന്, രാമൻ താടകയുടെ പുത്രക്കളുടെ ഇരയായിത്തീർന്നു എന്നു വിലപിച്ചു; രാവണഭീതനാണു താനെന്നു വരുത്തുവാൻ സാരണൻ യത്നിച്ചു. സീതയ്ക്കു രാവണകീർത്തനം കർണ്ണകഠോരമായിത്തോന്നി. രാമവേഷം ധരിച്ചു സീതയെ വശീകരിക്കയല്ലാതെ ഗത്യന്തരമില്ലെന്നു വിദ്യുജ്ജിഹ്വൻ രാവണനെ ഉണർത്തിച്ചു. ഈ അഭിപ്രായം ലങ്കാധിപന്നു ഹൃദ്യമായിത്തോന്നിയില്ല. എന്തുകൊണ്ടെന്നാൽ,

"തന്നെക്കാമിച്ചിടാത്തുള്ള ലളിതമിഴിയെ
വേൾക്കുന്നതും തദപിവാഹ–
ത്തിന്നായല്ലാണിമനുഷ്യപ്പൂർവ്വവടിവു ധരി–
ക്കുന്നതും യോഗ്യമോമേ?
നന്നോ ബാല്യം മുതൽക്കേ മമ സഖി ജനകൻ–
തന്നെ വഞ്ചിപ്പതും ഞാ–
നിന്നെൻകാമത്തെ നേടാൻ കളവുചിതമോ
മാനവും മമ യശസ്സും?"

ഏതു നീചനിലും ചിലപ്പോൾ സദ്വികാരങ്ങൾ ഉണ്ടാകാതിരിക്കുന്നില്ല. മാനവും യശസ്സും കാമാർത്ഥം ബലികഴിച്ചു്, ചിരകാല സ്നേഹിതനായ ഒരു വന്ദ്യനെ വഞ്ചിച്ചു്, തന്നെക്കാമിക്കാത്ത തരുണിയെ വേൾക്ക

ന്നതിനുവേണ്ടി അതിതുച്ഛമായ മനുഷ്യപ്പുഴുവേഷം ധരിച്ചു ജീവിക്കുന്നതു് ഉചിതമല്ലെന്നു രാവണനു്, ക്ഷണികമായിട്ടെങ്കിലും, തോന്നാതിരുന്നില്ല. കവിയുടെ സൂക്ഷ്മനിരീക്ഷണകൗശലമാണു് ഇവിടെയും നാം കാണുന്നതു്. ആ താത്വികചിന്തയും അടുത്ത നിമിഷത്തിൽ രാവണനെ വിട്ടകലുന്നു. അയാൾ വീണ്ടും തനിരാക്ഷസനായി പരിണമിക്കുന്നു. രാക്ഷസവംശത്തിനു ഗതി, ചതിയല്ലാതെ മറ്റൊന്നുമില്ലെന്നു വിദ്യുജ്ജിഹ്വൻ ഓർമ്മിപ്പിക്കുന്നു. ഈ അവസരത്തിലാണു് സാരണൻ, താടകനിമിത്തം പരലോകഗതനായ രാമനെ വിശ്വാമിത്ര മഹർഷി ആപല്ലേശംകൂടാതെ കൂട്ടിക്കൊണ്ടു വരുമെന്നു പറഞ്ഞു് സന്തോഷിപ്പിച്ചു് രത്നവളകൾ പാരിതോഷികമായി വാങ്ങിയതു്. ആദ്യം, രാമൻ മൃതപ്രായനായി എന്നു പറഞ്ഞതും പിന്നീടു് അദ്ദേഹത്തെ കൗശികൻ ആപത്തൊന്നും കൂടാതെ കൂട്ടിക്കൊണ്ടു വരുമെന്നു് ആശ്വസിപ്പിച്ചതും സാരണനെക്കൊണ്ടു കവി ചെയ്യിക്കുന്ന ഒന്നാംതരം രണ്ടു തന്ത്രങ്ങളാകുന്നു. ആദ്യത്തേതു്, രത്നവളകൾ വാങ്ങുന്നതിനും, രണ്ടാമത്തേതു് രാമവേഷധാരിയായ രാവണനെ സീതാസന്നിധിയിൽ പ്രവേശിപ്പിക്കുന്നതിനുമാകുന്നു. രാമൻ ഉടനെ വന്നെത്തുമെന്നു കേട്ടപ്പോളുണ്ടായ സന്തോഷത്താലാണു സീത, വളകൾ സമ്മാനിച്ചതു്. രാവണനു് ഉദ്ദിഷ്ടകാര്യം സാധിക്കുന്നതിനു് ആവശ്യമായ ഒരുവാക്കു സാരണൻ പറഞ്ഞു എന്നു മാത്രമേയുള്ളു. കളങ്കലേശമില്ലാത്ത സീത മായാവിയായ മുനിയുടെ വാക്കു വിശ്വസിച്ചുപോയി. വളകൾ അന്യാധീനമായതോടുകൂടി സീത, രാവണന്റെ ദൃഷ്ടികൾക്കു ഗോചരീഭവിച്ചു. അത്ഭുതപ-

രതന്ത്രനായ രാവണൻ സീതയെ വൎണ്ണിക്കുന്നതു നോക്കുക:—

"ജീമൂതത്തെ വെടിഞ്ഞു കുങ്കുമനിറം
പൂണ്ടുള്ള സൗദാമിനി-
സ്തോമം താനിഹ ദിക്കിലൊക്കെയൊ-
രുമിച്ചേററം വിളങ്ങുന്നുവോ?
ഭൂമിവ്യോമവുമെട്ടുദിക്കുമൊരുപോൽ
ഘോരാഗ്നിയാൽ തപ്തമാം
ഹിമത്തിന്നുടെ നീരുകൊണ്ടതിജവം
തേയ്ക്കുന്നുവോ സാമ്പ്രതം?
കാന്ത്യാ ശീഘ്രമടച്ചുകണ്ണിതപ്പുറം
മെല്ലെത്തുറന്നിട്ടു ഞാ-
നെന്താണെന്നുടനങ്ങുമിങ്ങുമധുനാ
നോക്കുംവിധൗ മുന്നിലായ്
ചന്തംകൊണ്ടു സമസ്തനാരികളെയും
നിന്ദിച്ചഹോ മിന്നലിൻ
കാന്ത്യാ നിൎമ്മിതയെന്നപോൽ ദൃഢമൊ-
രു സ്ത്രീ കാണമാറായിതാ!"

ഇതാണു കവിയുടെ സീതാരൂപം. എത്രമാത്രം പ്രിയദൎശകയായിട്ടാണു കവി സീതയെ ചിത്രണംചെയ്തിരിക്കുന്നതെന്നു നോക്കുക. തത്താദൃശമായ സൗന്ദൎയ്യത്തിൽ രാവണന്റെ ഹൃദയം ആമഗ്നമായിപ്പോയതിൽ ഒരാശ്ചൎയ്യവുമില്ലല്ലോ. രാവണനു സീതയുടെകാന്തിത്തഴപ്പുനിമിത്തം അംഗപ്രത്യംഗങ്ങൾ കാണ്മാൻ കഴിഞ്ഞില്ല. അവർ അന്തഃപുരത്തിലേക്കു സഖീസമേതം പ്രവേശിച്ചു.

രാവണൻ രാമൻെറയും, വിദ്യുജ്ജിഹ്വൻ വിശ്വാമിത്രൻെറയും, സാരണൻ ലക്ഷ്മണൻെറയും വേഷംപൂണ്ടു ജനകസന്നിധിയിലേക്കു യാത്രയായി.

താടക, മാരീചാദികളുമൊത്തു രാമനിഗ്രഹത്തിന്നു നിയുക്തയായ സംഗതി ഇതിന്നുമുമ്പുതന്നെ പ്രസ്താവിച്ചിട്ടുണ്ടല്ലൊ. നിർഭാഗ്യവശാൽ താടക സംഹരിക്കപ്പെടുകയും, മാരീചൻ പലായനം ചെയ്കയുംചെയ്തു. കരാളൻ തൻെറ കൂട്ടുകാരനായ മാരീചനെ "എവിടെ തേടേണ്ടു" എന്നു പരിഭ്രമിക്കുന്നു. സുകൃതാധിക്യംകൊണ്ടു മാരീചനെ വിനാവിളംബം കരാളൻ കണ്ടെത്തി. എന്താപത്തു പിണയുകിലും സ്വാമികാര്യം നിറവേററാതിരുന്നുകൂടാ എന്നു തീർച്ചപ്പെടുത്തിയ അവർ, രാമനെ മാർഗ്ഗമദ്ധ്യത്തിൽ താമസിപ്പിക്കുന്നതിന് ഉപായങ്ങൾ തേടി. "രാമൻനിമിത്തം വിരഹവേദന അനുഭവിക്കുന്ന സീതയെ മായകൊണ്ടു അവനു കാണിച്ചുകൊടുത്തു് അനന്തരം അഗ്നിക്കിരയാക്കണം; അവളിലുള്ള പ്രേമാധിക്യംകൊണ്ടു് രാമനും അഗ്നിയിൽ പതിക്കും. ഇങ്ങനെയായാൽ യഥാർത്ഥസീത ശേഷിക്കുകയും ഗത്യന്തരമില്ലാതെ അവൾ രാവണമഹാരാജാവിനെ വേൾക്കുകയും ചെയ്യും," ഇതാണു മാരീചാദികളുടെ നിശ്ചയം.

മാരീചൻ പ്രിയസ്നേഹിതനായ കരാളനെ രാമസുഹൃത്തായ പിംഗളൻെറ വേഷം ചമയിച്ചു് രാമസന്നിധിയിലേക്കയച്ചു. അവൻ "എന്നെ മദഗജം പിടിച്ചു ഭക്ഷിക്കുന്നേ" എന്നിങ്ങനെ മുറവിളികൂട്ടി. രാമഭദ്രൻ, പിംഗളനാണു ആർത്തനാദം പുറപ്പെടുവിക്കുന്നതെന്നുകരുതി ശരചാപസമന്വിതനായി വനാന്തരത്തിലേക്കു പാഞ്ഞുചെന്നു. സ്നേഹിതന് അപായാ

പിണഞ്ഞിട്ടില്ലെന്നുകണ്ടു രാമൻ സന്തോഷിക്കയും അവൻെറ ഉർന്നായത്തിനിന്നങ്ങി ഏതാനുംസമയം വൃക്ഷ മൂലത്തിലിരുന്നു വിശ്രമിക്കുകയും ചെയ്തു. ആ പ്രദേശ മാകട്ടെ,

"എങ്ങും തിങ്ങിന വൃക്ഷസംഘമതിനാ-
ലിക്കാടഹോ ശ്യാമളം
മങ്ങാതുള്ളരവിന്ദമോടരൊഴുകു-
ന്നണ്ടഗ്രഭാഗേ നദീ
തിങ്ങും ശൈത്യസുഗന്ധമുള്ള വനവാ-
തത്താൽ ഹൃദന്തേ മദം
പൊങ്ങീടുന്ന കുയിൽക്കുലം മധുരമായ്
കൂകുന്നിതെല്ലാടവും"

ഏതാദൃശ പരിതഃസ്ഥിതികളാൽ മനോരഞ്ജകവുമായിരുന്നു. പിംഗളനുമായുള്ള സംഭാഷണത്തിൽ രാമൻ സീതയുടെ വിഷമാവസ്ഥകൾ നിനച്ചു ദുഃഖിക്കുന്നതായി കാണുന്നു. പിംഗളൻ,

"കേളീകരി സഖീസല്ലാപസന്തോഷവും സ്വമധാരണം
കളിയിൽ മതിയും വിട്ടും നിന്നെ സ്മരിച്ചുകരഞ്ഞഹോ!
കിളിമൊഴി ദുരശ്വാസാൽ ചുണ്ടും വരണ്ടഥ ശയ്യമേൽ
നളിനവദനം കൈമേൽവച്ചും സദാമതവുന്നതേ"

എന്നിങ്ങനെ സീതാദുഃഖത്തെ വ്യാഖ്യാനിച്ചുകേൾപ്പിച്ചു. ഇതിനിടയ്ക്കു മാരീചൻ സീതാവേഷം ചമഞ്ഞു വിരഹവേദന പൊറാതെ വിലപിക്കുവാനാരംഭിച്ചു. അവൻെറ ആ മുറവിളി വാസ്തവമെന്നു വിചാരിക്കാതിരിപ്പാൻ രാമനും ശക്തനായില്ല.

"വക്ത്രേന്ദു പീയൂഷകണങ്ങളായും
നേത്രാബ്ജതേന്തുള്ളികളായുമുള്ള

ധാത്രീസുതാബാഷ്പകണങ്ങൾകണ്ട
മാത്രത്തിൽ" ശ്രീരാമൻെറ ഹൃത്തുരുകി വശായി.

യഥാൎത്ഥ പിംഗളൻ രാമഭദ്രനെ തേടി വനത്തിൽ അങ്ങുമിങ്ങും അലയുന്നു. ജനകനെ ദശാസ്യൻ വധിക്കയും അതുനിമിത്തം സീത അഗ്നിപ്രവേശം അനുഷ്ഠിക്കുകയും ചെയ്തതായി സ്ത്രീകൾ മുറവിളി കൂട്ടുന്നു. ആ മായാപ്രയോഗവും രാമൻ യഥാൎത്ഥമെന്നു കരുതിപ്പോകുന്നു. അദ്ദേഹവും സീതയെ അനുഗമിക്കാൻ സന്നദ്ധനായി.

"കല്ലിന്മേൽ പാദമൊന്നു വച്ചളവി
ലക്കല്ലുണ്ട്ജസ്രം ഭംഗിയിൽ
അതല്ല്യാക്കം കചമോടുമുന്നതകുച
ത്തോടും മരത്തോലുടു-
ത്തുല്ലാസമാലൊരു താപസതരുണിയാ
യ്ത്തീൎന്നിതിന്നാളത്ഭുതം"

രാമായണകഥയിൽ വിശ്വാമിത്രസമേതനായി മിഥിലക്കു പോകുമ്പോഴാണ് അഹല്യയുടെ ശാപത്തിൽനിന്നു രാമൻ അവളെ വിമോചിപ്പിക്കുന്നതു്. എന്നാൽ ഈ നാടകകഥയിലാകട്ടെ കവി ശ്രീരാമനെ അഗ്നിപ്രവേശത്തിൽനിന്നു നിവൎത്തിക്കുന്നതിനാണ് പ്രസ്തുതസംഭവം രൂപീകരിച്ചിരിക്കുന്നതു്. ഇത്രയുമായപ്പോഴേക്കും മായാപ്രയോഗം വെളിപ്പെട്ടു. മാരീചൻ പെട്ടെന്നു കരളു നോട്ടുകൂടി മറയുകയുംചെയ്തു.

രാമലക്ഷ്മണവേഷം ധരിച്ചു രാവണസാരണന്മാർ ജനകസന്നിധിയിലെത്തി, കുശലപ്രശ്നം ചെയ്തു വിനീതരായി സ്ഥിതിചെയ്തു. നാരദൻെറ വാക്കു വിശ്വസിച്ചു അന്നു ദശരഥനെ കൊല്ലാതെ വിട്ടതിൻെറ ഫലമല്ലേ താൻ ആസക്തി ഭാവിക്കുന്ന സീതയിൽ ഒരു

അന്യകാമുകനാണെന്നായത്ത് എന്നായി രാവണന്റെ ശങ്ക. രാവണനു സീതയേയും സാരണനു് ഊർമ്മിളയേയും ലഭിക്കും. തനിക്കെന്തു ലാഭമാണുള്ളതെന്നു വിദ്യുജ്ജിഹ്വൻ പരിഭവിക്കുന്നു. രാവണനു സീതയെ ദർശിക്കുവാൻ ആശ വർദ്ധിച്ചു. കന്യകമാരെ കൂട്ടിക്കൊണ്ടുവന്നു വിശ്വാമിത്രപാദങ്ങളിൽ പ്രണിപതിപ്പിക്കുവാൻ ജനകൻ പ്രതീഹാരിയോടാജ്ഞാപിച്ചു. ഈ സമയത്താണു രാവണന്റെയും സാരണവിദ്യുജ്ജിഹ്വന്മാരുടെയും മായാപ്രയോഗം വെളിപ്പെട്ടതു്. രാവണൻ പരിഭ്രാന്തനായി ഗത്യന്തരമെന്തെന്നു് ഉഴറി. ഇനി, മിൽക്കുകെള്ളിയില്ലെന്നുകണ്ടു്, അവർ "തിരസ്കരണി" വിദ്യ പ്രയോഗിച്ചു് അപ്രത്യക്ഷരായിത്തീർന്നു. യഥാർത്ഥ വിശ്വാമിത്രരാമലക്ഷ്മണന്മാർ സന്നിഹിതരായപ്പോൾ ജനകനു് അവരിൽ വിശ്വാസമുണ്ടായില്ല. അവർ മായാവികളായിരിക്കുമെന്നു് അദ്ദേഹം സംശയിച്ചു. അതുകൊണ്ടുതന്നെയാണു് ശൈവചാപം പ്രയോഗിക്കുന്നതിനു സാമർത്ഥ്യമുള്ളവനല്ലാതെ കന്യകയെ കൊടുക്കുന്നതല്ലെന്നു ജനകൻ പ്രതിജ്ഞചെയ്തതു്. കല്പനപ്രകാരം ശിവചാപം കൊണ്ടുവന്നു് കിങ്കരന്മാർ മാറിനിന്നു. രാമൻ കൂസൽ കൂടാതെ ചെന്നു ചാപത്തെ പ്രണിപതിച്ചുകൊണ്ടു് ഭക്തിപൂർവ്വം വില്ലു കൈയിലെടുത്തു. ഏറെത്താമസിയാതെ അതു ഛിന്നഭിന്നമായിത്തീർന്നു. രാവണന്റെ ആശാവല്ലിയും ശിഥിലമായി. ഇനിയെന്താണുപായമെന്നു് അദ്ദേഹം പരിജനങ്ങളോടാലോചിച്ചു. ജനകമഹാരാജാവു വിവാഹത്തിനുള്ള ഒരുക്കങ്ങൾ ചെയ്‌വാൻ അധികാരികളോടു് ആജ്ഞാപിച്ചു. അനന്തരം അദ്ദേഹം, കോസലാധീശനായ ദശരഥമഹാരാജാവു പരിജനങ്ങളൊന്നിച്ചു തന്നെ കാണുന്നതിനു

വന്നിട്ടുണ്ടെന്നു കേട്ട് അവരെ സൽക്കരിക്കുവാൻ സമുദ്യുക്തനായി. ദശരഥന്റെ അന്തഃപുരസ്ത്രീകളെ എതിരേറ്റു സപര്യചെയ്യുവാൻ അന്തഃപുരസ്ത്രീകളും സന്നിഹിതമാരായി കാണപ്പെട്ടു.

സീതാവിവാഹത്തെയും, വിച്ഛിന്നാഭിഷേകത്തെയും, രാമപ്രവാസഹേതുവിനെയും കവി നാടകീയവിഷയമാക്കാതെ വിട്ടുകളഞ്ഞുകൊണ്ടു ജനകസ്ഥാനത്തേക്കു തിരിയുകയാണു ചെയ്യുന്നതു്. അവിടെയാണല്ലൊ രാമൻ സീതാലക്ഷ്മണന്മാരൊന്നിച്ചു മുനിമാരുടെ രക്ഷയ്ക്കുവേണ്ടി അധിവസിക്കുന്നതു്. ശൂർപ്പണഖ അഗ്രജന്റെ കല്പന അനുസരിച്ചു സീതാപഹരണത്തിനു വേണ്ടി നതിന്റെ രൂപവും ധരിച്ചു സന്നിഹിതയായിരിക്കുന്നു. ജാനകിയെ ഹരിക്കണമെന്നുള്ള വിചാരം,

“ശ്യാമനായുല്പലംപോലെ
കാമനേക്കാൾമനോജ്ഞനാം

രാമനെക്കണ്ട”പ്പോൾ സൂര്യനെക്കണ്ട മഞ്ഞുപോലെ ശിഥിലമായിത്തീർന്നു. അവർക്ക് അദ്ദേഹത്തെപ്പിടിച്ച് ഹേമകൂടപർവ്വതത്തിൽ കൊണ്ടുപോയി ക്രീഡിക്കുവാൻ ആശജനിച്ചു. അതിനുള്ള മാർഗ്ഗമെന്തെന്ന് ആലോചിച്ചുകൊണ്ടിരിക്കെ, സുഹൃത്തായ വിരാധനെക്കാണുകയും, രാവണന്റെ യോഗപ്രകാരം പരശുരാമൻ ചെന്നു രാമനെ എതിർത്തു പരാജിതനായ വൃത്താന്തം ധരിപ്പിക്കയുംചെയ്തു. മാത്രമല്ല, വിദ്യുജ്ജിഹ്വൻ തുടങ്ങിയവരെ മന്ഥരയിലും കൈകേയിയിലും, ദശരഥമഹാരാജാവിങ്കലും ആവേശിപ്പിക്കയും ഉണ്ടായി. താൻ വന്നതു സീതയെ അപഹരിക്കാനാണെന്നു കേട്ടപ്പോൾ വിരാധൻ അസന്തുഷ്ടനായിത്തീർന്നു. ആ ദുഷ്ട

ന്റെ ഹൃദയവും സീതാപഹരണാൎത്ഥം നിയന്ത്രിക്കപ്പെട്ടു കഴിഞ്ഞിട്ടുണ്ടു്. അതിനാൽ ശൂൎപ്പണഖയോടു്, "നിനക്കിക്കാൎയ്യം സാധ്യമല്ലെ"ന്നു പറഞ്ഞു് അയാൾ അവളെ മടക്കി അയച്ചു. ശൂൎപ്പണഖ കുറെദൂരംപോയി വീണ്ടും സീതാവേഷം പൂണ്ടു് രാമസന്ദൎശനവും പ്രതീക്ഷിച്ചു് വനത്തിലൊരിടത്തു ചുററിപ്പററിക്കൂടി.

സീതാരാമന്മാർ പഞ്ചവടിയിലിരുന്നു സീതയുടെ ഭംഗിയെ അപഹരിച്ച വനശ്രീയെക്കണ്ടു് ആഹ്ലാദിക്കുന്നു. രാമൻ അരുളിച്ചെയ്യുകയാണു സീതയെ നോക്കി:—

"നിൻകേശത്തിനൊടൊത്തഭംഗി മയിലിൻ നൽ-
പ്പീലികൾക്കില്ലയോ?
നിൻകണ്ണിന്നു സമാനഭംഗിയെ വഹിക്കുന്നില്ലെ
നോട്ടത്തിൽമാൻ?
നിൻകൊങ്കത്തടഭംഗി മത്തകരിതൻകുംഭത്തി-
ന്നില്ലയോ
അങ്കൽച്ചേൎത്തിട്ടു നിന്റെ ഭംഗിയെ വന-
ശ്രീയെന്നുതോന്നുന്നു മേ."

വിരാധൻ സീതാപഹരണത്തിനായി ശ്രീരാമവേഷത്തെയും ശൂൎപ്പണഖ രാമാപഹരണാൎത്ഥം സീതയുടെ വേഷത്തെയും കൈക്കൊണ്ടിരിക്കുന്നു. ഇവരിരുവരും തമ്മിൽ സന്ദൎശിച്ചു; വിരാധനു ശൂൎപ്പണഖയെ സീതയെന്നല്ലാതെ അന്യയെന്നു വിചാരിക്കാൻ കഴിഞ്ഞില്ല. അവരുടെ സംഭാഷണം രാമചന്ദ്രനും സീതയും വ്യക്തമായി ഗ്രഹിക്കുന്നുണ്ടു്, ശൂൎപ്പണഖയ്ക്കും വിരാധനെ രാമനായിട്ടേ കരുതുവാൻ കഴിഞ്ഞുള്ളു. വിരാധൻ ഒരവസരമുണ്ടാക്കി ശൂൎപ്പണഖയേയുംകൊണ്ടു് അന്തരീക്ഷത്തിലേക്കുയരുന്നു. ജടായുവിനും ശൂൎപ്പണഖയാണെന്നു

മനസ്സിലായില്ല. ആ പക്ഷിശ്രേഷ്ഠൻ വിരാധനെത്തടഞ്ഞുനിറുത്തിക്കൊണ്ടു്,

"ചൊല്ലെടാ, നീയാർ? സീതയെ
മെല്ലെക്കട്ടങ്ങുരാമവടിവോടും
ചെല്ലുന്നവേഗമിപ്പോൾ
കൊല്ലുംഞാൻ നിന്നെ നില്ലുനില്ലവിടെ"

എന്നിങ്ങനെ വീരവാദംചെയ്തു. ഉടനെ വിരാധശൂർപ്പണഖമാർ ഭയാധിക്യത്താൽ കിടുകിടെ വിറയ്ക്കുവാൻ തുടങ്ങി. ലക്ഷ്മണനും, ഭൂമിയിൽ പതിച്ചു അവരെ എതിർത്തു. ജടായു മറെറാരുഭാഗത്തും! ലക്ഷ്മണൻ ഒരു ക്ലേശവുംകൂടാതെ വിരാധനെ തുണ്ടംതുണ്ടമായി അരിഞ്ഞു നിലത്തുവീഴ്ത്തി. ശൂർപ്പണഖയേയാകട്ടെ,

"ബാലൻ സൗമിത്രി വാൾകൊണ്ടഥ നിശിചരി തൻ-
മൂക്കുമക്കാതുമൊപ്പം
ബാലേ, ഛേദിച്ചനേരത്തലറിയവൾ കരത്തെററ-
മോട്ടുന്നമേലേ
നീലക്കാർവേണിസീതേ, രുധിരമിവൾശരീരത്തിൽ-
നിന്നങ്ങൊലിന്നി-
ച്ചാലേവീഴുന്ന പാരിൽജ്ജലധരമതിൽനിന്നിന്ദ്ര-
കോപങ്ങൾപോലേ"

എന്നവസ്ഥയിലുമാക്കി. ഖരൻ കോപാക്രാന്തനായി രാമനോടു യുദ്ധംചെയ്യാൻ മുതിർന്നു. 'രാമന്റെ ഭുജപരാക്രമാഗ്നിയിൽ പാററയായി'ത്തീർന്നു ഖരൻ. രാവണൻ സന്യാസിവേഷം ധരിച്ചു വന്നു സീതയെ അപഹരിച്ചു ലങ്കയിലേക്കു കൊണ്ടുപോയി. അവിടെ,

"ഹാരമററുടനുതിർന്നമുത്തുകൾകണക്കെ
വീണനയനാംബുവിൻ-

ധാരയാൽ മുലനനച്ചു കണ്ണിണ തുടച്ചഹോ-
മലിനചേലയാൽ
ചാരുചിത്രമതിലുള്ള വല്ലഭനെ നോക്കി-
യങ്ങനെ കഴിച്ചുതേ
സാരസാക്ഷിബതമാസമേഴുമിഹശിംശ-
പാതരുതലത്തിലായ്."

രാവണനെ രാമൻ വധിക്കകയും ശൂർപ്പണഖയുടെ അഭിലാഷലാഭത്തിന്നു വിഘ്നം സംഭവിക്കകയും ചെയ്കപ്പോൾ അവൾ പ്രതിക്രിയചെയ്യാനൊരുങ്ങി. രാമലക്ഷ്മണന്മാർ ലങ്കാധിപൻെറ കൈയ്യൂക്കിന്ന് ഇരയായിത്തീൎന്നുവെന്നും ആ ദുസ്സഹവൃത്താന്തം കേട്ട് സീത ആത്മത്യാഗം ചെയ്തുവെന്നും അവൾ പ്രച്ഛന്നവേഷത്തിൽ അയോദ്ധ്യയിൽ ചെന്നു ഭരതശത്രുഘ്നന്മാരെ അറിയിച്ചു. അവരതു വാസ്തവമെന്നു കരുതി അഗ്നിപ്രവേശത്തിന്നൊരുങ്ങി. ആ സമയത്തു ഹനുമാൻ പ്രത്യക്ഷനാകകയും വിജയികളായ രാമലക്ഷ്മണന്മാർ സീതാസമേതം വരുന്നുണ്ടെന്നുള്ള ശുഭവൃത്താന്തം അറിയിക്കകയും ചെയ്തു. ഏറെത്താമസിയാതെ ശ്രീരാമനെ പൗരന്മാരും ബന്ധുജനങ്ങളും മഹാരാജാവായി അഭിഷേകം ചെയ്യുന്നു. ഇവിടെ കവി ഗ്രന്ഥപരിസമാപ്തിയും വരുത്തിയിരിക്കുന്നു.

വാല്മീകിരാമായണകഥയും, ജാനകീപരിണയത്തിലെ ഇതിവൃത്തവും ചില ഘട്ടങ്ങളിൽ വ്യത്യസ്തമായി കാണുന്നുണ്ട്. മൗലികാശയങ്ങൾക്കു തലതാഴ്ത്തിക്കൊണ്ടുള്ള പിഷ്ടപേഷണം ചെയ്യാൻ കവി ഒരിക്കലും ഒരുങ്ങിയിട്ടില്ല. അദ്ദേഹം സ്വാതന്ത്ര്യപ്രിയനാണെന്നു നാടകദ്വാരാ തെളിയിക്കുക കഴിഞ്ഞിരിക്കുന്നു. വാല്മീകിയുടെ ഇതിവൃത്തം, നാടകകവി എവിടെയെവിടെ രൂപാന്തരപ്പെടുത്തിയിട്ടുണ്ടോ, അവിടെവിടെയെല്ലാം അദ്ദേഹം

ഔചിത്യദീക്ഷ ചെയ്തിട്ടുണ്ട്. സംഭവങ്ങൾ സുദീർഘങ്ങളാണെങ്കിൽ അവയെ രംഗത്തു കാണിക്കാതെയും എന്നാൽ അവയുടെ സാമാന്യസ്വഭാവം കഥാപാത്രങ്ങളെക്കൊണ്ടു പറയിച്ചും കവി സഹൃദയസമ്മതി നേടുന്നതെങ്ങനെയെന്നുള്ളതിന് എത്രയെങ്കിലും ഉദാഹരണങ്ങൾ ജാനകീപരിണയത്തിലുണ്ട്.

കവിതയെ സംബന്ധിച്ചു പറയുകയാണെങ്കിൽ പ്രസ്തുത നാടകനിർമ്മാണത്തെ സംബന്ധിച്ചിടത്തോളം കവിക്കു അനന്യസാധാരണമായ വിജയം സിദ്ധിച്ചിട്ടുണ്ടു്. പ്രകൃതിയുടെ മർമ്മങ്ങൾ കണ്ടറിഞ്ഞു വർണ്ണിക്കുന്നതിലും, അവയെ സഹൃദയഹൃദയാഹ്ളാദപരങ്ങളാക്കിത്തീർക്കുന്നതിലും ജാനകീപരിണയകർത്താവു് അതിരറ്റു ശ്രമിച്ചിട്ടുണ്ടെന്നു നിഷ്പക്ഷപാതികൾ സമ്മതിക്കും.

പരിഭാഷയെ സംബന്ധിച്ചു ഒന്നുരണ്ടു വാക്കുകൂടി പറഞ്ഞു് ഈ ലേഖനം അവസാനിപ്പിക്കാം. മന്നാടിയാർ അവർകളുടെ തർജ്ജമയ്ക്കുള്ള പ്രത്യേകത, അതൊരിക്കലും തർജ്ജമയാണെന്നു തോന്നാതിരിക്കുക എന്നുള്ളതാകുന്നു. മൗലികപദ്യത്തിലെ ആശയം പരിഭാഷയിൽ വല്ലവിധത്തിലും കുത്തിത്തിരുകി മോരും മുതിരയുംപോലെ വികൃതമാക്കിക്കാണിക്കുകയല്ല അദ്ദേഹം ചെയ്യുന്നതു്. മൗലികാശയം ഒട്ടും വിടാതെ പ്രസന്നപ്രൗഢമധുരമായ ഭാഷയിൽ അതിനെ വായനക്കാരുടെ മുമ്പാകെ വിന്യസിക്കുകയാണു് അദ്ദേഹത്തിനിഷ്ടം. ക്ലിഷ്ടത എന്ന ദോഷം മന്നാടിയാരുടെ കവിതകളെ തീണ്ടുകപോലും ചെയ്തിട്ടില്ല. സംസ്കൃതഭാഷാനഭിജ്ഞന്മാർക്ക് സുഗ്രഹമായിത്തീരണം തന്റെ പരിഭാഷകൾ എന്നു് അദ്ദേഹം ദൃഢമായി ഉറച്ചിരുന്നു.

"പെണ്ണെന്നെണ്ണിമടിക്കവേ സ്വയമുടൻ
ചാപാൽത്തെറിച്ചു ശരം
തിണ്ണം ചെന്നു മാർപ്പിളന്നസമയം
തന്നേ മരിച്ചാളവൾ"

ഇത്യാദി ഭാഗങ്ങൾ കവിയുടെ ലളിതപദപ്രയോഗങ്ങൾക്കു മതിയായ ഉദാഹരണങ്ങളാകുന്നു. മന്നാടിയാരുടെ കവിതാരീതിക്കുള്ള വൈശിഷ്ട്യം അതു് ആരുടേയും ഹൃദയത്തെ ഹഠാദാകർഷിക്കുന്നതിനു പര്യാപ്തമാണെന്നുള്ളതത്രെ. നോക്കുക:—

"ചെന്നത്തന്വംഗി വീണാളനലനിലതുതാൻ
മായയാണെന്നറിഞ്ഞി-
ട്ടെന്നുള്ളം വിട്ടുപോയില്ലിതുവരെയുമഹോ
ശോകകോപങ്ങളേതും
എന്നില്ലിമ്മൈഥിലേയൻ വധമൊരുകളവെ-
ന്നാലുമോർത്തിങ്ങു ചിത്തം
തന്നിൽത്തോന്നുന്നു യുദ്ധേ ദശവദനഗളം
പത്തുമൊന്നിച്ചറുപ്പാൻ"

ഇതൊരു തർജ്ജമയാണെന്നു് ആരാണു് പറയുക? വിശിഷ്ടങ്ങളും ലളിതമധുരങ്ങളുമായ പദങ്ങൾ മന്നാടിയാരുടെ തൂലികയുടെ മുമ്പിൽ നിരന്നുനിൽക്കുന്ന കാഴ്ച കാണണമെങ്കിൽ അദ്ദേഹത്തിന്റെ കവിതകളുടെ ഏതെങ്കിലും ഭാഗം നോക്കിയാൽ മതി. "ജാനകീപരിണയംനാടകം അലങ്കാരസർവ്വസ്വവും വൃത്തരത്നാകരവുമാണെ"ന്നു് ഒരു സഹൃദയൻ ഒരിക്കൽ അഭിപ്രായപ്പെട്ടിട്ടുള്ളതു വളരെ ശരിയാണു്. ഉപമ, അനന്വയം, ഉപമേയോപമ, മാലോപമ, രൂപകം, പരികരം, ഉദാത്തം, പ്രതീപം, ഉൽപ്രേക്ഷ, സ്വഭാവോക്തി, അപ്രസ്തുതപ്രശംസ എന്നിങ്ങനെയുള്ള അലങ്കാര

ങ്ങൾക്കു് എത്ര ഉദാഹരണങ്ങൾ വേണമെങ്കിലും ജാനകീപരിണയത്തിലുണ്ടു്. സ്രഗ്ദ്ധര, ശാർദ്ദൂലവിക്രീഡിതം, വസന്തതിലകം എന്നിങ്ങനെയുള്ള സംസ്കൃത വൃത്തങ്ങൾ ഒട്ടുമുക്കാലും പ്രസ്തുത ഗ്രന്ഥത്തിൽ നമുക്കു കാണാം. അലങ്കാരസർവ്വസ്വം, സുവൃത്തയുമാണല്ലോ ഈ മഹാനാടകത്തിലെ നായികാനായകന്മാർ. ആകെക്കൂടി നോക്കുമ്പോൾ മണ്ണാടിയാരോടു് മലയാളഭാഷാസാഹിത്യം ഒട്ടൊന്നുമല്ല കടപ്പെട്ടിട്ടുള്ളതെന്നു കാണാം.

രാവണവധം കഴിഞ്ഞു് അയോദ്ധ്യയിൽ രാമഭദ്രൻ മടങ്ങിയെത്തി അഭിഷിക്തനായതോടുകൂടി ജാനകീപരിണയത്തിലെ കഥ അവസാനിക്കുന്നതെന്നു നാം കണ്ടു കഴിഞ്ഞതല്ലോ. പക്ഷെ, രാമായണകഥ ഇവിടെയും അവസാനിക്കുന്നില്ല. ഈ ഒരു ന്യൂനത പരിഹരിക്കാനായിരിക്കണം ഉത്തരരാമായണകഥ ഇതിവൃത്തമാക്കിക്കൊണ്ടുള്ള ഉത്തരരാമചരിതം നാടകം തർജ്ജമ ചെയ്യാൻ കഥാപുരുഷൻ പിന്നീടു തൂലിക ചലിപ്പിച്ചതു്.

സംസ്കൃതനാടകസാഹിത്യത്തിൽ ശാകുന്തളം കഴിഞ്ഞാൽ മേലേക്കിടയിൽ നിൽക്കുന്ന ദൃശ്യകാവ്യം ഭവഭൂതിപ്രണീതമായ ഉത്തരരാമചരിതമാകുന്നു. വിപ്രലംഭശൃംഗാരംകൊണ്ടു ശാകുന്തളം ലോകോത്തരയശസ്സ് നേടിയെങ്കിൽ കരുണവിപ്രലംഭത്താൽ ഉത്തരരാമചരിതവും പ്രഖ്യാതമായിത്തീർന്നിട്ടുണ്ടു്. ഈ വിഖ്യാതകാവ്യങ്ങൾ രണ്ടും വിവാഹാനന്തരജീവിതത്തിൽ സ്ത്രീപുരുഷന്മാർക്കു നേരിടുന്ന വിഷമാവസ്ഥകളെയാണ് ചിത്രണം ചെയ്തിരിക്കുന്നതു്. ശകുന്തളയെപ്പോലെതന്നെ സീതയും ഭർത്തൃപരിത്യക്തയാണ്. ഒരാൾ ശാപശക്തികൊണ്ടു പ്രാണനാഥയെ വിസ്മരി

ക്കുന്നു; മറെറാരാൾ ജനഹിതം മുൻനിറുത്തി പ്രേയസിയെ വനമദ്ധ്യത്തിൽ പരിത്യജിക്കുന്നു. ദുഷ്ഷന്തനെത്തന്നെ മനസാ ധ്യാനിച്ച് ഒടുവിൽ മാതൃവക്ഷസ്സിൽ ശകുന്തള വിലയിക്കുന്നു; സീതയുടെയും പരിണാമം ഏതാണ്ട് ഈവിധംതന്നെയാകുന്നു. ഒരാൾ ചന്ദ്രവംശതിലകം; മറെറാരാൾ സൂര്യവംശദീപം. ശകുന്തളയെ കണ്വമഹർഷിക്കും, സീതയെ ജനകമഹാരാജർഷിക്കും നൽകുന്നതു് ആര്യാവർത്തത്തിലെ വിശിഷ്ട ഭൂഭാഗങ്ങളാകുന്നു. ഒരാൾ കണ്വന്റെ ശിക്ഷയിലും മറെറാരാൾ രാജർഷിയുടെ ശിക്ഷയിലും വളരുന്നു. രണ്ടുപേരും രാജകന്യകമാർ. ഇങ്ങനെ ഇതിവൃത്തത്തെ സംബന്ധിച്ചിടത്തോളം ഇവരു രണ്ടിനും ചില സാമ്യങ്ങളുണ്ടെങ്കിലും രസവിഷയത്തിൽ വലിയ അന്തരമുണ്ട്. കാളിദാസനു ശൃംഗാരത്തിന്റെ എല്ലാ പ്രസ്ഥാനങ്ങളേയും വർണ്ണിക്കുന്നതിലാണു തൃപ്തി. ഭവഭൂതിയാകട്ടെ കഠിനഹൃദയനായ വാല്മീകിയെ അനുകരിച്ചു്, കരുണരസചിത്രങ്ങൾ വരച്ചു കാണിച്ചാണു കൃതകൃത്യനാകുന്നതു്. "ഉത്തമപുരുഷന്മാരുടെ ചിത്തം വജ്രത്തിലും തുലോം കഠിനം" എന്നു് ഒരു പക്ഷേ, അദ്ദേഹം തന്നെപ്പററിത്തന്നെയായിരിക്കാം ഉപന്യസിച്ചിട്ടുള്ളതു്.

ശൃംഗാരരസത്തിന്റെ അങ്ങേ അററം കരുണമാകുന്നു. ജാനകീപരിണയത്തിലെ രസവിച്ഛിത്തിക്കു പ്രതിബന്ധമുണ്ടാകാതിരിക്കാനായിരിക്കാം മന്നാഴിയാർ ഉത്തരരാമചരിതം ഭാഷപ്പെടുത്തുവാൻ സമുദ്യുക്തനായതു്. രാമായണകഥ, നാടകംവഴിയായിത്തന്നെ മുഴമിപ്പിക്കണം എന്ന മറെറാരുദ്ദേശ്യവും അദ്ദേഹത്തിനുണ്ടായിരുന്നിരിക്കാം.

---

# VII

അഭിഷിക്തനായ രാമഭദ്രൻ ഗർഭിണിയായ സീതയെ വിനോദിപ്പിക്കുന്നതിനുവേണ്ടി, കല്പനപ്രകാരം എഴുതിച്ചിട്ടുള്ള ചിത്രങ്ങൾ അവൾക്കു കാട്ടിക്കൊടുക്കുന്നു. വിവാഹാഭിഷേകം മുതൽ സീതയുടെ അഗ്നിപ്രവേശം വരെയുള്ള രാമായണകഥയാണ് അവയിൽ അടങ്ങിയിരിക്കുന്നതു്. അവയിൽ ചില ഭാഗങ്ങൾ ദേവിയുടെ മനസ്സിനെ ആഹ്ലാദിപ്പിക്കയും മററു ചിലതു ദുസ്സഹദുഃഖം ഉണ്ടാക്കിത്തീർത്ത പൂർവ്വസംഭവങ്ങളെ അനുസ്മരിപ്പിച്ചു ഖേദിപ്പിക്കുകയും ചെയ്യുന്നു.

"അക്കാലംസുഖമോടുമിഗ്ഗിരിയിൽ നാം സൗ-
മിത്രി ചെയ്യുന്ന നൽ-
സ്സല്ക്കാരത്തെ വഹിച്ചുകൊണ്ടു ബഹുനാൾ
വാണതുള്ളതോർക്കുന്നുവോ
മല്ലാക്ഷി! മധുരാംബുപൂരമൊഴുകുമിഗ്ഗോ-
ദാവരീസിന്ധുവും
തൽക്കൂലങ്ങളിൽനാം കളിച്ചതുമയേ
മൈക്കണ്ണിയോർക്കുന്നുവോ?"

ശ്രീരാമന്റെ ഈ പൂർവ്വകഥാപ്രസംഗം ജാനകിയുടെ ഹൃദയത്തിനു കുളുർമ്മയും ശാന്തിയും നൽകി- അക്കാലത്തെ രാത്രികളാകട്ടെ,

"നാമോരോ ഭുജവല്ലികൊണ്ടു ദൃഢമായാ-
ലിംഗനം ചെയ്തതി-
പ്രേമത്തോടുകവിൾത്തടം കവിളതിൻ-
ചേർത്തതയും മന്ദമായ്

മാക്കിക്കൊണ്ടു കുറെനേരം വിശ്രമിക്കുകയും ചെയ്യുന്നു. രാവണന്റെ ചിത്രം കാൺകയാലുണ്ടായ ദുഃഖം ആ വിശ്രമവേളയിലും സ്വപ്നരൂപത്തിൽ സീതയെ ബാധിച്ചു. മയക്കത്തിൽനിന്നു ഞെട്ടിയുണർന്ന സീത “ആര്യപുത്ര, ആര്യപുത്ര! ഞാൻ അപഹൃതയായിരിക്കുന്നു” എന്നിങ്ങനെ മുക്തകണ്ഠം നിലവിളിച്ചു. രാമൻ അവളെ ആശ്വസിപ്പിച്ചു.

“കരംപിടിച്ചനാൾമുതൽ ഗൃഹത്തിലും വനത്തിലും
വരാംഗി ശൈശവത്തിലും തഥൈവ യൗവനത്തിലും;
പരംനിനക്കുറങ്ങുവാൻ മൃദൂപധാനമോർക്കമ-
റ്റൊരംബുജാക്ഷിയെത്തൊടാത്ത രാമബാഹുവല്ലയോ”

ഇതിലധികം ഒരു സ്ത്രീക്കു ആശ്വാസജനകമായി മറ്റെന്തുതന്നെ വേണം! അനന്യനാരിയാണു ഭർത്താവെന്നും, അദ്ദേഹത്തിന്റെ ഹൃദയത്തിൽ തനിക്കല്ലാതെ മറെറാരുത്തിക്കും സ്ഥാനമില്ലെന്നും അറിയുന്നതുതന്നെയാണു് ഏതൊരുസ്ത്രീക്കും സന്തോഷം. ആ ഒരവസ്ഥയാണു തനിക്കിപ്പോഴുള്ളതെന്നറിഞ്ഞു സീത ആഹ്ളാദപരവശയായിത്തീർന്നു. എങ്കിലും ഏതോ ഒരു വിപത്തു തന്നെ വലയംചെയ്തിട്ടുണ്ടെന്നും, അതു ആസന്നഭാവിയിൽ തനിക്കു ദുസ്സഹദുഃഖത്തിനു ഹേതുഭൂതമായിപ്പരിണമിക്കുമെന്നും എങ്ങനെയോ ആ സാധ്വിക്കു തോന്നി. കേവലം ചാടുവാക്യങ്ങൾ പറഞ്ഞു ദേവിയെ വ്യാമോഹിപ്പിക്കുകയല്ല രാമൻ ചെയ്യുന്നതു്. അദ്ദേഹത്തിനു സീതയെക്കുറിച്ചുള്ള സ്നേഹാദരങ്ങൾ അനുപമങ്ങളും ഹൃദയാവർജ്ജകങ്ങളുമായിരുന്നുവെന്നു് അധോലിഖിതപദ്യംകൊണ്ടു വിശദമാകും. മന്നാടിയാരുടെ സീതയെപ്പററി രാമഭദ്രൻ അരുളിച്ചെയ്യുന്നതു കാൺക:—

"എന്നില്ലത്തിന്നു ലക്ഷ്മി, സ്വയമിവൾ നയനങ്ങൾക്കു
പീയൂഷധാരാ
തന്നംഗസ്പർശമോ എൻതനുവിന്നു നവമാം
ചന്ദനച്ഛായതന്നെ.
എന്നില്ലിക്കൈ ഗളത്തിന്നതിശിശിരമതാം—
ചാരുഹാരം നമുക്കി-
ന്നൊന്നല്ലെല്ലാം പ്രിയംതാനിവളുടെ വിരഹം
മാത്രമൊന്നാണസഹ്യം."

അതെ, സീതയുടെ വിരഹം മാത്രമല്ലാതെ മറ്റൊന്നും അദ്ദേഹത്തിന്ന് അസഹ്യമല്ല. അതുകൊണ്ടുതന്നെയായിരിക്കാം വിധി, സീതാവിരഹദുഃഖംകൊണ്ടു രാമനെ കൂക്കൂടെ പരീക്ഷിക്കുവാൻ ഉറച്ചിട്ടുള്ളതും. സീതയുടെ ആവശ്യങ്ങളറിഞ്ഞു് അവയെ യഥാകാലം നിർവ്വഹിക്കുന്നതിന്നു്, രാമൻ സന്നദ്ധനായിരുന്നതുകൊണ്ടാണു സീത, തനിക്കു ദണ്ഡകാരണ്യപ്രിയസഖികളായ താപസിമാരെയും, വനൗകസ്സുകളായ ഋഷിമാരെയും കണ്ടാൽ കൊള്ളാമെന്നു ശ്രീരാമനോടഭ്യർത്ഥിച്ചതു്. അദ്ദേഹമുണ്ടോ അവളുടെ ആ മഹനീയപ്രാർത്ഥനയിൽ വിമുഖനായിത്തീരുന്നു! ദേവിയുടെ അനുഗ്രഹം പ്രകാരാന്തരേണ സാധിപ്പിക്കേണ്ടിവരുമെന്നു് അപ്പോൾ അദ്ദേഹം ഓർത്തില്ല.

ദേവിയെ സമാശ്വസിപ്പിക്കുന്നതിൽ ഏററവും കൗതുകമുള്ള രാമാംബമാരും ഈ അവസരത്തിൽ അയോദ്ധ്യയിലുണ്ടായിരുന്നില്ല. അവർ,

"ജാമാതൃരാശ്രമമതിൽ ക്രതുകാരണത്തിന്നാ—
യാമോദമാർന്നുടനരുന്ധതി തന്റെ പിമ്പേ"

പോയി. ഗർഭിണിയാകയാൽ, സീതയെയും, അവളെ സന്തോഷിപ്പിക്കുന്നതിന്നു മററാരുമില്ലായ്കയാൽ രാമനെ

ഘ്നനേയും അവർ കൂട്ടിക്കൊണ്ടു പോകയുണ്ടായില്ല. ചിത്രദർശനം കഴിഞ്ഞു ദേവി ദുഃഖഭാരവും പേറി അരമനയുടെ ഉള്ളിലേക്കു പ്രവേശിച്ചു. രാമൻ ഏകനായി ഇരിക്കെ ചാരമുഖ്യനായ ദുർമ്മുഖൻ സന്നിധിയിലെത്തി ജയാശംസ ചെയ്തു. തന്റെ ഭരണത്തെപ്പററി ജനങ്ങൾ എന്തഭിപ്രായപ്പെടുന്നു എന്നറിഞ്ഞുവരുവാൻ വേണ്ടിയാണു മഹാരാജാവു ദുർമ്മുഖനെ അയച്ചിട്ടുള്ളതു്. പ്രജാഹിതത്തെ ഇത്ര കാര്യമായി കരുതുന്ന രാജാക്കന്മാർ വേറെയുണ്ടോ എന്നു സംശയമാണു്. "രാമമഹാരാജാവിന്റെ ഭരണം ദശരഥമഹാരാജാവിനെ അനുസ്മരിപ്പിക്കുന്നു" എന്നാണു ജനങ്ങളുടെ അഭിപ്രായമെന്നു ദുർമ്മുഖൻ അറിയിച്ചപ്പോൾ പരിഭ്രാന്തനായിത്തീർന്ന രാമൻ, "ദുർമ്മുഖ ഇതൊരതിസ്തുതിയാണു്; ദശരഥമഹാരാജാവു ജീവിച്ചിരുന്നുവെങ്കിൽ ഈവിധമുള്ള ഒരു ദുശ്ശാസനം നാട്ടിൽനടക്കുകയില്ലായിരുന്നു"വെന്നാണു് അവർ പറയുന്നതിന്റെ സാരമെന്നു ദുർമ്മുഖനെ ധരിപ്പിച്ചു. വാസ്തവം മുമ്പേതന്നെ അറിയാമായിരുന്ന ദുർമ്മുഖൻ മൗനംകൊണ്ടു രാമാഭിപ്രായം സാധുവാണെന്നുറപ്പിച്ചു. മഹാരാജാവു, ദുർമ്മുഖനോടു പൊതുജനാഭിപ്രായം തുറന്നു പറയുവാൻ ആവശ്യപ്പെട്ടു ഭയാപരിഭ്രമങ്ങളോടുകൂടിയെങ്കിലും ആ വിശ്വസ്തചാരൻ,

"ഒരാണ്ടു ലങ്കതന്നിലിരുന്ന സീത തന്നെ
ഭാര്യയായ് കൈക്കൊണ്ടതു നന്നല്ല ഭൂവരൻ"

ഇങ്ങനെ തിരുമനസ്സുണർത്തിച്ചു. ആ അഭിപ്രായം അനാദരകരമായി മഹാരാജാവിനും തോന്നി. സീത,

"അനലനിലതിലേറിച്ചെയ്തശുദ്ധിക്കർമ്മം
മനമതിലിഹ നേരെന്നാരുതാൻ വിശ്വസിക്കും"മാത്രമല്ല

“മനക്കലമതിനോടില്ലൊട്ടുമപ്രീതി; ദൈവാൽ
ജനമിതുപറവാനായ് ഹേതുവുണ്ടായിതാനും.”

മഹാരാജാവു തിരുമനസ്സുകൊണ്ടു്

“ജനമോദത്തിനുവേണ്ടി
. . . . . . . . . . . . . . . . . . . . . . . .
ജനകാത്മജയെപ്പോലും
മനമതിലഴലില്ലെനിക്കുപേക്ഷിപ്പാൻ.”

എന്നു പലപ്പോഴും പ്രസ്താവിക്കയുണ്ടായിട്ടുണ്ടു്. ഭരണീയരുടെ പ്രീതിയെ മാനിക്കുന്ന രാമനു സീതാപരിത്യാഗത്തിന്റെ ആവശ്യം ഇപ്പോളാണു നേരിട്ടിരിക്കുന്നതു്. അദ്ദേഹം അങ്ങനെ ചെയ്യില്ലെങ്കിൽ, പിന്നീട്,

“ഇതുവരെ രവിവംശം ശുദ്ധമായ് തന്നെ കാത്തി-
ക്ഷിതിവരർ മഹാന്മാരായ മൽപ്പൂർവരെല്ലാം
അതിനൊരുമലിനതാപം ഞാൻനിമിത്തം ഭവിച്ചാൽ
ക്ഷിതിയിലധമധന്യൻ ഹന്ത! ഞാൻതന്നെ നിന്ദ്യൻ.”

എന്നു പരിതപിക്കേണ്ടതായും വരുമല്ലോ. അതിനദ്ദേഹം സന്നദ്ധനല്ല.

“ജനങ്ങളാൽ ശുദ്ധിഭവിച്ചു നിന്നിൽ
ജനങ്ങൾ ചൊല്ലുന്നു നിനക്കു ദോഷം”

എന്നു സീതയുടെ ദയനീയാവസ്ഥ അദ്ദേഹം അനുസ്മരിക്കുന്നു. സീതയെ പരിത്യജിക്കുവാൻ അദ്ദേഹം മുന്നും പിന്നും നോക്കാതെ തീരുമാനിക്കുന്നു. ലക്ഷ്മണനെ വിളിച്ചു സീതയെ കാട്ടിൽക്കൊണ്ടു വിടുവാൻ മഹാരാജാവു് ആജ്ഞാപിക്കുന്നു. രാജകല്പനയെ സാഹോദര്യം കൊണ്ടു പ്രതിഷേധിക്കുവാനും ലക്ഷ്മണൻ ആളായില്ല. കണ്ണീരും കൈയുമായി ലക്ഷ്മണൻ, സീതയേയും തേരിൽ

ക്കേററി വനമദ്ധ്യത്തിലേയ്ക്കു യാത്രയായി. ഭർത്താവിന്റെ കൃത്യാന്തരബാഹുല്യത്താലാണു ലക്ഷ്മണനെ കൂട്ടി അയച്ചിരിക്കുന്നതെന്നും, താപസരെ സന്ദർശിക്കുവാനുള്ള അഭ്യർത്ഥന ഇത്രവേഗം ഭർത്താവു സാധിപ്പിച്ചുതന്നുവല്ലോ എന്നും കരുതി പരിതഃസ്ഥിതികളറിയാത്ത സീത ആശ്വസിച്ചു. ലക്ഷ്മണന്റെ വിളർത്ത മുഖവും ഭാവവൈവർണ്ണ്യവും എന്തർത്ഥമാക്കുന്നുവെന്ന് അറിയാൻ ഭർത്താവിന്റെ ഔദാര്യത്തിൽത്തന്നെ ആമഗ്നചിത്തയായ സീതയ്ക്കു കഴിഞ്ഞില്ല. സീതയ്ക്കു വിടനൽകുന്ന സമയത്തു രാമൻ പ്രലാപിക്കുന്നു:—

"കൊച്ചുവയസ്സതൊട്ടിതുവരെക്കരതല-
ത്താൽ വള-
ർത്തിഷ്ടംപാരമൂരികയാൽ ഹൃദയമൊന്നായുള്ള മൽ-
ക്കാന്തയെ
കഷ്ടം! സൗനികനാലയത്തിൽ വളരും പെൺപ-
ക്ഷിയെപ്പോലെയീ-
ദുഷ്ടൻ ഞാൻ കനിവെന്നിയേ കപടമായ് കാലന്നു-
നൽകുന്നിതാ."

അതെ, തീർച്ചയായും അദ്ദേഹം, ഗർഭഭാരത്തിനാലൊരടിപോലും വയ്ക്കുവാൻ "ശക്തിയില്ലാത്ത സീതയെ കാലന്നു കപടമായ്" നൽകുകയാണു ചെയ്തതു്. താനിത്ര ദ്രോഹമായ ഒരു കഠിനകർമ്മമാണല്ലോ ചെയ്യുന്നതെ"ന്ന് അദ്ദേഹം അറിയാതിരുന്നില്ല. പക്ഷേ എന്തുചെയ്യാം? അദ്ദേഹത്തിനതുകൂടാതെ കഴിയുമോ?

സീത വനമദ്ധ്യത്തിലും ശ്രീരാമൻ കദനാഗ്നിമദ്ധ്യത്തിലും പെട്ടു.

"ഉരഗവിഷമെന്നാഗേ കേറുംവിധത്തിലുമുജ്ജ്വലി-
ച്ചോരുകണ വിലങ്ങായെന്നുള്ളിൽത്തറച്ചുവിധത്തിലും
പെരുകിവരുമീദുഃഖം മർമ്മം പിളർക്കിലും ക്ഷണാൽ
പ്പുരമിഹ ക്ഷമിച്ചില്ലേ ഞാനിക്ഷണംവരെമൌനമേ."

അദ്ദേഹത്തിന്റെ ദുഃഖം അപാരവും അവാച്യവുമായ ഒന്നു.

"തള്ളിത്തിങ്ങിക്കലങ്ങിപ്പൊങ്ങുമഴലിനെയത്ത-
ല്ലൊതുക്കുന്നതിനാ-
യുള്ളത്തിൽത്തൽക്ഷണം ഞാൻ പലവിധമിഹ ചെയ്യു-
ന്നയത്നത്തെയെല്ലാം
വെള്ളത്തിൻവേഗമേറുംഗതി മണലണയെത്തട്ടി
നീക്കുന്നപോലെ
തള്ളിത്തള്ളിപ്പരക്കുന്നിതു ബത! വലുതായുള്ള
ചേതോവികാരം!"

തള്ളിത്തിങ്ങിപ്പൊങ്ങുന്ന ആ അഴൽ എത്രതന്നെ ശ്രമിച്ചിട്ടും നിയന്ത്രിക്കുന്നതിനു രാമനു കഴിഞ്ഞില്ല. എന്നു മാത്രമല്ല, അതിനായി ചെയ്യുന്ന ഓരോ യത്നവും ദുഃഖത്തെ വർദ്ധിപ്പിക്കുന്നതിനു പര്യാപ്തമായിത്തീരുകയുംചെയ്തു.

"വാടീടും മുഗ്ദ്ധമേനിയെപ്പുലികളും ഭക്ഷിച്ചിരിക്കും ദൃഢം" എന്നു് അദ്ദേഹം പണിപ്പെട്ടു സമാധാനിച്ചു. ദുഷ്ടമൃഗസങ്കേതമായ വനാന്തരത്തിലകപ്പെടുന്ന ഒരു സ്ത്രീയുടെ ഭാവി ഇതായിരിക്കുമെന്നു സങ്കല്പിക്കുന്നതിൽ എന്തൊരനൗചിത്യമാണുള്ളതു്?

കാലം പിന്നെയും കുറെ കഴിഞ്ഞു. ശ്രീരാമൻ അശ്വമേധയാഗം ചെയ്യുന്നതിനു തീർച്ചപ്പെടുത്തി. പത്നീസ്ഥാനം വഹിക്കുന്നതിനു സീതയുടെ ഒരു സ്വ

ണ്ണപ്രതിമയും നിൎമ്മിക്കപ്പെട്ടു. ദിഗ്ജയത്തിനുള്ള അശ്വത്തെ ലക്ഷ്മണപുത്രനായ ചന്ദ്രകേതു നയിച്ചു.

വനാന്തരത്തിൽ ഉപേക്ഷിക്കപ്പെട്ട സീതയെ വാല്മീകി കൂട്ടിക്കൊണ്ടുപോയി ആശ്രമത്തിൽ താമസിപ്പിക്കുകയും അവിടെവച്ചു അവൾ സൎവ്വലക്ഷണസമ്പന്നന്മാരും അതിതേജസ്വികളുമായ രണ്ടാൺകുട്ടികളെ പ്രസവിക്കുകയും ചെയ്തു. വാല്മീകിയുടെയും സീതയുടെയും പുത്രന്മാരായി കുമാരന്മാർ വളൎന്നു. മഹൎഷി അവരെ കുശലവന്മാർ എന്നു പേരിട്ടു, ബാല്യകാലം വിദ്യ അഭ്യസിപ്പിച്ചു. ക്ഷത്രിയകുമാരന്മാർ അവശ്യം അറിയേണ്ട ധനുൎവ്വേദത്തിലും ശാസ്ത്രങ്ങളിലും അവർ വിചക്ഷണരായിത്തീൎന്നു. അവർ വാല്മീകികൃതമായ രാമായണം പഠിച്ചും പാടിയും വനവാസികളുടെ കണ്ണും കരളും കവൎന്നു ജീവിച്ചു.

ഇക്കാലത്താണു്, ഇതിനു മുമ്പൊരിക്കലും അവർ കണ്ടിട്ടില്ലാത്ത ഒരു ജന്തു സമീപത്തു സഞ്ചരിക്കുന്നുവെന്നു കേട്ടതു്. ആ ജന്തുവാകട്ടെ,

“പിന്നിൽനീളുന്ന വാലുമിളക്കിപ്പൃഷ്ഠത്തിനെ-
സ്സൎവ്വനേരമുലച്ചും,
നന്നെദീൎഘമെക്കഴുത്തൊന്നാകൃതിയായ ഖുര-
മൊന്നിയാൽ നല്ലുതന്നെ;
തിന്നുന്ന പുല്ലിനൊത്തൻ പുറത്തുലയും
വിട്ടുമാങ്കളുമുള്ള
ചൊന്നാലാവില്ലത്തൊടുവാതിലിലൂടെപ്പോകുന്നു.”

കുതുകികളായ കുമാരന്മാർ അതു കുതിരയാണെന്നു പിന്നീടു മനസ്സിലാക്കി സമീപത്തെത്തി. അശ്വത്തിന്റെ നെറ്റിയിൽ ഒരു സ്വൎണ്ണത്തകിടും അതിൽ ഘോഷവിളിയും ഉണ്ടായിരുന്നു. ക്ഷണനേരം

കൊണ്ടു ദിഗ്വിജയത്തിനുള്ള ലക്ഷണോപേതത്തെ കുമാര ന്മാരിലൊരാൾ പിടിച്ചുകെട്ടി. ലവന്റെ ആ പ്രവൃത്തി അവന്റെ അമ്മയെ അറിയിക്കുവാനായി ചില കുട്ടികൾ ആശ്രമത്തിലേയ്ക്കു് ഓടിപ്പോയി. ലവൻ ക്ഷണനേരം കൊണ്ടു ഭടന്മാരെയെല്ലാം തോല്പിച്ചു. ഈ സംഭവം കണ്ടു കുപിതനായ ചന്ദ്രകേതു—ലക്ഷ്മണന്റെ പുത്രൻ—

"വീരാഗ്രേസര, ഹേ ലവ!
പോരാടുകെന്നോടു് ഹന്ത ഭടരോടായ
പോരിവ ഞാനെവിടെ–
പ്പോരിക [illegible] തേജസി ശമിക്കും" എന്നി

ങ്ങനെ ഗർജ്ജിച്ചു. ലവൻ ചന്ദ്രകേതുവിനേയും പരാജിതനാക്കി. [illegible]യിലെത്തി. അവിടെ അവൻ, മഹാരാജാവു എഴുന്നള്ളിയിരിക്കുന്നതായി അറിഞ്ഞു ബഹുമാനാദരങ്ങൾ പ്രകടിപ്പിക്കുന്നു.

ഇക്കാലത്തു മറ്റൊരു സംഭവവുമുണ്ടായി. അയോദ്ധ്യയിലെ ഒരു ബ്രാഹ്മണന്റെ പിഞ്ചുപൈതൽ മരിച്ചു. നൃപനീതി നടത്തുന്നതിൽ രാജാവിനനേരിട്ട പരാജയമാണു് ഈ ബാലമരണത്തിന്റെ ഹേതുവെന്നു ബ്രാഹ്മണൻ ശഠിച്ചു. ആ സമയത്തു് ഒരാകാശവാണിയും ഉണ്ടായി. അതിപ്രകാരമായിരുന്നു:—

"ധരണിതലമതിങ്കൽശ്ശൂദ്ര! ശംബൂകനെന്നു–
ള്ളൊരു വൃഷലകനിപ്പോൾ വൻതപം ചെയ്തിടുന്നു.
ത്വരിതമവനെ വെട്ടിക്കൊന്നു നീ തന്നെ ധാത്രീ–
സുരതനയനെ ജീവിപ്പിക്കഹോ രാമചന്ദ്ര!"

വർണ്ണാശ്രമധർമ്മപ്രസക്തനായ രാമൻ ഉടനെ, ധർമ്മവിലോപിയായ ശംബൂകനെത്തേടി വനത്തിലെത്തുകയും, കൊടിയ തപസ്സിൽ ചരിക്കുന്ന വൃഷലനെ

കണ്ടു ക്രോധപരവശനായിത്തീരുകയുംചെയ്യുന്നു. ഉടനെ അദ്ദേഹം വാളൂരി വലത്തെക്കൈയിൽ പിടിച്ചു കൈയെ സംബോധനചെയ്തുകൊണ്ട് ഇങ്ങനെ പറഞ്ഞു:—

“രേരേ! ദക്ഷിണഹസ്ത! വിപ്രതനയൻ
ജീവിക്കുവാൻവേണ്ടി നീ
ഘോരംഖഡ്ഗമയയ്ക്കു ശൂദ്രമുനിതൻനേരേ
മടിക്കേണ്ടെടോ!;
പാരം ഗർഭഭരാർത്തയാം ക്ഷിതിജയെ-
ക്കൈവിട്ടകൈക്കേമനാ-
ശ്രീരാമന്റെയൊരംഗമാകിന നിന-
ക്കെങ്ങാനവന്നൂ കൃപ?”

രാമനെക്കൊണ്ടു കവി പറയിക്കുന്ന വീരവാദം എത്രമാത്രം അനുകമ്പാർഹമാണെന്നു നോക്കുക. രാമന്റെ കൈക്കേമത്തം ഗർഭഭരാർത്തയായ സീതയെ കൈവിട്ടതിലാണു നിലകൊള്ളുന്നത്! വാസ്തവത്തിൽ താൻ അത്രമാത്രം കഠിനനായിട്ടുണ്ട് എന്നും ശൂദ്രമുനിയുടെവധം, താദൃശയായ പത്നിയുടെ പരിത്യാഗവുമായി താരതമ്യപ്പെടുത്തുമ്പോൾ ഏററവും നിസ്സാരമാണ് എന്നും പ്രകൃതപദ്യത്തിൽ സമർത്ഥിച്ചിരിക്കുന്നു.

മറെറാരവസരത്തിൽ അദ്ദേഹം ഇങ്ങനെകൂടി പറയുന്നു:- “വിട്ടുക കഠിനകർമ്മാംകൊണ്ടു ചണ്ഡാളനാമെ-
ന്നടലുടനായിമുഗ്ദ്ധേ, ക്രൂരനായങ്ങു വന്നേൻ.
ചടുലമിഴിമനോജ്ഞേ ചന്ദനഭ്രാന്തിമൂലം
കൊടിയവിഷമരത്തെത്തന്നെ നീയാശ്രയിച്ചു.”

അദ്ദേഹം ആത്മഗതം ചെയ്യുന്ന പ്രസ്തുത പദ്യത്തിൽനിന്ന് അദ്ദേഹത്തിന്റെ ഹൃദയം എത്രമാത്രം വ്യാകുലമായി തീർന്നിട്ടുണ്ടെന്നും, അദ്ദേഹം തന്നെ എത്ര

ഭത്താലും വൈവൃക്ഷണങ്ങളെന്നും നമുക്ക് ഏറെക്കുറെ മന സ്സിലാക്കാം. പ്രജാഹിതത്തിന്റെ മുമ്പിൽ ആത്മസ ക്കല്പ്പണംചെയ്യുന്ന മഹാരാജാവേ! അങ്ങും, കവിയും ധ ന്യന്മാർതന്നെ!

ശംബൂകനിഗ്രഹം കഴിഞ്ഞ് ആശ്രമപ്രദേശങ്ങ ളിൽ സഞ്ചരിക്കുന്ന ശ്രീരാമൻ വാല്മീകിയെക്കാണു കയും, മുനിശിഷ്യന്മാരായ ലവകശന്മാരെ സന്ദർശിച്ച് വിവിധ വികാരപര്യാകുലനായി തീരുകയുംചെയ്യുന്നു. ഗായകശിരോരത്നങ്ങളും ഭാഷാസ്വാധീന കുശലന്മാരു മായ കുശലവന്മാരുടെ ഗീതികാവ്യം കേട്ട ശ്രീരാമൻ സന്തുഷ്ടനാകുകയും, അവരാരാണെന്നറിവാൻ പൂർവ്വാധി കം ജിജ്ഞാസ വർദ്ധിക്കുകയുംചെയ്തു. ശ്രീരാമന്റെ മ നോഭാവം അറിഞ്ഞ വാല്മീകി മഹർഷി സീതാപ രിത്യാഗം മുതൽക്കുള്ള കഥ നാടകമായി അഭിനയിക്കു വാൻവേണ്ട ഏർപ്പാടുകൾചെയ്തു. അശ്വമേധാശ്വത്തെ ലവ കശന്മാരിൽനിന്നു വീണ്ടെടുക്കുവാൻ വന്ന ലക്ഷ്മ ണനും നാടകത്തിൽ പങ്കുകൊണ്ടു. നാടകത്തിലെ സീ തയുടെ,

'വാസസ്സുണങ്ങിയതിധൂസരമായ് വ്രതോപ-
വാസാലുണങ്ങിമുഖമാകലിതൈകവേണി" എന്ന

അവസ്ഥ കണ്ട് നാടകമാണതെന്നുള്ള കാര്യംപോലും മറ ന്ന ശ്രീരാമൻ; തിരസ്കരണിയിൽനിന്ന്, ശ്രീരാമനെ ശുശ്രൂഷിക്കുന്ന സീത, തന്നെപ്പറ്റി രാമൻ പറയുന്ന

"അയ്യയ്യാ! പിളരുന്നു ദേവി, ഹൃദയം
കത്തുന്നു ചിത്തം സദാ,
ദേഹത്തിൽ സന്ധികൾ വേർപെടുന്നു ഭുവനം
തോന്നുന്നഹോ ശൂന്യമായ്

എന്നാത്മാവു മയങ്ങി മങ്ങിയിരുളിൽ
താഴുന്നുവോ മൂർച്ഛയാ-
ലിന്നെല്ലാംമറയുന്നു ഭാഗ്യരഹിതൻ
ഞാനെന്തു ചെയ്യുന്നുഹാ!"

ഈ വാക്കുകൾ കേൾക്കാതിരിക്കുന്നില്ല. ഭാഗ്യരഹിതനായ രാമനു ചെയ്‌വാനെന്തുണ്ട്? ഒന്നുമില്ല; അദ്ദേഹം ചെയ്യേണ്ടതെല്ലാം ചെയ്തുകഴിഞ്ഞു. സീത ജീവിച്ചിരിക്കുന്നുണ്ടോ ഇല്ലയോ എന്നറിവാൻ അദ്ദേഹത്തിന് ആഗ്രഹം വർദ്ധിച്ചു. സീത സജീവയാണെന്നും അവളുടെ പുത്രന്മാരാണ് അശ്വമേധാശ്വത്തെപ്പോലും പിടിച്ചുകെട്ടിയതെന്നും നാടകീയകലകൊണ്ടു വിശദമായപ്പോൾ രാമനു പ്രത്യാശയുണ്ടായി. സീതാദർശനത്തിനായി അദ്ദേഹത്തിന്റെ കണ്ണുകൾ ഉഴറി. രാമപത്നിയാകട്ടെ വസുന്ധരാദേവിയുടെ വക്ഷസ്സിൽ വിലയിച്ചു.

ഉത്തരരാമചരിതത്തിലെ ഇതിവൃത്തം ഏതാണ്ടു മേൽക്കാണിച്ചു വിധമാകുന്നു. മദ്ധ്യാഹ്നത്തിലെ വനാന്തരം, ദാമ്പത്യനിയമം, സീതയുടെ ബാല്യം എന്നിങ്ങനെ പലതും ഉത്തരരാമചരിതകർത്താവിന്റെ വർണ്ണനാപാടവത്തിനു മതിയായ ഉദാഹരണങ്ങളാകുന്നു.

മദ്ധ്യാഹ്നത്തിലെ വനാന്തരം:—

ചൂടേറിട്ടൂട്ടു ഞെട്ടറ്റലർനിരയെമലി-
ച്ചുന്ന ഗന്ധങ്ങൾതേച്ചി-
ട്ടുഷ്ണംപോലുള്ള ഗോദാവരിയിലിഹ, പൊഴി-
ക്കുന്ന തീരദ്രുമങ്ങൾ

ക്രൂരേറി പ്രാവു പൂങ്കോഴികളും കരയുമവ-
റ്ററിന്റെ തോലിൽ ചരിക്കും
കീടത്തെച്ചെന്നു കൊത്തുന്നിതു നിഴലിലിത-
ന്നൂഴിമാത്രം ഖഗങ്ങൾ"

കവിയുടെ പ്രകൃതിവർണ്ണനാകൗശലത പ്രകൃതപദ്യത്തിൽ തെളിഞ്ഞുവിളങ്ങുന്നതെന്നു സഹൃദയന്മാർ സമ്മതിക്കാതിരിക്കയില്ല.

ദാമ്പത്യം—

ഒന്നായും സൌഖ്യദുഃഖങ്ങളിലനുഗുണമാ-
യെന്നു കാലത്തുമൊപ്പ-
വിന്നുള്ളാശ്വാസമായും ജരയതിലുമതയോട്
ഭേദിയാത്തുള്ളതായും
പിന്നെക്കാലേന തീർന്നാമറവുകളൊടുവിൽ
സ്നേഹസത്തായുമെന്നും
ഭിന്നിക്കാത്തുള്ള പത്നീപ്രണയമധിക
പുണ്യത്തിനാലേലഭിക്കു.

സീതയുടെ ബാല്യം—

"ചിരിക്കുംമല്ലത്തിൽ കരയുമതിനേതും നിയമമി-
ല്ലുരയ്ക്കുംതെററിക്കൊണ്ടമൃതസമമസ്പഷ്ടമൊഴിയെ
സ്ഫുരിച്ചുല്ലംകാണാം ചില ചെറിയ പല്ലങ്ങളെലസി
ച്ചിരിക്കും ബാലേ! നിൻ വദനകമലമോർക്കുന്നിതിഹ-
ഞാൻ."

അത്യന്തം ശോകസങ്കുലമായ ഒരിതിവൃത്തത്തെ സംബന്ധിച്ചുകൊണ്ടു നാടകനിർമ്മാണം ചെയ്തതിന്റെ ഫലമാണെല്ലാം സാഹിത്യഗുണം തികഞ്ഞ ഒരുത്തമഗ്രന്ഥം ഭാഷയ്ക്കു കിട്ടിയതു്. അതെ; കരുണരസം നിറ-

ണ്ടത ഒരു കാവ്യം. പ്രസ്തുത കാവ്യത്തിനു സിദ്ധിച്ചിട്ടുള്ള പ്രചാരം അല്പമൊന്നുമല്ല. കാരണം അതു ശോകമയമായതുകൊണ്ടു തന്നെയാണ്. സുഖാഭിലാഷികളാണ് മനുഷ്യർ; ദുഃഖത്തിൽ അവജ്ഞയും അവക്കുണ്ട്. പക്ഷേ ദുഃഖത്തിൽ നിന്ന് അകന്നുനിൽക്കാൻ അവക്ക് കഴിയുന്നില്ല. ദുഃഖത്തിന്റെ എല്ലാ ഉപാധികളിലും അവരുടെ വാങ്മനഃകായ വ്യാപാരങ്ങൾ ചെന്നു മുട്ടുകയുണ്ടായിട്ടുണ്ട്. അതിനാൽ ശോകമെന്നതു് അവക്ക് അപരിചിതമാകുന്നില്ല. ദുഃഖത്തെ വെറുക്കുന്ന മനുഷ്യർ പോലും ദുഃഖിതന്മാരുടെ കഥകൾ കേൾക്കുവാൻ ഇഷ്ടപ്പെടുന്നു. എന്താണിതിനു കാരണം; സ്വസുഖത്തിലുള്ള അഹങ്കാരം; പരദുഃഖത്തിലുള്ള ഒരു പ്രസന്നത; മറ്റൊന്നുമല്ല. മനുഷ്യർ ആക്രന്ദനങ്ങൾക്കു ചെവികൊടുക്കുന്നു. ഉത്തരരാമചരിതത്തിൽ നാം കേൾക്കുന്നതോ?—സീതയുടെയും രാമഭദ്രന്റെയും ഒരിക്കലും ഒടുങ്ങാത്ത ദീനപ്രലപനങ്ങൾ. ആ പ്രലപനങ്ങൾ നമ്മുടെ സ്മൃതിപഥം വിട്ടുപോകുന്നില്ല. അവ നമ്മുടെ ഹൃദയത്തെ ദ്രവിപ്പിക്കയും, വികാരങ്ങളെ അങ്കുരിപ്പിക്കുകയും ചെയ്യുന്നു. ഇതാണു കരുണത്തിനുള്ള ഒരു പ്രത്യേകത. അതുതന്നെയാണ് ഉത്തരരാമചരിതം നാടകത്തെ സംബന്ധിച്ച് കാളിദാസൻപോലും,

"അഹംവാഭവഭൂതിർവ്വാ
അഹമേവവിശിഷ്യതേ
ഉത്തരേ രാമചരിതേ
ഭവഭൂതിർവ്വിശിഷ്യതേ"

എന്നിങ്ങനെ അഭിപ്രായപ്പെട്ടിട്ടുള്ളതു്.

തന്റെ കവിത, ജനപ്രിയമാണെന്ന് ഒരിക്കലും മന്നാടിയാർ അഭിമാനിച്ചിരുന്നില്ല. ഒരു വസ്തു

എത്രതന്നെ ഗുണമുള്ളതാണെങ്കിലും ജനങ്ങൾ ശത്രു പ്രതിക്ഷികളായി നിന്ന് ദോഷം കാണാതിരിക്കയില്ലെന്ന്. അദ്ദേഹം മനസ്സിലാക്കിയിട്ടുണ്ട്. അതാണ് ഉത്തരരാമചരിതം നാടകത്തിന്റെ പ്രാരംഭത്തിൽ,

"എന്തായാലും മനമതിലുദിക്കുന്നപോലെ കഥിക്കാ-
മെന്തായാലും ജനമതിനരയ്ക്കാതിരിക്കില്ല ദോഷം
പൂന്തേൻവാണീ, കവിതയുതുകൾക്കുള്ള സംസ്കൃതാമൃതമുള്ളിൽ
ച്ചീന്തിപ്പാനായ്ത്തുനിയുമളവെല്ലാവരും ദുർജ്ജനങ്ങൾ"

ഇങ്ങനെ കവി പ്രസ്താവിക്കാനുണ്ടായ കാരണവും. പൂന്തേൻവാണിമാരും കവിതയും ജനങ്ങളുടെ ദൃഷ്ടിയിൽ പെടാതിരിക്കുന്നില്ല. അവർ ഇവ രണ്ടിന്റെയും യോഗ്യതയെ ശരിയായി പരാമർശിക്കയല്ല ചെയ്യുന്നത്. കഴിയുമെങ്കിൽ സഹൃദയതയറ്റ വിധം ദോഷങ്ങൾമാത്രം കാണുവാൻ അവർ ശ്രമിക്കും. എന്തു പറഞ്ഞാലും, അതു പരമാത്ഭുതമാണെങ്കിൽത്തന്നെയും ജനങ്ങൾ അതിൽ ദോഷം പറയാതിരിക്കുന്നില്ല. ഈ ശപിക്കപ്പെട്ട സമ്പ്രദായം കണ്ടു് കവി പരിതപിക്കുന്നുണ്ടെങ്കിലും, കാവ്യനിർമ്മാണമെന്ന മഹത്തായ കർത്തവ്യത്തിൽനിന്നു വ്യതിചലിക്കുവാൻ അദ്ദേഹത്തിനു മനസ്സു വരുന്നില്ല. 'മനമതിലുദിക്കുന്നപോലെ കഥിക്കാം' എന്നു സമാധാനപ്പെട്ടുകൊണ്ടാണു കവി നാടകമെഴുത്താരംഭിച്ചതു്.

ഉത്തരരാമചരിതവും ജാനകീപരിണയവും, തർജ്ജമയെ സംബന്ധിച്ചിടത്തോളം, രണ്ടു പ്രത്യേക കേന്ദ്രങ്ങളിലാണു നിൽക്കുന്നതു്. ആദ്യത്തേതിൽ കവി തന്റെ സർവ്വശ്രദ്ധയും പതിച്ചു് കവിതയെ സർവ്വസമ്മതമാക്കിത്തീർക്കാൻ ശ്രമിച്ചിട്ടുണ്ടു്. കവിതകളെഴുതി തഴക്കവും പഴക്കവും സിദ്ധിച്ച കാലത്താണു് അദ്ദേഹം

ഉത്തരരാമചരിതം തർജ്ജമ ആരംഭിച്ചതു്. ആ കവിയെ 'വാഗ്ദേവി സ്വയം വശ്യയാം മല്ലാക്ഷിമണിയെന്നവണ്ണമനുവർത്തിച്ചീടിനാളാദരാൽ' എന്നു പറയുന്നതിൽ വലിയ തെറ്റൊന്നുമില്ല. നിസർഗ്ഗസുന്ദരവും ചേതസ്സമാകർഷകവുമായ മന്നാടിയാരുടെ കവിതാരീതി എന്നു സംഗതി സാഹിത്യലോകം മുഴുവൻ സമ്മതിക്കുന്ന പരമാർത്ഥമാകുന്നു. അന്യഭാഷാ ശക്തിയുള്ളവർ, ശാകുന്തളം, മാളവികാഗ്നിമിത്രം, മാലതീമാധവം, വേണീസംഹാരം എന്നിങ്ങനെയുള്ള തർജ്ജമകളുമായി മന്നാടിയാരുടെ തർജ്ജമകളെ ഒന്നു താരതമ്യപ്പെടുത്തി നോക്കട്ടെ.

"ശാലാന്തിൻ ദ്വാരദേശേ ജ്വലിതയിനകലാന്തമിവോസ്തുദസ്വ്രാ-
താലുമാശേഷമുസങ്കീർണ്ണധർമ്മാവിധാനാനുഗമ്യേയമി
ചാലവേദാന്ത്യഗണൈബന്ധ്ര പൊല്ലുന്തുന്നസ്യമസ്യം
പാലനം ചെയ്യേണ്ടുതാളുത്തെയർന്തവന്താസേവ്യകാലം"

എന്നിങ്ങനെയുള്ള പരിഭാഷാരീതികളൊന്നുംതന്നെ മന്നാടിയാർക്കില്ല. മേലുദ്ധരിച്ച പദ്യം സംസ്കൃത ശാകുന്തളം നാടകത്തിലെ ഒരു പദ്യത്തിന്റെ ഭാഷാന്തരമാകുന്നു. സംസ്കൃതഭാഷാജ്ഞാനമുള്ളവർക്കല്ലാതെ പ്രകൃതപദ്യത്തിലെ ആശയം ഗ്രഹിപ്പാൻ സാധിക്കുന്നതല്ല. അവർക്ക് ഈ പരിഭാഷയെ അപേക്ഷിച്ചിട്ടെന്താണു പ്രയോജനം? കാളിദാസ മഹാകവിയുടെ കവിതാലഹരിയിൽ മുഴുകുന്നതിനു തക്ക ജ്ഞാനവും സഹൃദയത്വവുമുണ്ടെങ്കിൽ, അവരെന്തിനു തർജ്ജമകളെ ആശ്രയം പ്രാപിക്കുന്നു? അപ്പോൾ പരിഭാഷയുടെ ഉദ്ദേശം മൗലികഭാഷാജ്ഞാനമില്ലാത്തവർക്ക് ആശയഗ്രഹണം ഉണ്ടാക്കിക്കൊടുക്കുക എന്നതാണ്. അതിനു പര്യാപ്തമാകുന്നില്ല വിവർത്തനമെങ്കിൽ അങ്ങനെ

യുള്ള ഒരു വിവർത്തനംകൊണ്ടു് ഒരു ഗുണവുമില്ല. എന്നാൽ ശാകുന്തളം പരിഭാഷയിലെ പദ്യങ്ങൾ എല്ലാം ഈ വിധമുള്ളവയെന്ന് ഇവിടെ വിവക്ഷിക്കുന്നതായി ആരും ധരിക്കരുതേ.

“മല്ലാക്ഷീമണിവല്ലി നോട്ടമതിലും–
സസ്നേഹമീക്ഷിച്ചതും
മെല്ലെപ്പോം ശനൈകെന്നിതംബഗുരുതാ–
മൂലം നടന്നെന്നതും
അല്ലേ ‘പോകരുതെ’ന്ന ചൊല്ലുമളവിൽക്കോ–
പിച്ചതും തോഴിയോ–
ടെല്ലാമെന്നെ നിനച്ചുപോലിതിവനേ
തോന്നുന്നഹോ കാമിനാം”

ഇത്തരം പദ്യങ്ങളും അതിൽ സുലഭമാണ്. പക്ഷേ ഈ ശ്ലോകങ്ങളിലെല്ലാം ‘എന്തോ ഒരു വല്ലായ്മയുണ്ട്; അതു ആർത്ഥികമല്ലതന്നെ. ഭാഷയെ സംബന്ധിച്ചു മാത്രമുള്ള ഒരു ന്യൂനതയാണതു്’ മണ്ണാടിയാരുടെ തർജ്ജമകളിൽ ഇങ്ങനെയുള്ള ദോഷം തീരെ ഇല്ലെന്നു പറയാം.

ഉത്തരരാമചരിതം കഥാഘടന ഒരു പ്രത്യേകരീതിയിലാണ്. ഒന്നാമങ്കത്തിലെ നടസൂത്രധാരസംവാദം കൊണ്ടു് കവി,

“ഓർത്തില്ല കഷ്ടമവനീശപരമ്പരയ്ക്കായ്
സീതയ്ക്കുപോലുമപവാദമഹോ ജനങ്ങൾ
ഹേതു, ക്ഷപാകരഗൃഹത്തിൽ വസിച്ചതത്രേ
ചെയ്തഗ്നിശുദ്ധിയതിലോ ബഹുസംശയംപോൽ”

എന്ന വാസ്തവം വെളിപ്പെടുത്തുകയും “ഈ കിംവദന്തി ഇനി വല്ലവിധത്തിലും മഹാരാജാവിന്റെ സമീപത്തിലും ചെന്നെത്തുമോ! എന്നാൽ മഹാകഷ്ടമായിത്തീരും”

എന്ന ഭാവിയെപ്പററി പരിതപിക്കുകയും ചെയ്യുന്നു. ഈ ആശങ്ക ഒട്ടും അസ്ഥാനത്തിലായില്ലെന്നു ശ്രീരാമൻെറ അന്തഃപുരപരിചാരകനായ ദുർമ്മുഖനിൽനിന്നു മഹാരാജാവിനു ലഭിച്ച നിവേദനം സാക്ഷ്യം വഹിക്കുന്നുണ്ട്. അയാൾക്കും, രാമൻെറ വക്ഷസ്സിൽകിടന്നു നിദ്രചെയ്യുന്ന സീതാദേവിയെ കണ്ടപ്പോൾ അതിരററ കരുണ തോന്നാതിരിക്കുന്നില്ല. അയാൾ വിചാരിക്കുകയാണ്, "ഹാ, കഷ്ടം, കഷ്ടം! ഈ വിധം സീതാദേവിക്കു വന്നിട്ടുള്ള സ്ഥിതിഭേദവും വകവയ്ക്കാതെ, ലോകാപവാദത്തെ ഞാൻ എങ്ങനെയാണു മഹാരാജാവിനെ അറിയിക്കുന്നതു്? കഷ്ടം! ഭാഗ്യഹീനനായ എന്നെ ഇതിനാണോ ബ്രഹ്മാവു സൃഷ്ടിച്ചതു്?" ദുർമ്മുഖനെക്കൊണ്ടു കവി ജനാപവാദത്തെ രംഗത്തിൽവച്ചു പറയിക്കുന്നില്ല. അയാൾ ലോകാഭിപ്രായം രാമചന്ദ്രൻെറ ചെവിയിൽ ചൊരിയുകയാണു ചെയ്യുന്നതു്. പക്ഷെ, ആ അറിയിപ്പു് എത്രമാത്രം ദുസ്സഹമായിരുന്നു അദ്ദേഹത്തിനെന്നു് "ആഹഹ, വാക്കാകുന്ന വജ്രത്തിൻെറ പതനവേഗം അതിദുസ്സഹംതന്നെ" എന്നു് അരുളിച്ചെയ്തു് ഉടൻ അദ്ദേഹം മോഹാലസ്യത്തിനു അധീനനായതിൽ നിന്നു് വ്യക്തമാകുന്നുണ്ട്. "ഭാഗ്യഹീനയായ ഞാൻ എന്താണിവിടെ ചെയ്യേണ്ടതു്? (ആലോചിച്ചു്) വേറെ എന്താണു്?

'എന്തെങ്കിലുംചെയ്തു മഹാജനങ്ങളിൽ
സംതൃപ്തിനൽകുന്നതു സജ്ജനവ്രതം
എന്താതനാത്മാവിനൊടെന്നെയുംവെടി-
ഞ്ഞെന്തിനു പണ്ടീവ്രതമാചരിച്ചതാൻ!'

എന്നു സഖേദം, വ്യഥാകലുഷനായി, തീരുമാനിക്കുകയാണു ശ്രീരാമൻ ചെയ്യുന്നതു്. ജനസംതൃപ്തി നൽകേ

ണെന്നു സ്വധൎമ്മമെന്നു കുലഗുരുവായ വസിഷ്ഠൻ അഷ്ടാവക്രൻ വഴി രാമനെ ഉണൎത്തിച്ചിട്ട ഇനിയും അധികനേരമായിട്ടില്ല. അഷ്ടാവക്രനെ രംഗത്തുപ്രവേശിപ്പിക്കുന്നതിൽ കവിയ്ക്കുള്ള ഉദ്ദേശം സീതാപരിത്യാഗം, രാമനെ സംബന്ധിച്ചിടത്തോളം, ഒഴിച്ചുകൂടാത്ത ഒന്നാണെന്നു വരുത്തുവാൻ വേണ്ടിയാകുന്നു. അല്ലെങ്കിൽ വസിഷ്ഠമഹൎഷിക്കു അഷ്ടാവക്രദ്വാരാ ശ്രീരാമന് ഒരു സന്ദേശം അയയ്ക്കേണ്ട ആവശ്യം ഉണ്ടാകുമായിരുന്നില്ല. ആ സന്ദേശമാകട്ടെ,

"ജാമാതാവുത്തുടന്ന യാഗമതിനാൽ
ഞാനിങ്ങിരിക്കേണ്ടതായ്
രാമാ, നീയൊരുബാലകൻ പുതിയതായ്-
സിദ്ധിച്ചതാം രാജ്യവും
ആമോദം പ്രജകൾക്കു നിത്യമുളവാക്കീടേണ-
മക്കീൎത്തിയാം
ശ്രീമത്താകിയ നിൻകുലത്തിനു മഹാ-
ധനമതെന്നോൎത്തീടുക."

ഇതാണ്. ജനങ്ങൾക്കു സദാ ആമോദം ഉണ്ടാകണം; ആ കീൎത്തിയാണു വിശിഷ്ടമായ സൂൎയ്യവംശത്തിനുള്ള മഹാധനം. ശ്രീരാമൻ, ഈ സന്ദേശത്തിന്റെ ഗൗരവം, എത്രത്തോളമെന്ന് അന്നു കേട്ടപ്പോൾ ഗ്രഹിച്ചിരിക്കുകയില്ല. എങ്കിൽ സന്ദേശവാഹിയായ അഷ്ടാവക്രനോട്ട അദ്ദേഹം,

"ജനമോദത്തിനുവേണ്ടി-
കനിവു,സുഖം, സ്നേഹമോൎക്കിലിതുമല്ല
ജനകാത്മജയേപ്പോലും
മനമതിലഴലില്ലെനിയ്ക്കുപേക്ഷിപ്പാൻ" എന്ന്

ഇത്ര കൂസൽകൂടാതെ അതങ്ങിനെ ചെയ്യുന്നതല്ല. ദുർമ്മുഖൻ നിവേദിപ്പിക്കുന്ന വൃത്താന്തം ഇന്നതെന്നു മുൻകൂട്ടി അറിഞ്ഞുകൊണ്ടു വസിഷ്ഠൻ പറഞ്ഞ വാക്കുകളല്ലെ അഷ്ടാവക്രൻ ആവർത്തിച്ചു രാമന്റെ കർണ്ണങ്ങളിൽ പകർത്തിയതു് എന്നുകൂടി വായനക്കാർക്കു തോന്നിപ്പോകും. ശ്രീരാമന്റെ മറുപടിയും വസിഷ്ഠന്റെ ഉപദേശത്തിനു നീക്കുപോക്കു വരുന്നതല്ലെന്നു് ഉറപ്പിക്കുന്നു. ലോകാപവാദം മുൻനിർത്തി സീതയെ പരിത്യജിക്കുവാൻ തീർച്ചപ്പെടുത്തിയരാമനു്, വസിഷ്ഠന്റെ അഭിപ്രായം എന്തെന്നറിയുവാൻകൂടി കാത്തിരിക്കേണ്ടിവന്നില്ല. മഹർഷിയുടെ അഭിപ്രായം "ആമോദം പ്രജകൾക്കു നിത്യമുളവാക്കീടേണം" എന്നതാണല്ലൊ. സീതാപരിത്യാഗം കൊണ്ടല്ലാതെ തൽക്കാലം അതു സാദ്ധ്യവുമല്ല. കവിയുടെ നിരീക്ഷണപാടവം ഇവിടെയും പ്രത്യക്ഷമാകാതിരിക്കുന്നില്ല.

ചിത്രദർശനവും കവികപോലകല്പിതമാകുന്നു. ചിത്രങ്ങളെഴുതിച്ചുകൊണ്ടുവന്നതും, അവ സീതാരാമന്മാരെ കാണിച്ചതും ഒരു വലിയ ഉദ്ദേശത്തോടുകൂടിയാകുന്നു. ആ ഉദ്ദേശ്യമാകട്ടെ അത്യന്തം സൂക്ഷ്മവും സഹൃദയഹൃദയൈകവേദ്യവുമാണു്. "സീതാദേവിയെ വിനോദിപ്പിക്കുവാൻ ഉപകരിക്കണം പ്രസ്തുത ചിത്രങ്ങളെ"ന്നു കവി പുറമെ നടിക്കുന്നു. വാസ്തവത്തിൽ അവ സീതയെ അസ്വാസ്ഥ്യയും, വിവിധവികാരപര്യാകുലയുമാക്കിത്തീർക്കുകയാണു ചെയ്യുന്നതു്. പക്ഷെ ഇടയ്ക്കിടയ്ക്കു് ആശ്വാസകരങ്ങളായ ചില വാക്കുകൾ കവി ശ്രീരാമനെക്കൊണ്ടു പറയിച്ചു് ആ അന്തരീക്ഷത്തെ അല്പമൊന്നു ശാന്തമാക്കാതിരിക്കുന്നില്ല. കവി, രാമനെക്കൊണ്ടു "പ്രയോഗസംഹാരമന്ത്രങ്ങളുള്ള ജൃംഭകാസ്ത്രങ്ങളെ വന്ദിക്കു"വാൻ സീതയോടാവശ്യപ്പെടുന്നു. രാ

ത്രമല്ല, "ഇപ്പോൾ സർവ്വവിധത്തിലും ഇതുകൾ ഭവതിയുടെ സന്താനത്തെ പ്രാപിക്കു"മെന്നും രാമനെക്കൊണ്ടു കവി അരുളിച്ചെയ്യിക്കുന്നു. സീതയുടെ അപ്പോഴത്തെ സന്തോഷം വാക്കുകൾക്കു വിഷയമല്ല. "ഞാൻ അനുഗൃഹീതയായി" എന്നു മാത്രമാണു സീത പറയുന്നതു്. ശ്രീരാമന്റെ വിനീതഭാവം പ്രത്യക്ഷപ്പെടുത്തുന്ന ഒരു സംഭവത്തെയും കവി ചിത്രദർശനവേളയിൽ അവതരിപ്പിക്കുന്നുണ്ടു്. അതു പരശുരാമചിത്രത്തെ ഉദ്ദേശിച്ചു് ലക്ഷ്മണൻ സീതയോടു് രാമൻ കേൾക്കത്തക്കവണ്ണം, "ആര്യേ, നോക്കു, ഇതാ ഇദ്ദേഹത്തിനെ ആര്യൻ......" എന്നിങ്ങനെ തേജോവധം ചെയ്‌വാൻ തുടങ്ങിയതു രാമനു ഏതുമായിത്തോന്നിയില്ല. ആ മഹാമനസ്വി, നിഷേധപൂർവ്വം, "വത്സാ, ഇനിയും വളരെ കാണേണ്ടതുണ്ടു്; അങ്ങോട്ടുകാണിക്കൂ" എന്നും അസഹ്യരസത്തോടുകൂടി അതുൾചെയ്യുകയാണുണ്ടായതു്. സീതക്കു് ഈ അവസ്ഥ കണ്ടു ഭർത്താവിൽ സ്നേഹബഹുമാനങ്ങൾ അങ്കുരിച്ചു. "ആര്യപുത്രാ, ഈവിധമുള്ള വിനയമാഹാത്മ്യത്താൽ അങ്ങു നല്ലവണ്ണം ശോഭിക്കുന്നു"എന്നു പറയാതിരിക്കാൻ ജാനകിക്കു കഴിയുന്നില്ല. ശ്രീരാമന്റെ ധീരോദാത്തതയേയാണു കവി ഇവിടെ പ്രകാശിപ്പിക്കുന്നതു്. കൗടില്യമൂർത്തിയായ മന്ഥരയെ സന്ദർശിച്ചപ്പോഴും, രാമദേവനിൽ ഭാവവൈവർണ്യം ഉണ്ടാകുന്നില്ല. ഗംഗാനദിയെ നമസ്കരിച്ചുകൊണ്ടു രാമൻ,

"മുന്നം മഹാപ്രംശ്യരാം ശ്രീസഗരതനയി-
രപ്പന്റെ യജ്ഞാശ്വചാരാ-
ന്വേഷണത്തിന്നായ് ഭൂവെപ്പിളർന്നക്കപിലകപില
കോപാഗ്നിയാൽ ഭസ്മമായാർ

തൻനാശത്തെശ്ശങ്കിക്കാതതികഠിന തപം
ചെയ്യുന്നേകാണ്ഡ കാലം
നിന്നാംഭസ്സാൽ ദിലീപാത്മജനവരെ നന്നാ-
ച്ചാക്കിനാൻ സ്വർഗ്ഗലോകേ"

എന്നിങ്ങനെ കൃതജ്ഞത പ്രകടിപ്പിച്ചതിന്നശേഷം "അങ്ങനെയുള്ള മാതാവായ ഭവതി, സ്നുഷയായ ഈ ജാനകിക്കു മംഗളം ഭവിപ്പാനായി അരുന്ധതിയെന്നപോലെ എല്ലാ സമയത്തിലും അനുഗ്രഹിക്കേണമേ!" എന്ന് അപേക്ഷിക്കയും ചെയ്യുന്നു. ആസന്നഭാവിയിൽ, സീത പരിത്യക്തയാകുമെന്നും, അന്ന് അവളുടെ രക്ഷയ്ക്കു ഗംഗാദേവി സന്നദ്ധയാകണമെന്നും മുൻകൂട്ടി കണ്ടുകൊണ്ടുതന്നെയാണ് കവി, രാമനെക്കൊണ്ട് ഇപ്രകാരം അഭ്യർത്ഥിപ്പിച്ചിട്ടുള്ളത്.

ജനസ്ഥാനചിത്രം സന്ദർശിച്ചതുമുതൽ ശ്രീരാമനും, സീതയും അസ്വസ്ഥരായിത്തീർന്നു. ചിത്രത്തിലാണെങ്കിലും, "ദുർജ്ജനം ദുഃഖത്തെ ഉണ്ടാക്കുന്നു" എന്നാണ് സീത അഭിപ്രായപ്പെടുന്നത്. രാവണൻ സീതയെ അപഹരിച്ചതിന്നശേഷം ശ്രീരാമന്നുണ്ടായ അവസ്ഥാന്തരത്തിന്റെ ഒരു ചിത്രം കണ്ട് ദുഃഖിതനായ ലക്ഷ്മണൻ സാകൂതം ജ്യേഷ്ഠനെ നോക്കി, "ആര്യാ, ഇതെന്താണ്?

"ഹാരം പൊട്ടിയതിന്ന് മുത്തുകൾകണ-
ക്കശ്രുക്കൾ വീണിട്ടിതാ
പാരിൽച്ചിന്നിയൊലിച്ചിടുന്നു ഹൃദയം
തിങ്ങിക്കവിഞ്ഞങ്ങനെ,
പോരുന്നല്ലലകത്തൊതുങ്ങുകിലുമീ-
നാസാപുടം ചുണ്ടുമീ-
ന്നേരം തെല്ലു ചലിച്ചിടുന്നിതതിനാലാകൂതം
ഗ്രഹിക്കാം ക്ഷണം"

എന്നിങ്ങനെ വിലപിക്കുന്നു. രാമനും ആ അവസ്ഥ ശോകഹേതുകമായിത്തീൎന്നു. അദ്ദേഹത്തിനു പ്രിയയെപ്പിരിഞ്ഞ ദുഃഖം ദുസ്സഹമാണെങ്കിലും, അതിന്റെ സ്മരണ ഉദ്വേഗകാരണമായി പൎയ്യവസാനിച്ചു. ചിത്രദൎശനം, അചിരേണ സംഭവിക്കാൻ പോകുന്ന മറെറാരു ശോകത്തിന്റെ വിഷ്കംഭമായി രാമൻ കരുതുന്നു. നോക്കുക:—

"ഇക്കാലം പുനരനുഭവിക്കുമഴലോ
മൎമ്മവ്രണം പോലെയെ-
ന്നുൾക്കാമ്പാളു മഥിക്കുമാറധികമാ-
യേകുന്ന താപത്തിനെ"

ഏററവും വൎദ്ധിച്ചിരിക്കുന്ന ആ ഉദ്വേഗത്താൽ സീതയ്ക്കും ആൎയ്യപുത്രവിരഹത്തിന്റെ പ്രതീതി ഉണ്ടാകുന്നുണ്ട്.

മാല്യവാൻപൎവ്വതത്തിന്റെ ചിത്രം ലക്ഷ്മണൻ വൎണ്ണിക്കുന്നതു മുഴുവൻ കേൾക്കാൻ രാമൻ ശക്തനാകുന്നില്ല. അദ്ദേഹം ലക്ഷ്മണനോട്,

"പോരും പോരുമിതുണ്ണി! ഞാനിതിനുമേൽ
കാണ്മാനശക്തൻമഹാ-
ഘോരം ചേതസി ജാനകീവിരഹമാൽ
ചേരുന്ന രണ്ടാമതും"

എന്നിങ്ങനെയാണ് അരുളിച്ചെയ്യുന്നതു്. വിനോദാൎത്ഥം പ്രദൎശിപ്പിക്കപ്പെട്ട ചിത്രങ്ങൾ രാമനും സീതയ്ക്കും ദുഃഖകാരണമായിത്തീൎന്നു. "അന്യഥാ ചിന്തിതം കാൎയ്യം ദൈവമന്യത്രചിന്തയേൽ" എന്ന തത്വമാണ് ഈ വൈപരീത്യം കാണുമ്പോൾ നമുക്കു തോന്നിപ്പോകുന്നതു്. സീതയെ സംബന്ധിച്ചിടത്തോളം ശോകാധിക്യ

ത്തോടൊപ്പംതന്നെ ചില പ്രത്യാശകളും ഉണ്ടാകുന്നുണ്ട്. ദേവി, ഭർത്താവിനെ ഉണൎത്തുകയാണ്":—"ഇനി ഒരിക്കൽക്കൂടിച്ചെന്ന് പ്രസന്നമായും ഗംഭീരമായും ഇരിക്കുന്ന വനപ്രദേശത്തിൽ കളിക്കുന്നതിനും, പരിശുദ്ധമായും നിർമ്മലമായും ഇരിക്കുന്ന ഗംഗാജലത്തിൽ കുളിക്കുന്നതിനും ഞാൻ ആഗ്രഹിക്കുന്നു". സീതയുടെ അപേക്ഷ എന്തായാലും അതു സാധിപ്പിച്ചുകൊടുക്കാതിരിക്കയില്ല രാമൻ എന്നാണെങ്കിലും, ഭഗവതിയായ അരുന്ധതിയും, കൗസല്യാദികളായ ദേവിമാരും, ശാന്തയും പിന്നെയും പിന്നെയും അഷ്ടാവക്രദ്വാരാ രാമനെ ധരിപ്പിക്കുന്നതു് ഇങ്ങനെയാണല്ലോ. "ഗർഭകാലത്തിൽ സംഭവിക്കാവുന്ന വല്ല ആഗ്രഹവും വത്സയ്ക്കുണ്ടാകുന്നുവെങ്കിൽ അതുടനെ സാധിപ്പിച്ചുകൊടുക്കേണ്ടതാണ്." ഇതു ജനങ്ങളുടെ ആജ്ഞയും സീതയുടെ അഭിലാഷം സാധിപ്പിക്കുന്നതിനു രാമനെ പ്രേരിപ്പിക്കുന്നു. അദ്ദേഹം ലക്ഷ്മണനോട് 'ഇളക്കംകൂടാതെ സുഖമായി സഞ്ചരിക്കാവുന്നതായ ഒരു രഥം' വരുത്തുവാൻ കല്പിക്കയാണു പിന്നീടു ചെയ്യുന്നതു്.

ക്ഷീണത്താലുണ്ടായ നിദ്ര സീതയെ ആകർഷിക്കുകയും, രാമന്റെ അനുവാദപ്രകാരം അവൾ അദ്ദേഹത്തിന്റെമേൽ ചാരിക്കിടക്കുകയും ചെയ്യുന്നു. ദേവിയുടെ കരപല്ലവം ഭർത്താവിന്റെ ഗളതലത്തെ അലങ്കരിച്ചു. അദ്ദേഹത്തിന് ആ സ്പർശം വാസ്തവത്തിൽ സുഖപ്രദമായിട്ടല്ല തോന്നിയതു്. അദ്ദേഹം പറയുന്നു:—

"ഹാഹാ മേ നിശ്ചയിപ്പാൻ പണിയിതുസുഖമോ
ദുഃഖമോ നിദ്രതാനോ?
മോഹംതാനോ മദം വാ സുമുഖി! വിഷമതിൻ
വ്യാപ്തിയോ എന്തമിപ്പോൾ

ദേഹസ്പർശങ്ങൾതോറും തരുണി, മമവികാര-
ത്തിനാലിന്ദ്രിയൗഘം
മോഹിക്കുന്നു മനസ്സിൽക്കുളുർമൊഴി! തെളിവും
മൂടലും ചേർന്നിടുന്നു."

ശോകോത്തേജകങ്ങളായ താദൃശവികാരങ്ങൾ ഭർത്താവിനു തന്നിലുള്ള സ്ഥിരപ്രണയത്തിൽനിന്ന് ഉത്ഭവിച്ചവ മാത്രമാണെന്നല്ലാതെ മറ്റൊന്നും ചിന്തിക്കാൻ സീത ശക്തയായില്ല. തന്റെ ഭാവി കരാളമാണെന്ന് അവൾ എങ്ങിനെയാണറിയുക?

സീതയെ സമാശ്വസിപ്പിച്ചും, യാദൃച്ഛികമായുണ്ടായ ദുഃസ്വപ്നങ്ങൾ പണിപ്പെട്ടകറ്റിയും സ്ഥിതിചെയ്യുമ്പോളാണ് രാമന്റെ മുമ്പിൽ ദുർമ്മുഖൻ പ്രത്യക്ഷപ്പെടുന്നത്. രാമഭദ്രനെപ്പററി ജനങ്ങൾ അപലപിക്കുന്നതെന്താണെന്നു ഗ്രഹിച്ച മാത്രയിൽ അദ്ദേഹത്തിനുണ്ടായ വിഷാദത്തിന് അതിരുണ്ടായില്ല. അദ്ദേഹം സീതയുടെ ശിരസ്സിനെ പതുക്കെ ഉയർത്തി കൈവലിച്ചെടുത്തുകൊണ്ട് ഇങ്ങനെ അരുളിച്ചെയ്തു:—

"വിടുക കഠിനകർമ്മംകൊണ്ടു ചണ്ഡാളനാമെ-
ന്നടലുടനയി മുഗ്ദ്ധേ, ക്രൂരനായണ്ഞിവണ്ണം,
ചടുലമിഴി മനോജ്ഞേ ചന്ദനഭ്രാന്തിമൂലം
കൊടിയവിഷമരത്തെത്തന്നെ നീയാശ്രയിച്ചു."

ഈ പദ്യത്തിൽനിന്നു സീത നിർദ്ദോഷിണിയാണെന്നും, കഠിനകർമ്മം ചെയ്യുകയാൽ ചണ്ഡാളനായിത്തീർന്നിരിക്കുന്ന തന്നെ സ്പർശിക്കാൻ സീതയ്ക്ക് അർഹതയില്ലെന്നുമാണല്ലോ രാമൻ അഭിപ്രായപ്പെടുന്നതായി തെളിയുന്നത്. അത് ഏറെക്കുറെ വാസ്തവവുമാണ്. അദ്ദേഹം തുടർന്നുപറയുന്നു:—"കഷ്ടം കഷ്ടം! ജീവലോകം ഇപ്പോൾ

വിപരീതമായിട്ടു തീൎന്നു; ഇന്നവസാനിച്ചു, രാമൻ ജീവിച്ചിരുന്നിട്ടുള്ള പ്രയോജനം; ഇപ്പോൾ ജഗത്തു ശൂന്യമായ വനമായി; സംസാരവും നിസ്സാരമായി; ശരീരവും കാഷ്ഠപ്രായമായി; ഒരു ശരണവും കാണുന്നില്ലല്ലോ; എന്തു ചെയ്യട്ടെ! എന്താ നിവൃത്തി! എവിടെ പോകട്ടെ! അല്ലെങ്കിൽ," അദ്ദേഹത്തിന് ഇങ്ങനെക്കൂടി സമാധാനിക്കാതിരിക്കാൻ കഴിഞ്ഞില്ല:—

"ആതങ്കത്തെപ്പരമനുഭവിച്ചീടുവാൻതന്നെ ദൈവം
ചൈതന്യത്തെക്കഠിനമതിയായുള്ള രാമന്നു നൽകി,
ഖേദം നൽകുന്നിതുമമ ബലാൽ പ്രാണനോ മൎമ്മമെല്ലാം
ഭേദിപ്പിച്ചെൻ ഹൃദി നിഹിതമാം വജ്രകീലം കണക്കെ"

അഷ്ടാവക്രന്റെ പ്രവേശനം, ചിത്രദൎശനം, ദുൎമ്മുഖന്റെ പ്രത്യാഗമനം ഇവ മൂന്നും അപരിഹരണീയമായ സീതാപരിത്യാഗത്തിനു രാമനെ ബദ്ധകങ്കണനാക്കിത്തീൎക്കുന്നു. കവിയുടെ കൗശലം ഇവിടെയാണു് നമ്മെ വിസ്മയപരതന്ത്രരാക്കി വിഷമിപ്പിക്കുന്നതു്. അഷ്ടാവക്രൻ കൊണ്ടുവരുന്ന സന്ദേശങ്ങളിൽ ഒന്നു്, രാമൻ പ്രജാക്ഷേമത്തിനു ന്യൂനത വരുത്താതെ അവൎക്കുവേണ്ടി രാജ്യം ഭരിക്കണമെന്നാണു്; മറ്റൊന്നു്, സീതയുടെ അഭിലാഷം എന്തുതന്നെയായിരുന്നാലും അതു ഉടൻ സാധിപ്പിച്ചുകൊടുക്കണമെന്നുള്ളതത്രേ; ചിത്രദൎശനം സീതയെ അരണ്യവാസത്തിൽ കുതുകിനിയാക്കിത്തീൎക്കുന്നു; ദുൎമ്മുഖന്റെ അറിയിപ്പാകട്ടെ സീതയെ രാമൻ പരിത്യജിക്കണമെന്നുള്ള പ്രജാനിവേദനമാകുന്നു. ഇവയെല്ലാം യഥോക്തപ്രകാരേണ സീതാപരിത്യാഗത്തിൽ രാമനുള്ള കൎത്തവ്യത്തെ അഷ്ടബന്ധമിട്ടുറപ്പിക്കയാണു ചെയ്യുന്നതു്. കൗസല്യാദിദേവിമാരും, വസിഷ്ഠനും സീതയെ രാമൻ ഉപേക്ഷിക്കണമെന്നു് ഉ

പ്രവേശിക്കുന്നില്ല. പക്ഷേ, ദേവിമാരുടെ സ്നേഹാപ്രേമവും, വസിഷ്ഠന്റെ കല്പനയും സീതാദേവിയുടെ വേർപാടിനു കാലവിളംബം വരുത്തുന്നില്ല. ജനങ്ങളുടെ അഭിപ്രായം, സീതാപരിത്യാഗം രാമനെ സംബന്ധിച്ചിടത്തോളം ആശാസ്യമാണെന്നാകുന്നു. ഈ സംഗതി മുൻകൂട്ടി അവളെ അറിയിക്കുന്നതു നന്നല്ലെന്നും, വനവാസകൗതുകം അവളിൽ അങ്കുരിപ്പിക്കാതെ ഗത്യന്തരമില്ലെന്നും കാലേതന്നെ കണ്ടറിഞ്ഞ പ്രകൃതിനിരീക്ഷണപടുവായ കവി ചിത്രദർശനത്തിനു തന്റെ നാടകത്തിൽ സ്ഥലം അനുവദിക്കുന്നതു്. 'അച്ഛൻ കൊതിച്ചതും പാൽ വൈദ്യൻ കല്പിച്ചതും പാൽ' എന്ന പഴഞ്ചൊല്ലുപോലെ, സീതയ്ക്കു വനത്തിൽ വസിക്കാൻ കൗതുകം; ജനങ്ങൾക്കു അവളെ വനത്തിൽ താമസിപ്പിയ്ക്കുവാനും കൗതുകം എന്നു കവിവരുത്തിക്കൂട്ടിയിരിക്കുന്നു. രാമന്റെ മനോഭാവം ഉഭയഹിതത്തിനും വിരുദ്ധമല്ലതാനും. ജനഹിതത്തിനുവേണ്ടി

"ജനകാത്മജയെപ്പോലും
മനമതിലഴലില്ലെനിക്കുപേക്ഷിപ്പാൻ"

എന്നു വസിഷ്ഠസന്ദേശത്തിനു മറുപടിയായി രാമൻ പറയുന്നുണ്ടല്ലോ. എന്നാൽ, സീതയെ ഉപേക്ഷിക്കേണ്ടിവരുമെന്നു് അപ്പോൾ അദ്ദേഹം ലേശമെങ്കിലും വിചാരിച്ചിട്ടുണ്ടായിരിക്കയില്ല. തനിക്കു ചൈതന്യത്തെ ദൈവം നൽകിയിരിക്കുന്നതു് ആതങ്കം അനുഭവിക്കാൻ തന്നെയാണെന്നു രാമൻ പറയുന്നു. ഇതു് എത്രയോ പരമാർത്ഥമാണെന്നു് അദ്ദേഹത്തിന്റെ ജീവിതസംഭവങ്ങൾ വിശദമാക്കുന്നുണ്ടു്.

ലക്ഷ്മണനോടു രാമൻ തേർതയ്യാറാക്കുവാൻ കല്പിച്ച സമയത്തു സീത, "ആര്യപുത്രാ, അങ്ങുന്നും കൂടി വരണം"

എന്നു് അപേക്ഷിക്കയുണ്ടായല്ലോ. തേർ കൊണ്ടുവന്ന സമയത്തു ഭർത്താവിനെ കാണാതിരുന്നതിനേയും, താനൊന്നിച്ചു പോരാതിരിക്കുന്നതിനേയും പററി ഒരക്ഷരം പോലും സീതയെക്കൊണ്ടു കവി പറയിക്കുന്നില്ല. ഇതിനുള്ള കാരണം എന്തായിരിക്കണം? കവിക്കു വിസ്മൃതി സംഭവിച്ചു എന്നു പറയുന്നതു യുക്തമായിരിക്കയില്ല. അല്പനേരംമുമ്പു സീത "ഹാ കഷ്ടം, കഷ്ടം! ഉറങ്ങിക്കിടക്കുന്ന ഏകാകിനിയായ എന്നെ ഉപേക്ഷിച്ചു് ആര്യപുത്രൻ പോയിരിക്കുന്നുവോ? എന്താണിപ്പോൾ ഇങ്ങനെ ചെയ്യുന്നതു്? ഇരിക്കട്ടെ; ഇനി അദ്ദേഹത്തിനെക്കാണുമ്പോൾ എന്റെ ആത്മാവു് എനിക്കു സ്വാധീനമാണെങ്കിൽ ഞാൻ കോപിക്കും" എന്നിങ്ങനെ പറയുകയുണ്ടായി. ഏറെത്താമസിയാതെയാണു ലക്ഷ്മണൻ തേരുമായി പ്രത്യക്ഷപ്പെടുന്നതു്. താൽക്കാലിക പരിഭവമായിരിക്കണം "ആര്യപുത്രനെവിടെ?" എന്നുള്ള ചോദ്യം പോലും സീതയെക്കൊണ്ടു കവിപുറപ്പെടുവിക്കാഞ്ഞതു്.

സീതയെ ലക്ഷ്മണൻ കാട്ടിൽ വിടുന്നതും, സീത, ഭർത്താവിനു് ഈവിധം തോന്നിയതെന്തുകൊണ്ടെന്നറിയാതെ വിഷാദിക്കുന്നതുമായ ഭാഗങ്ങൾ, കവി, നാടകത്തിൽ പ്രകാശിപ്പിക്കുന്നില്ല. സീതാപരിത്യാഗത്തിനു ശേഷമുള്ള ചില ഭാഗങ്ങൾ, ശ്രോതാക്കളെ ഗ്രഹിപ്പിക്കാൻ വനദേവതാതാപസിമാരെ രംഗത്തിൽ പ്രവേശിപ്പിക്കയും അവരെക്കൊണ്ടു പറയിക്കുകയുമാണു കവി ചെയ്യുന്നതു്. താപസിയായ ആത്രേയി, വാല്മീകിയുടെ സന്നിധിയിൽ നിന്നും പോന്നു് അഗസ്ത്യപ്രഭൃതികളെ സന്ദർശിച്ചു് ആമ്നായസാരങ്ങൾ ഗ്രഹിക്കാൻ വന്നിരിക്കുന്നു എന്ന കഥ വനദേവതയെ

വിസ്മയിപ്പിച്ചു. പുരാണബ്രഹ്മവാദിയായ വാല്മീകിയെ വിട്ട് അദ്ദേഹത്തെക്കാറം ഒന്നുകൊണ്ടും മീതെയല്ലാത്തവരായ മുനിമാരെക്കാണ്മാൻ ആത്രേയി ദീർഘസഞ്ചാരപരിശ്രമവും വഹിച്ചു കഷ്ടപ്പെടുന്നതെന്തുകൊണ്ടെന്നു വനദേവതയ്ക്കു ചോദിക്കാതിരിക്കാൻ കഴിഞ്ഞില്ല. ആത്രേയി, ആ ചോദ്യത്തിന്, "അവിടെ പഠിക്കുന്നതിനു വലുതായ വിഘ്നമുണ്ട്. അതിനാലാണു ഈ ദീർഘസഞ്ചാരത്തെ ഞാൻ അംഗീകരിച്ചതു്. ഏതോ ഒരു ദേവത, എല്ലാംകൊണ്ടും അത്ഭുതപ്പെടത്തക്കവരും മുലകുടി മാറിയ പ്രായത്തിലുള്ളവരുമായ രണ്ടു കുട്ടികളെ ഭഗവാനായ ആ വാല്മീകിയുടെ സമീപത്തിൽ കൊണ്ടുവന്നാക്കി. എന്നാൽ ആ കുട്ടികൾ ഋഷികളുടെ മാത്രമല്ല, സ്ഥാവരജംഗമങ്ങളായ സകല ഭൂതങ്ങളുടെയും അന്തഃകരണങ്ങളെ വശീകരിക്കുന്നു. കുശനെന്നും ലവനെന്നും ഉള്ള അവരുടെ നാമധേയത്തെയും പ്രഭാവത്തെയും ആ ദേവതതന്നെ പറയുകയുണ്ടായി. ഭഗവാൻ വാല്മീകി, വാസ്തവത്തിൽ ഉപമാതാവിന്റെ സ്ഥാനത്തെ വഹിച്ച് ആ കുട്ടികളെ പോററി വളൎത്തി ചൂഡാകർമ്മം കഴിഞ്ഞതിനുശേഷം വേദമൊഴിച്ചു മററുള്ള വിദ്യകളെല്ലാം സാവധാനമായി പഠിപ്പിച്ചു. അനന്തരം ഗർഭം മുതൽ പതിനൊന്നാമതായ വയസ്സിൽ ക്ഷത്രിയന്മാൎക്കുള്ള വിധിപ്രകാരം, ഉപനയിപ്പിച്ചിട്ട വേദത്തെയും പഠിപ്പിച്ചു. ഗ്രഹിപ്പാനും ധരിപ്പാനും അതിസാമൎത്ഥ്യമുള്ള ആ കുട്ടികളോടൊപ്പം പഠിക്കുന്നതിന് എന്നെപ്പോലുള്ളവൎക്ക സാധിക്കുന്നതല്ല". അതിനുശേഷം ആദ്യപദ്യമായ "മാനിഷാദ" എന്നിങ്ങനെയുള്ള ശ്ലോകത്തിനു കാരണമായ സംഭവത്തെയും ആത്രേയി, വനദേവതയെ

ധരിപ്പിച്ചു. സീതാദേവി ജനാപവാദഗ്രസ്തയായതും, പരിത്യക്തയായതും, അരുന്ധതിയും രാമമാതാക്കളും "വത്സയില്ലാത്ത അയോദ്ധ്യയിലേക്കു ഞങ്ങൾ വരുന്നില്ലെ"ന്നു തീർച്ചയാക്കി വസിഷ്ഠനൊന്നിച്ചു വാല്മീകീതപോവനത്തിൽ പാർപ്പുറപ്പിച്ചിരിക്കുന്നതും, ശ്രീരാമൻ, സ്വർണ്ണനിർമ്മിതമായ സീതാപ്രതിമ വച്ചുകൊണ്ട് അശ്വമേധം ചെയ്‌വാൻ തീർച്ചപ്പെടുത്തി വാമദേവനാൽ സംസ്കരിക്കപ്പെട്ട അശ്വത്തെ ദിഗ്‌വിജയത്തിനു ലക്ഷ്മണപുത്രനായ ചന്ദ്രകേതുവിൻെറ മേൽനോട്ടത്തിൽ ചതുരംഗബലത്തോടുകൂടി അയച്ചിരിക്കുന്ന സംഗതിയും ആത്രേയി വാസന്തിയെന്ന വനദേവതയെ കേൾപ്പിച്ചു.

രാമഭദ്രനാൽ ഒരിക്കൽകൂടി 'ജനസ്ഥാനം' അലങ്കരിക്കപ്പെട്ടു കാണ്മാൻ ആസക്തിയുണ്ടായ വാസന്തിക്ക്, ആത്രേയിയുടെ താഴെയുദ്ധരിക്കുന്ന അറിയിപ്പ് എന്തെന്നില്ലാത്ത ആഹ്ലാദം ജനിപ്പിച്ചു. ആത്രേയി പറയുന്നു:—

"ഒരു ബ്രാഹ്മണൻ തൻെറ മരിച്ച പുത്രനെ രാജദ്വാരത്തിൽ കൊണ്ടുവന്നു കിടത്തി മാറത്തടിച്ചുകൊണ്ട് അന്യായം, അന്യായം എന്നു ഘോഷിച്ചു. അനന്തരം, രാജാവിൻെറ ദുഷ്പ്രവൃത്തികൊണ്ടല്ലാതെ പ്രജകൾക്ക് അകാലമൃത്യു സംഭവിക്കുന്നതല്ലെന്നു കരുണാനിധിയായ രാമഭദ്രൻ തൻെറ ദോഷത്തെ ആലോചിച്ചുകൊണ്ടിരിക്കുമ്പോൾ പെട്ടെന്ന് ഒരു അശരീരി ഉണ്ടായി.

'ധരണിതലമതിങ്കൽ ബ്ഭൂപ, ശംബൂകനെന്നു-
ള്ളൊരു വൃഷലകനിപ്പോൾ വൻതപം ചെയ്തിടുന്നു.
ത്വരിതമവനെ വെട്ടിക്കൊന്നു നീതന്നെ ധാത്രീ-
സുരതനയനെ ജീവിപ്പിക്കു ഹേ! രാമചന്ദ്ര!'

എന്നിങ്ങനെ കേട്ടയുടനെ ഖഡ്ഗത്തെ എടുത്തുകൊണ്ട് പുഷ്പകവിമാനത്തിൽ കേറി ആ ജഗല്പതി, ശൂദ്രതാപസനെ അന്വേഷിക്കാനായി.........ജനസ്ഥാനത്തിലേയ്ക്കു പുറപ്പെട്ടിരിക്കുന്നു.”

ശ്രീരാമൻ ശംബൂകന്നു പുണ്യലോകപ്രവേശം നൽകിയതിന്നു ശേഷം തനിക്ക് ഏററവും പരിചിതമായ ദണ്ഡകാരണ്യഭാഗങ്ങളെ കണ്ടു വികാരപരവശനായിത്തീരുന്നു. അദ്ദേഹം ഇങ്ങനെക്കൂടിയും ഓർമ്മിക്കുന്നില്ല:—

“എന്നും സുഖേന മൃഗഗന്ധമങ്ങളെ കാട്ടി-
ലെന്നാത്മപുത്രനൊത്തമിച്ചു വസിച്ചിടേണ്ടോൻ
എന്നോതിയന്നിഹ രമിച്ചു സുഖേന സീത-
യെന്നിൽ പ്രിയപ്രണയമാവിധമായിരുന്നു”

അതേ, താദൃശമായിരുന്നു സീതാദേവിക്കു അദ്ദേഹത്തിലുള്ള പ്രേമം.

ശംബൂകന്നു വിട നൽകിയതിന്നു ശേഷം ജനസ്ഥാനത്തിലേക്കു പുറപ്പെട്ട ശ്രീരാമൻ വാസന്തിയുടെ വാസസ്ഥലം അണഞ്ഞതോടുകൂടി പൂർവ്വാധികം ഉൽകണ്ഠിതനായി. അദ്ദേഹം ആത്മഗതം ചെയ്യുന്നതെന്തെന്നോക്കുക:—

“കാലംതെല്ലുകഴിഞ്ഞു പിമ്പുപടരും തീവ്രം
വിഷം പോലെയും
കോലത്തിൽ ദ്രുതമായ്പ്പൊട്ടുന്നതെന തറ-
ച്ചീടും ശരംപോലെയും
മേലേമുൻതൊലിമൂടി മർമ്മണി പുനഃ
പൊട്ടും വ്രണം പോലെയും
മാലിപ്പോൾ പുതുതായിയേറെ വലുതാ-
യേകുന്നു താപത്തിനേ”

എങ്കിലും പൂർവ്വബന്ധുക്കളായ ആ പ്രദേശങ്ങൾ കാണാതിരിക്കുവാൻ അദ്ദേഹത്തിനു കഴിവുണ്ടായില്ല. ചില സംഗതികളിൽ അവിടത്തെ സ്ഥിതികൾ ഭേദപ്പെട്ടിട്ടുള്ളതായും അദ്ദേഹം കണ്ടു. എങ്ങനെ എന്നാൽ,

"മുന്നാം വൃക്ഷം നിറഞ്ഞുള്ളവിടെയതു കുറഞ്ഞും
കുറഞ്ഞുള്ള ഭാഗേ
നിന്നീട്ടുണ്ടു നിറഞ്ഞും പുഴകൾ പുളിനമായ്-
പ്പണ്ടൊഴുക്കുള്ള ദിക്കിൽ
ആകെന്നന്നോ പണ്ടുകണ്ടുള്ളതുവനമിതു-
തോന്നുന്നുമേ വേറെയൊന്നാ-
യെന്നാലിപ്പർവ്വതത്തിൻ സ്ഥിതികളതിതു-
താനെന്നുറപ്പിച്ചിടുന്നു".

മടങ്ങിപ്പോയാൽ കൊള്ളാമെന്ന് അദ്ദേഹം വിചാരിക്കായ്കയില്ല; പക്ഷെ, പഞ്ചവടീസ്നേഹത്തിന്റെ ബലാൽക്കാരേണയുള്ള ആകർഷണം അതിന് അദ്ദേഹത്തെ അനുവദിക്കയല്ല ചെയ്തതു്. എന്തുകൊണ്ടെന്നാൽ അവിടെവച്ചാണ്,

"വാണു സീതയുമായ് സുഖേന ബഹുനാൾ
ഞാൻ ഞങ്ങൾപിമ്പാലരെ
വാണപ്പോഴമിതിന്നലൌകികകളാലല്ലേ
കഴിച്ചൂ ദിനം?"

ആ സ്ഥിതിക്ക്,

"പ്രാണപ്രേയസിയെക്കളഞ്ഞതഥതനിച്ചി-
പ്പാപി ചെന്നീവനം
കാണുന്നെങ്ങനെ ശാന്തിയാതനയിതിനെ-
പ്പോകുന്നതിന്നെങ്ങനെ?"

ഇതായിരുന്നു അദ്ദേഹത്തിനുണ്ടായിരുന്ന ധർമ്മസങ്കടം. കിം-

കർത്തവ്യതാവിമൂഢനായി നിൽക്കുന്ന ശ്രീരാമനെ അറിയിക്കാനുള്ള ഒരു സന്ദേശവുംകൊണ്ടു ശംബൂകൻ വീണ്ടും അവിടെ പ്രത്യക്ഷനായി. അദ്ദേഹം രാമനെ നോക്കി ഇങ്ങനെ അറിയിച്ചു:—"വിമാനത്തിൽ നിന്നിറങ്ങുമ്പോഴം ചെയ്യേണ്ടതായ മംഗളകർമ്മത്തിനു തയാറായിട്ടു വാത്സല്യത്തോടുകൂടി ലോപാമുദ്രയും മഹർഷികളുമായ മററുള്ളവരും അങ്ങയുടെ വരവിനെ കാത്തുനിൽക്കുന്നു. അതുകൊണ്ടു് ഇവിടെവന്നു ഞങ്ങളെ സന്തോഷിപ്പിച്ചാലും". ആ കല്പന അംഗീകരിച്ചു് രാമൻ ആശ്രമത്തിലേക്കു പുറപ്പെട്ടു.

അദ്ദേഹം ജനസ്ഥാനത്തേക്കു വരുമെന്നു സരയു പറഞ്ഞു്, ദേവി ഭാഗീരഥി അറിയുകയാൽ സീതാദേവിയോടുകൂടി എന്തോ ഒരു ഗൃഹകൃത്യവ്യാജേന ഗോദാവരിയെ കാണാൻ വന്നിരിക്കുന്നതായും, തന്നോടു സീതയെ സഹായിപ്പാൻ ഗംഗാദേവി ആവശ്യപ്പെട്ടിരിക്കുന്നതായും തമസ, മുരളയോടു പറഞ്ഞു. ഗോദാവരീഹ്രദത്തിൽ നിന്നു പുറപ്പെട്ട സീതയെ കവി വർണ്ണിക്കുന്നതു നോക്കുക:—

"പാരം വിളർത്തവലമാം കവിൾകൊണ്ടുമാഭ-
ചോരുംമുഖേ ചിതറിവീണ കചങ്ങളോടും
പോരുന്നു കാട്ടിലുടൽപൂണ്ട വിയോഗമാലോ
സ്ത്രീരൂപിയാം വ്യസനമോ ഇവളെന്നുതോന്നും"

സീതയുടെ അപ്പോഴത്തെ സ്ഥിതി മുരളയെക്കൊണ്ടു കവി വർണ്ണിപ്പിക്കുന്നതും ഏററവും ഹൃദയാവർജ്ജകമായിരിക്കുന്നുണ്ടു്.

"ബന്ധമററ നവപല്ലവത്തിന്ന സമം
തളൎന്നു വിളറീടുമീ-
സ്സുന്ദരാംഗിയുടെ മേനി ഹൃൽക്കുസുമ-
ശോഷിയായവിരഹാഗ്നിയാൽ
ഹന്ത, ഹന്ത, ബഹുകാലമായുരുകിടുന്ന
കൈതയുടെയുള്ളിലായ്-
ച്ചന്തമോടു വിലസും ദളം കഠിനതാപ-
മേററു തളൎന്നവിധം"

പഞ്ചവടീദൎശനംകൊണ്ടു രാമൻ മൂൎഛിക്കുന്നതായി ഗ്രഹിച്ച സീത ഗംഗാദത്തമായ തിരസ്കരണിയുടെ സഹായത്തോടുകൂടി രാമസന്നിധി പ്രാപിച്ചു് ഉപചരിക്കുന്നതായി കവി വൎണ്ണിക്കുന്നു. ആ ശുശ്രൂഷകളാകട്ടെ, രാമനെ അതിയായി ആശ്വസിപ്പിക്കയും ചെയ്യുന്നുണ്ടു്. അദ്ദേഹം ആശ്ചൎയ്യപൂൎവം വിചാരിക്കുന്നു:—

"വീണ്ടീടും ഹരിചന്ദനത്തളിരതിൻനീരോ
കശേഷിപ്പിതി-
ഞൊന്നാകാനെൻറ കരങ്ങളെ ദൃഢമൊഴിച്ചീടുന്ന
നൽധാരയോ
വെവ്വം ജീവമനസ്സുകൾക്കു പരമാനന്ദത്തെ
നൽകിദൃതം
ജീവിപ്പിക്കുമൊരൗഷധീരസമതോ
മാററത്തു ചേതനമേ"

വാസ്തവത്തിൽ അദ്ദേഹം അങ്ങനെ ശങ്കിക്കുന്നതു നിരൎത്ഥകമല്ല. എന്തുകൊണ്ടെന്നാൽ,

"ചേതസ്സിന്നു സുഖേന മൂൎഛയെ വളൎത്തു-
ശ്വാസമേകുന്നതാ—
മേതൽസ്പൎശനമോൎക്കിൽ ഞാൻ പരിചയി-
ച്ചുള്ളതത്രേ പുരാ

ഖേദംകൊണ്ടുളവായ മൂർഛയെയുടൻ
ദ്ദൂരെക്കളഞ്ഞീവിധം
സ്ഫീതാനന്ദഭരത്തിനാലിതു വളർത്തീടുന്നു-
ജാഡ്യത്തിനെ"

മൂർഛയിൽനിന്ന് ആശ്വാസത്തിലേക്കും ഖേദത്തിൽനിന്നു പരമാനന്ദത്തിലേക്കും പരിവർത്തിപ്പിക്കുന്നതിന്നു പര്യാപ്തങ്ങളായ ആ ഉപചാരങ്ങൾ അദ്ദേഹത്തിന്നു ചിരപരിചിതങ്ങളായിരുന്നു. പക്ഷേ അവ, സീതയിൽനിന്നായിരിക്കുമെന്ന് ഊഹിക്കുവാൻ അദ്ദേഹം ശക്തനായില്ല. അതിന്നു മതിയായ കാരണവുമുണ്ട്:

"പേടിച്ചുള്ളിളമാൻമിഴിയ്ക്കു സമമായ്
നേത്രങ്ങളേററം ചലി-
ച്ചാടും ഗർഭഭരത്തിനാലൊരടിവെപ്പാൻ
ക്കൂടിവയ്യാതെയായ്
ആടൽപ്പെട്ടൊരു കാന്തതന്നുടെ ബിസം
പോലെ തളർന്നേററവും
വാടീടും മൃദുമേനിയെപ്പുലികുലം ഭക്ഷി-
ച്ചിരിക്കും ദൃഢം"

അതു തീർച്ചയായ സ്ഥിതിക്കു സീതയുടെ ഉപചാരങ്ങളാണു തനിക്കു സുഖഹേതുകങ്ങളാകുന്നതെന്ന് എങ്ങനെ അദ്ദേഹം ധരിക്കും?

സീതയ്ക്കും രാമന്റെ വൈവശ്യം കണ്ട് അനുകമ്പതോന്നിപ്പോയി. വാസന്തിയുടെ,

"അതികഠിന, യശസ്സിന്നല്ലയോ മോഹമങ്ങേ-
യ്ക്കിതിലുമധികമായിട്ടെന്തു ദുഷ്കീർത്തിയുള്ളു.
സ്ഥിതിയവളുടെയെന്തായ്ത്തീർന്നു ഹാ ഹന്ത കാട്ടിൽ
ക്ഷിതിരമണ ഭവാനെന്തോർത്തിടുന്നൂ കഥിക്ക"

ഈ വിധമുള്ള ആക്ഷേപത്തിനു സീത മറുവടി പറയുന്ന ഭാഗം, അവൾക്കദ്ദേഹത്തിലുള്ള സ്ഥിരപ്രണയത്തിന് ഉത്തമോദാഹരണമാകുന്നു. സീത പറയുകയാണ്, "സഖീ, വാസന്തീ, നീതന്നെയാണു കഠിനയും ദാരുണയുമായിരിക്കുന്നത്. ഇങ്ങനെ ഓരോരോന്നാക്കിപ്പറഞ്ഞുകൊണ്ടു നീ ആര്യപുത്രനെ തപിപ്പിക്കുന്നവളല്ലോ." ഇത്തരത്തിലുള്ള ആശയങ്ങൾ സീതയെപ്പോലുള്ള സ്ത്രീകളുടെ ജിഹ്വാഞ്ചലത്തിൽനിന്നേ ബഹിർഗ്ഗമിക്കയുള്ളു.

ശ്രീരാമൻ പഞ്ചവടിയിൽവച്ചു ദുഃഖിക്കുന്നതു കേവലം പ്രാകൃതനെന്ന നിലയിലാകുന്നു. സീതയെ സംബന്ധിച്ച് അദ്ദേഹത്തിനുള്ള പ്രേമം അനന്യസാധാരണമായിരുന്നു. അതിനാൽ അവളെക്കുറിച്ചുള്ള സ്മരണയും അദ്ദേഹത്തെ അതിയായി വേദനിപ്പിച്ചു. "അല്ലയോ, നഗരത്തിലും നാട്ടിലും വസിക്കുന്ന മാന്യജനങ്ങളേ,

"ഇല്ലത്തിൽ പ്രിയ വാഴ്കയെന്നതു ഭവാന്മാ-
ർക്കിഷ്ടമല്ലായ്കയാൽ
പുല്ലായിട്ടു കളഞ്ഞു ശൂന്യവിപിനേ പശ്ചാ-
ത്തപിച്ചില്ല ഞാൻ
വല്ലാതുള്ളു തകർന്നു മുൻപരിചയിച്ചോരെന്നു-
മീക്ഷിക്കയാൽ
തെല്ലിപ്പോൾക്കരയുന്ന ഞാനഗതിയാകയങ്ങൾ
പ്രസാദിക്കുവിൻ!"

ഇതാണു ശ്രീരാമൻ പ്രലപിക്കുന്നത്. സീതയെ പിരിഞ്ഞിട്ട്, അഥവാ അവൾ ലോകത്തിൽനിന്നു വേർപെട്ടിട്ട് ഇപ്പോഴേക്കു പന്ത്രണ്ടു കൊല്ലമാകുന്നു. അവളുടെ പേരും മിക്കവാറും നഷ്ടപ്രായമായിരിക്കുന്നു. എ

ന്നിട്ടും താൻ ജീവിച്ചിരിക്കുന്നുവല്ലോ എന്നാണു ശ്രീരാമന്റെ ദുഃഖം.

ഉത്തരരാമചരിതത്തിലെ കഥാപാത്രങ്ങളിൽ വാസന്തിയെപ്പോലെ കഠിന ഹൃദയം മററാക്കും ഇല്ല തന്നെ. ശ്രീരാമന്റെ ദയനീയസ്ഥിതി കൺമുമ്പിൽ കണ്ടിട്ടും, അദ്ദേഹത്തിന്റെ പ്രലപനങ്ങൾ ശ്രുതിഗോചരങ്ങളായിത്തീർന്നിട്ടും അവളുടെ മനസ്സു ശാന്തമാകുന്നില്ല. രാമനെ പൂർവ്വാധികം ദുഃഖിപ്പിക്കുവാനാണു് അവൾ ശ്രമിക്കുന്നതു്. കരയുന്നതുകൊണ്ടു ഗുണമല്ലാതെ ദോഷമുണ്ടാകുന്നില്ലെന്നാണു് അവളുടെ അഭിപ്രായം. ഈ ആശയഗതിയിൽത്തന്നെയായിരിക്കണമല്ലോ കവിയും നിൽക്കുന്നതു്. വാസന്തിയെ വജ്രഹൃദയയാക്കിയ കവി തന്നെയല്ലേ ഈ സാഹസത്തിനു മതിയായ സമാധാനം പറയേണ്ടതു്. വാസന്തി പറയുന്നു:—

"കരകൾ കവിയുമാറായ് വെള്ളമേറ്റും കുളത്തി-
ന്നൊരുവഴി പരിരക്ഷയ്ക്കോവുവയ്ക്കുന്നതല്ലോ,
തെരുതെരെയുഴൽതിങ്ങും മാനസത്തിന്നുറക്കെ-
ക്കരയുകിലതുതന്നേ തെല്ലൊരാശ്വാസഹേതു."

ദുഃഖാവേഗംകൊണ്ടു ക്ഷുബ്ധമായ ഹൃദയത്തെ ആശ്വസിപ്പിക്കുന്നതിനുള്ള ദിവ്യൗഷധമാണു് ഉറക്കെയുള്ള കരച്ചിൽ. ഈ തത്വം എത്രയോ വാസ്തവമാണെന്നു അനുഭവസ്ഥന്മാർക്കറിയാം. എങ്കിലും അവസരോചിതങ്ങളല്ലാത്ത ഏതാദൃശ തത്വകഥനങ്ങൾ കേട്ടുകൊണ്ടിരിക്കാൻ ദുർബ്ബലചിത്തയായ സീതയ്ക്കു സാധ്യമാകുന്നില്ല. അവൾ വാസന്തിയോടു്, "സഖീ, വാസന്തീ, നീ മഹാകഠിനതന്നെ. ഹൃദയമർമ്മത്തിൽ തറച്ചിരിക്കുന്ന അസ്ത്രത്തെ നീയിങ്ങനെ പിടിച്ചിളക്കീട്ടു ഭാഗ്യഹീനയായ എന്നേയും ആര്യപുത്ര

നെയും പിന്നെയും പിന്നെയും തപിപ്പിക്കുന്നുവല്ലോ” എന്നിങ്ങനെയാണു പറയുന്നതു്. രാമൻ ദുഃഖിക്കുന്നതു സീതയ്ക്കു” ഒട്ടുംതന്നെ സഹിക്കുന്നില്ല.

സീതയാണു തന്നെ സ്പർശിക്കുന്നതെന്നു ശ്രീരാമനു തോന്നുവാൻ തുടങ്ങി. പക്ഷെ അവളുടെ ദർശനം അദ്ദേഹത്തിനു ലഭിക്കുന്നില്ല. അദ്ദേഹം, സ്പർശനസുഖം അനുഭവിച്ചിട്ടു് ഇങ്ങനെ വിലപിക്കുന്നു:—

“മുന്നം കാപ്പോടുകൂടിപ്പരിണയസമയത്തെന്നു-
　　കൈ ഞാൻ പിടിച്ചു!-
നന്നെല്ലാമേറ്റു കൈകൊണ്ടമൃതശിശിരമാം
　　സ്പർശസൗഖ്യം ലഭിച്ചേൻ,
ഇന്നക്കൈതന്നെ നൂനം മൃദുതരലവലീ-
　　പല്ലവംപോലെ രമ്യം,
നന്നായ് പ്രാലേയവർഷോപലശിശിരമിതാ-
　　മൽക്കരേ ലബ്ധമായി.”

ആ കരത്തിന്റെ സ്പർശനംതന്നെയാണു താനിപ്പോൾ അനുഭവിക്കുന്നതെന്നു് അദ്ദേഹം അറിയാതിരിക്കുന്നില്ല. സീതയ്ക്കും പ്രാണനാഥസ്പർശനം പുളകോദ്ഗമകരമായി പരിണമിച്ചു.

ശാന്തിസ്വരൂപിണിയാണു സീതയെന്നും, ആ ദേവിയുടെ വൈഭവംകൊണ്ടുമാത്രമാണു തനിക്കു സാഫല്യങ്ങളിൽ വിജയം ഉണ്ടായതെന്നും ആത്മാർത്ഥം അദ്ദേഹം വിശ്വസിക്കുന്നുണ്ടു്. ആ വിശ്വാസത്തെ കവി രാമന്റെ വാക്കുകളെക്കൊണ്ടുതന്നെ പ്രകാശിപ്പിക്കയും ചെയ്യുന്നു-

"ഇന്നസ്സുഗ്രീവസഖ്യം കപികളുടെബലം
ജാംബവൽബുദ്ധിയെന്നീ
മൂന്നും പാററില്ല ചെല്ലുന്നതിനബതി! മരു-
ത്സൂനവും ശക്തനല്ല.
നന്നായ്സ്ഥലത്തെനിർമ്മിപ്പതിന്ന നളനു-
മാളല്ല സൗമിത്രിബാണം
ചെന്നേല്ക്കില്ലേവമുള്ളതൊരു ദിശി മരു-
വീടുന്നനീ പ്രാണനാഥേ!"

ഈ വാക്കുകൾ സീതയ്ക്കു പൂർവ്വവിരഹബഹുമാനത്തെയാണ് ഉണ്ടാക്കിക്കൊടുക്കുന്നതെന്നു സീത അഭിപ്രായപ്പെടുന്നു. ലജ്ജാവ്യസനങ്ങൾകൊണ്ടു കലുഷയായിരിക്കുന്ന സീതയ്ക്ക്, അശ്വമേധത്തിനുവേണ്ടി രാമൻ സ്വർണ്ണംകൊണ്ടു സീതയുടെ ആകൃതിയിൽ ഒരു ധർമ്മപത്നിയെ ഉണ്ടാക്കിയിരിക്കുന്നു എന്നു കേൾവി ഏററവും ആശ്വാസപ്രദമായിത്തോന്നി. ദീർഘനിശ്വാസത്തോടും കണ്ണുനീരോടുംകൂടി അവൾ, അതു കേട്ടമാത്രയിൽ പറയുന്നതു് ഇപ്രകാരമാണ്:—"ഇപ്പോൾ അങ്ങുതന്നെയാണ് ആര്യപുത്രൻ; അഹോ, പരിത്യജിച്ചതിനാലുള്ള ലജ്ജയേയും വ്യസനത്തേയും ആര്യപുത്രൻ ഇപ്പോൾ എന്റെ ഹൃദയത്തിൽനിന്ന് എടുത്തുകളഞ്ഞു."

ഉൽകൃഷ്ടപുണ്യത്താൽ ലഭിപ്പാൻ സംഗതിവന്ന ആര്യപുത്രന്റെ പാദാംബുജങ്ങളിൽ പ്രണിപതിച്ചു സീത തമസാവാസന്തിമാരോടൊപ്പം അന്തർദ്ധാനം ചെയ്യുന്നു. ഇവിടെ മൂന്നാമങ്കവും അവസാനിക്കുന്നു.

അരുന്ധതിയുടെ കൂടെ ദശരഥമഹാരാജാവിന്റെ ധർമ്മപത്നികളേയും കൂട്ടിക്കൊണ്ട് ഋഷ്യശൃംഗാശ്രമത്തിൽനിന്നു ഭഗവാൻ വസിഷ്ഠൻ, ചന്ദ്രദ്വീപത്തിൽനിന്നു രാജർഷി ജനകൻ എന്നിവർ വാല്മീകി മഹർ

ഷിയുടെ ആശ്രമത്തിൽ എഴുന്നള്ളിയിരിക്കുന്നു എന്നുള്ള പരമാൎത്ഥത്തെ കവി, ഭാണ്ഡായന സൗധാതകിമാരുടെ സംഭാഷണംകൊണ്ടു വിശദമാക്കി വിഷ്കംഭത്തെ അവസാനിപ്പിച്ചതിനുശേഷം ഇതരകഥാഭാഗങ്ങളിലേക്കു പകരുന്നു.

ജനകരാജൎഷിക്കു, കൗസല്യയെ ഈ വിധത്തിൽ കാണ്മാൻ ഇടവന്നതോൎത്തു്, അതിരററ ദുഃഖം തോന്നി. അദ്ദേഹം വിചാരിക്കയാണു്,

"പാരംപ്രമോദമൊടു, മുടൽപൂണ്ടു മഹോത്സവംപോ-
ലാരന്നുനൽകി മമ സാമ്പ്രതമജ്ജനം താൻ
നേരെവരുന്നതതിദുസ്സഹമായ്ഭവിച്ചു
ക്ഷാരത്തിനെപ്പുതിയവെണ്ണയിൽ വച്ചപോലെ."

തനിക്കു് ഒരു കാലത്തു ഏററവും പ്രിയദൎശകയായിരുന്ന ആ കൗസല്യയാണു സന്ദൎശനം കൊണ്ടു തന്നെ അതികഠിനമായി വേദനിപ്പിക്കുന്നതു്. കൗസല്യയ്ക്കു് രാജൎഷിദൎശനം സന്താപകാരണമായിത്തീൎന്നു. അരുന്ധതിയെ നോക്കി ദേവി കൗസല്യ പറയുന്നു:— "ഇദ്ദേഹം മഹാരാജാവിന്റെ ഹൃദയാനന്ദനം വത്സയായ വധുവിന്റെ പിതാവുമായ ആ രാജൎഷി തന്നെ. ഹാ, കഷ്ടം, കഷ്ടം! സന്തോഷകരങ്ങളായ വസ്തുക്കളൊന്നുമില്ലാത്ത ഇപ്പോഴാണല്ലോ ഇദ്ദേഹത്തിന്റെ ദൎശനം സംഭവിച്ചതു്! ഹാ, ദൈവമേ! അതൊന്നും എനിക്കിപ്പോഴില്ലാതായല്ലോ" ഇതിലധികം തന്റെ അപ്പഴത്തെ മനോഭാവം എങ്ങനെയാണു വെളിപ്പെടുത്തുക!

പുത്രിയിലുള്ള വാത്സല്യാതിരേകം കൊണ്ടും താദൃശയായ അവളെ ശ്രീരാമൻ പരിത്യജിച്ചതോൎത്തുള്ള അസ്വാസ്ഥ്യംകൊണ്ടും പരവശനായ ജനകൻ, കൗസ

ല്യയെ അല്പം പരിഭവത്തോടുകൂടിയാണു സംഭാവിക്കി ച്ചത്. രാമചന്ദ്രന്റെ ഏതോ ഒരു മഹത്തായ കഷ്ടകാലം കൊണ്ടു അല്പബുദ്ധികളായ ജനങ്ങൾ കത്സിതമായ കിംവദന്തിയെ എല്ലായിടത്തും പരത്തി; അഗ്നിപരിശുദ്ധിയെ വിശ്വസിക്കുന്നതുമില്ല; അതിനാൽ ഈ കഠിനകൃത്യം ചെയ്യേണ്ടിവന്നതാണ്" എന്നു കഞ്ചുകി രാജർഷിയെ ധരിപ്പിച്ചപ്പോൾ ക്ഷുബ്ധനായിത്തീർന്ന അദ്ദേഹം, "ആ നമ്മുടെ പുത്രിയെ ശുദ്ധീകരിപ്പാൻ അഗ്നിയെന്നു പറയുന്നവനാര്? കഷ്ടം, ജനങ്ങളിങ്ങനെ പറയുന്നതു രാമനാൽ അവമാനിക്കപ്പെട്ട നമ്മെ പിന്നെയും പിന്നെയും അവമാനിക്കുകയാണ്" എന്നിങ്ങനെ അമർഷത്തോടുകൂടി പ്രതിവചിച്ചു. പിന്നീടദ്ദേഹത്തിനു താൻ പറഞ്ഞുപോയ ആ വാക്കുകൾ അതിരു കവിഞ്ഞവയെന്നു തോന്നിയതോടുകൂടി അനുകമ്പയും അങ്കുരിച്ചു. "കഷ്ടം കഷ്ടം, സർവ്വവിധത്തിലും ഞാൻ മഹാക്രൂരനായിട്ടു തീർന്നിരിക്കുന്നു. പ്രിയ സുഹൃത്തിന്റെ പ്രിയപത്നിയെ വളരെക്കാലം കഴിഞ്ഞിട്ടിങ്ങനെ കാണുമാൻ സംഗതി വന്നപ്പോൾ കൂടിയും സ്നേഹത്തോടുകൂടിയല്ലല്ലോ ഞാൻ കാണുന്നത്.

"നന്നായുള്ളൊരു ബന്ധുമൽപ്രിയസുഹൃത്തെ-
        ന്മാനസംതൃപ്തിയാ-
മെന്നാനന്ദമശേഷജീവിതഫലം
        മദ്ദേഹവും ജീവനാം
എന്നല്ലായതിലും മുഖോരുപ്രിയനമായ്-
        ത്തീർന്നില്ലയോ മാന്യനാം
മന്നൻപങ്ക്തിരഥൻ നിനയ്ക്കുകിലെ-
        നിക്കെന്തായ് ഭവിച്ചില്ലഹോ!"

കഷ്ടം ഇവൾ തന്നെയല്ലെ ആ കൌസല്യ?

"അന്നി,ത്തന്വംഗിയാൾക്കും രഹസി കണവ-
നും ശണ്ഠയുണ്ടാം ചിലപ്പോ-
ളെന്നാൽ പ്രത്യേകമായിട്ടിതുവരുടെ ശകാര-
ത്തിന്നും പാത്രമാം ഞാൻ
പിന്നെക്കോപപ്രസാദാദികളുടെ നില-
ഞാൻ നിശ്ചയിക്കുന്നപോലെ-
ത്തന്നേ ചിന്തിപ്പതെന്തിന്നവ മമഹൃദ-
യം ഹന്ത! വേവിച്ചീടുന്നു"

ഈ വിധമാണു ജനകൻ പശ്ചാത്തപിക്കുന്നതു്.

ഏറെനേരം കഴിയുന്നതിനുമുമ്പ് അനദ്ധ്യായ ദിവസത്തെ കേളീവിലാസങ്ങൾകൊണ്ടു നയിക്കുന്ന ഏതാനും ബാലന്മാരെയാണു ജനകാദികൾ കാണുന്നതു്. അവരുടെ മദ്ധ്യവർത്തിയായ ഒരു ബാലൻ ജനകനേയും കൌസല്യയേയും ഹഠാദാകർഷിച്ചു. അവൻ ആരാണെന്നറിയുവാൻ അവരുടെ മനസ്സിൽ അതിയായ ആഗ്രഹം അങ്കുരിക്കയും ചെയ്തു. അരുന്ധതീ ദേവിക്കാകട്ടെ ഒരു സംശയവും ഉണ്ടായില്ല. ഭാഗീരഥി അരുളിച്ചെയ്ത ലവകുശന്മാരിൽ ഒരുവനാണ് പുരോഭാഗത്തു നിൽക്കുന്ന ബാലനെന്നു അരുന്ധതി തീർച്ചപ്പെടുത്തി. പക്ഷെ തന്റെ അഭിപ്രായം അവർ ആരെയും അറിവിക്കുകയുണ്ടായില്ല.

കഞ്ചുകി, ബാലനെ രാജർഷിപ്രഭൃതികളുടെ സന്നിധിയിലേക്കാനയിച്ചു. അവന്റെ പേർ ലവനെന്നാണ്. ആ കുട്ടി വിധിപോലെ അവരെയെല്ലാം പ്രണിപതിച്ചു വിനയഭാവത്തിൽ നിന്നു. അവനെ കണ്ടതു മുതൽ അവരുടെ മനസ്സു തരളിതമായി; സീതയുടേയും രാമന്റേയും ആകൃതിവിശേഷം ഒന്നിണങ്ങിയ ആ ബാലകേസരി, അവരെ വികാരവീചീവിക്ഷുബ്ധരാ

ക്കിത്തീൎന്നുവെങ്കിൽ അതിൽ എന്താണത്ഭുതം? ലവന്, താൻ വാല്മീകിയുടെ പുത്രനെന്നല്ലാതെ മറ്റൊന്നും അറിഞ്ഞുകൂട. അതിനാൽ അവരുടെ ചോദ്യങ്ങൾക്ക് ഇത്രമാത്രമായിരുന്നു അവന്റെ പ്രത്യുത്തരം:—"ഞാൻ വാല്മീകിയുടെ പുത്രനാണ്."

അവർ ഇത്രയും സംസാരിച്ചുകൊണ്ടിരിക്കുന്നതിനിടയ്ക്കാണ് ലക്ഷ്മണപുത്രനായ ചന്ദ്രകേതു യജ്ഞാശ്വത്തോടുകൂടി തപോവനത്തിൽ എത്തിയിട്ടുണ്ടെന്നു കൗസല്യാദികൾക്കു മനസ്സിലായതു്. ചന്ദ്രകേതു ആരാണെന്നു ലവൻ ചോദിച്ചപ്പോൾ രാമായണകഥാപുരുഷന്മാരിൽ ഒരുവനായ സൗമിത്രിയുടെ പുത്രനാണ് അയാളെന്നു ജനകൻ മറുപടി പറഞ്ഞു. തനിക്കു ഭ്രാതാവായി ഒരാളുണ്ടെന്നും, അയാളുടെ പേർ കുശനെന്നാണെന്നും ലവൻ പറഞ്ഞുകേട്ടപ്പോൾ ശ്രോതാക്കൾ അത്യധികം സന്തോഷിച്ചു. അരുന്ധതി, ജനകനേയും, കൗസല്യയേയും, തന്നേയും ലവനു പരിചയപ്പെടുത്തിക്കൊടുത്തു. രാമായണത്തിലെ ഒരു ഭാഗം വളരെ രസത്തോടുകൂടി അഭിനയിക്കത്തക്കവണ്ണം വേറെ ഒരു പ്രബന്ധമായി ഉണ്ടാക്കി അതിനെ ഭഗവാൻ വാല്മീകിമഹർഷി സ്വഹസ്തങ്ങൾ കൊണ്ടുതന്നെ എഴുതി നൃത്തഗീതവാദ്യശാസ്ത്രകർത്താവായ ഭരതമുനിക്കയച്ചിരിക്കുന്നുവെന്നും, അങ്ങനെ അയച്ചതു്, ആ ഭഗവാനായ ഭരതമുനി അതു് അപ്സരസ്ത്രീകളെക്കൊണ്ടു് അഭിനയിപ്പിക്കുമെന്നു വിചാരിച്ചാണെന്നും, പ്രബന്ധം കൊണ്ടുപോകുന്നവൎക്കു് മാർഗ്ഗമദ്ധ്യത്തിൽവച്ചു് ആപത്തൊന്നും വരാതിരിക്കുവാനായിട്ടാണ് ഭ്രാതാവായ കുശനെ അയച്ചിരിക്കുന്നതെന്നും, വെളിപ്പെടുത്തിയിട്ടുള്ള പ്രബന്ധത്തിന്റെ കഥയുടെ അവസാനം,

പൗരന്മാരുണ്ടാക്കിത്തീർത്ത അപവാദംകൊണ്ടു വല്ലാതെ വ്യസനിച്ചു് രാജാവിനാൽ ഉപേക്ഷിക്കപ്പെട്ടും പ്രസവവേദന സമീപിച്ചും ഇരിക്കുന്ന ദേവയജനസംഭവയായ സീതാദേവിയെ ഏകാകിനിയാക്കീട്ടു കാട്ടിൽ പരിത്യജിച്ചു ലക്ഷ്മണൻ തിരിച്ചുവന്നുവെന്നുമാണെന്നു് ലവനിൽനിന്നു ജനകാദികൾ ഗ്രഹിച്ചു.

ജനകൻ ഒരിക്കൽക്കൂടെ ക്ഷോഭിച്ചു. അദ്ദേഹം ഇങ്ങനെ ഉൽഘോഷിച്ചു:—"അഹോ, ദുർബ്ബുദ്ധികളായ പൗരന്മാരുടെ ദുർമ്മാത്സര്യമേ! അഹോ, രാമരാജാവിന്റെ സാഹസപ്രവൃത്തി!"

"ഉൾക്കാമ്പിൽഗ്ഘോരവജ്രപ്രഹരസദൃശമീദൃശഖേ-
ദോദന്തമുത്തരിക്കെ
മൽക്രോധാഗ്നിയ്ക്കിതത്രേ സമയമെരിയുവാൻ ചാപ-
ശാപങ്ങൾകൊണ്ടും"

ഇത്രയും പറഞ്ഞപ്പോൾ അരുന്ധതി, "രാജാവേ, അങ്ങയുടെ പുത്രനല്ലേ രാമൻ? പാവങ്ങളായ പൗരന്മാരും അങ്ങയാൽ പരിപാലിക്കപ്പെടേണ്ടവരല്ലേ? ക്ഷമിക്ക, ക്ഷമിക്ക" എന്നു പ്രാർത്ഥിച്ചു. അല്പം അനുതപ്തനായ അദ്ദേഹം അരുന്ധതിയുടെ അപേക്ഷയെ അംഗീകരിച്ചു്,

"ആ രണ്ടും ഞാൻക്ഷമിച്ചേൻ രഘുവരനിലവൻ
മത്സുതൻതന്നെയല്ലോ
പൗരന്മാരിൽ ദ്വിജസ്ത്രീവികലശിശുമഹാ-
വൃദ്ധരൊട്ടല്ലതാനും"

എന്നിങ്ങനെ സമാധാനിക്കുകയും ചെയ്തു. ഈ സമയത്തു ചില കുട്ടികൾ, നാട്ടിലുണ്ടെന്നു കേട്ടിട്ടുള്ള കുതിര എന്നൊരു ജന്തു തപോവനസമീപം എത്തിയിരിക്കുന്നതായി ലവനെ അറിയിച്ചു. കുട്ടികളുടെ നിർബ്ബന്ധത്താലെങ്കിലും, വൃദ്ധന്മാരായ ഋഷിജനങ്ങളുടെ അനുമതി

യോടുകൂടി ലവൻ ആ ജന്തുവിനെ കാണ്മാൻ അവിടം വിട്ട മറെറാരിടത്തെയ്ക്കു പോയി. ആ കുതിര അശ്വമേധത്തിനുള്ളതാണെന്ന ലവൻ വേഗം മനസ്സിലാക്കി. "ഈ അശ്വം ശ്രീരാമൻെറ ജയക്കൊടിയാണ്, അഥവാ സപ്തദ്വീപും ഭൂയഃ പരന്തുവതിനുള്ള പരസ്യ"മാണ് എന്ന ഘോഷണം ലവനു തീരെ രുചിച്ചില്ല. ആ ബാലൻ ഇങ്ങനെ ഘോഷിച്ചു:—"എടോ, എടോ, ഭൂമിയിൽ ക്ഷത്രിയന്മാരില്ലാതെയായോ? എന്താണു നിങ്ങളിങ്ങ ഘോഷിക്കുന്നതു? കഥയില്ലാത്തവരേ, ഞാൻ ആ ജയക്കൊടി ഹരിക്കുന്നുണ്ടു." ഇത്രയും പറഞ്ഞു് അദ്ദേഹം യുദ്ധസന്നദ്ധനായി. സൈന്യങ്ങൾ ഭീതരായി; യുദ്ധത്തിൽ ആ ബാലൻ പ്രദർശിപ്പിക്കുന്ന സാമർത്ഥ്യമാണ് അവരെ അത്രമാത്രം ഭീരുക്കളാക്കിത്തീർത്തതു്. നിരാശ്രയരായിത്തീർന്ന സൈന്യങ്ങൾക്ക് ചന്ദ്രകേതുവിൻെറ ആഗമനം, ആശ്വാസകാരണമായിപ്പരിണമിച്ചു. ഓടിയും ചാടിയും, തിരിഞ്ഞും, ചാപചൂഡാഗ്രം തൊട്ടു വിറച്ചും, കോപത്താൽ ശോണാരുണമുഖനായും, ശരപ്രയോഗചതുരനായും, എതിരാളികളെ ശരംകൊണ്ടു മൂടുന്നവനായും യുദ്ധമദ്ധ്യത്തിൽ കാണപ്പെട്ട ബാലൻ ഏതാണെന്ന ചന്ദ്രകേതു സുമന്ത്രരോടു ചോദിച്ചു. വിശ്വാമിത്രൻെറ യാഗരക്ഷയ്ക്കുവേണ്ടി ശരമെടുത്തു രാക്ഷസമദ്ധ്യത്തിൽ വർഷിക്കുന്ന രാമകുമാരൻെറ സ്മരണയാണ് തനിക്ക് ആ ബാലനെക്കണ്ടപ്പോളുണ്ടാകുന്നതെന്ന് സുമന്ത്രർ മറുവടി പറഞ്ഞു. ഇതിനിടയ്ക്കു സൈന്യങ്ങൾ ജീവരക്ഷാർത്ഥം പലായനംചെയ്തു. ചന്ദ്രകേതു, ലവനെ പോരിന്നു വിളിച്ചു. ബാലകേസരി, ഗജമസ്തകം തകർത്തുകൊണ്ടിരിക്കുമ്പോൾ മേഘഗർജ്ജനം കേട്ടാൽ എങ്ങനെ തിരിഞ്ഞുനോക്കുമോ അപ്രകാരം

ചന്ദ്രകേതുവിൻെറ വീരവാദംകേട്ട ലവൻ പിന്തിരിഞ്ഞു നോക്കി. ആ ആഹ്വാനം കേട്ടപ്പോൾ ലവന് തൃപ്തിയായി. ആ ബാലൻ ഒട്ടും താമസിക്കാതെ ചന്ദ്രകേതുവിൻെറ പുരോഭാഗത്തെത്തി. "നിൻെറ വീര്യഗർവ്വം പ്രത്യക്ഷത്തിൽ പരീക്ഷിക്കാനുള്ള ഒരു നികഷമാണു ഞാൻ" എന്നുള്ള ചന്ദ്രകേതുവിൻെറ ആക്ഷേപത്തോടു കൂടിയ അഭിപ്രായം, ലവനെ പൂർവ്വാധികം ക്ഷുബ്ധനാക്കി. തോറേറാടിയ സൈന്യങ്ങൾ ചന്ദ്രകേതുവിൻെറ വരവു കണ്ടപ്പോൾ സന്തുഷ്ടരായി വീണ്ടും ലവനോടെതിർക്കാനാരംഭിച്ചു. ഉടനെ ആ ബാലൻ ജൃംഭകാസ്ത്രം കൊണ്ടു് അവരെയെല്ലാം സ്തംഭിപ്പിച്ചു. അതോടുകൂടി അവരുടെ കോലാഹലവും ശമിച്ചു. ചന്ദ്രകേതു ജൃംഭകാസ്ത്രാധീനനായ ലവനെയോർത്തു് അല്പമൊന്നു പരിഭ്രമിച്ചു. ചന്ദ്രകേതുവിനെക്കാണുമാറുള്ള കൗതുകംലവൻെറ കണ്ണുകൾക്കു പൂർവ്വാധികമുണ്ടായി; പക്ഷെ അദ്ദേഹത്തിൻെറ കൈ ധനുസ്സിനെ ഇഷ്ടപ്പെടുകയും ചെയ്യുന്നു. ചന്ദ്രകേതു തേരിൽനിന്നിറങ്ങി യുദ്ധത്തിനൊരുങ്ങി. വാസ്തത്തിൽ ലവനു ശ്രീരാമനെപ്പററി ബഹുമാനമില്ലായ്കയില്ല. പക്ഷെ അശ്വരക്ഷകന്മാർ ക്ഷത്രിയന്മാരെയെല്ലാംകൂടി അടച്ചാക്ഷേപിച്ചതു അദ്ദേഹത്തിനു രുചിച്ചില്ലെന്നേയുള്ളൂ.

"എവംയാഗംമുടക്കുന്നൊരു പരിഷയിലുൾപ്പെട്ടോരുള്ളു ഞാനും
ഭുവികൽപ്പുജ്യനാമക്ഷിതിപതിയെയവൻ തന്നെ മാനിക്കയില്ല?
എന്നാലശ്വത്തെ രക്ഷിപ്പവരിഹ സകല ക്ഷത്രിയന്മാരെയുംചേ—
ർത്താന്നാക്ഷേപിച്ചവാക്കെൻഹൃദയമതിൽ വികാരത്തെയുണ്ടാക്കിയൽപ്പം"

ഇതാണു ലവൻെറ അഭിപ്രായം. യുദ്ധം വേണ്ടെന്നു കുതി അടങ്ങിയ ജാമദഗ്ന്യനേയും, വൃദ്ധസ്ത്രീയായ താടകയേയും രാമൻ ജയിച്ചിരിക്കാം; അദ്ദേഹം ഖരനുമായുള്ള യുദ്ധത്തിൽ പിന്തിരിഞ്ഞതും, ബാലിയെ വഞ്ചനകൊണ്ടു വധിച്ചതും ലോകപ്രസിദ്ധമല്ലേ? ഈ വാക്കുകൾ ലവനെക്കൊണ്ടു പറയിച്ച ചന്ദ്രകേതുവാണ് വാസ്തവത്തിൽ അപരാധി. താതാപവാദംകൊണ്ടു മര്യാദ ലംഘിച്ച ലവനെ ഒരു പാഠം പഠിപ്പിക്കണമെന്നു ചന്ദ്രകേതു തീർച്ചപ്പെടുത്തി. ലവനും കൂസലുണ്ടായില്ല. ഇരുവൎക്കും ക്രോധം വർദ്ധിച്ചു. യുദ്ധത്തിനു യോഗ്യമായ സ്ഥലത്തേക്കു അവർ പ്രയാണം ചെയ്തു. ഇത്രയും കൊണ്ടു അഞ്ചാമങ്കത്തിലെ കഥയും അവസാനിക്കുന്നു.

ആറാമങ്കത്തിലെ വിഷ്കംഭം ലവചന്ദ്രകേതുക്കളുടെ യുദ്ധവൈദഗ്ധ്യത്തെ വിദ്യാധര വിദ്യാധരിമാരുടെ സംഭാഷണം കൊണ്ടു വ്യക്തമാക്കുകയും, യുദ്ധം നിറുത്തുവാൻ അടയാളം കാണിച്ചുകൊണ്ടു വിമാനത്തിൽ നിന്നു രാമൻ അവതരിക്കുന്ന യഥാർത്ഥ്യം പ്രകാശിപ്പിക്കുകയുമാണു ചെയ്യുന്നതു്. ചന്ദ്രകേതു ശ്രീരാമനെ സന്ദർശിച്ചു തൽച്ചേവടികളിൽ പ്രണിപതിച്ചതിനു ശേഷം ലവനെ കാണണമെന്നപേക്ഷിക്കുന്നു. ഗംഭീരാകൃതിയായ ലവനെ കണ്ടപ്പോൾ രാമനും, പുണ്യങ്ങളായ അനുഭാവദർശനങ്ങളോടുകൂടിയ രാമചന്ദ്രനെ ദർശിച്ചപ്പോൾ കുമാരലവനും ആഹ്ലാദാത്ഭുതങ്ങളുണ്ടായി. ലവൻെറ കലഹകാംക്ഷ ശമിച്ചു; ഗർവ്വ നാമാവശേഷമായി; മാത്രമല്ല, ആനന്ദവും വിനയവും കൊണ്ടുള്ള ഒരു പാരവശ്യം ആ ബാലനിൽ സംജാതമാകയും ചെയ്തു. ലവസന്ദർശനം രാമൻെറ മഹാവ്യഥ ശമിപ്പിക്കുകയും അതേ സമയത്തുതന്നെ ആത്മസ്നേഹം അങ്കുരിപ്പിക്കുകയും ചെ

യുന്നതായി ശ്രീരാമൻ അഭിപ്രായപ്പെട്ടു. "സ്നേഹം നിമിത്തമൊന്ന അവലംബിച്ചുളവാകൂ എന്നുള്ളതു പ്രമാണിക്കത്തക്കതല്ല; എന്തെന്നാൽ,

"ഏതോ ഹേതു മനസ്സിലുള്ളതു ഘടി-
പ്പിക്കുന്നു വസ്തുക്കളെ
പ്രീതിക്കാശ്രയമാകയില്ല വെളിയിൽക്കാ-
ണുന്ന ധർമ്മാദികം
ശീതാംശൂദയമാകിലാശ്രു കിനിയുന്നില്ലേ
ശശാങ്കോപലം
പ്രാതസ്സൂൎയ്യനുദിക്കിലാശു വിടരുന്നില്ലേ
സരോജങ്ങളും?"

ഇതാണു രാമചന്ദ്രന്റെ പക്ഷം. വിനയശോഭിതനായ ലവനെ രാമൻ ഗാഢാശ്ലേഷം ചെയ്തപ്പോളാണു തന്റെ അറിവില്ലായ്മയുടെ കാഠിന്യം അളവററതെന്നു ലവനു തോന്നിപ്പോയതു്. ഉടനെ ആ യുവാവു മാപ്പപേക്ഷിച്ചു. സ്വതഃസിദ്ധമായ ക്ഷാത്രതേജസ്സു കാണിച്ചതു് അപരാധമല്ലെന്നാണു് രാമൻ ലവനെ സമാശ്വസിപ്പിച്ചതു്. ജൃംഭകാസ്ത്രപ്രയോഗം കൊണ്ടു സൈന്യങ്ങൾ സ്തംഭിച്ചിരിക്കുന്ന വൃത്താന്തം ചന്ദ്രകേതു പറഞ്ഞു് രാമൻ ധരിക്കുകയും ലവനോടു അസ്ത്രസംഹാരം ചെയ്വാൻ രഘുവീരൻ ആവശ്യപ്പെടുകയും ചെയ്യുന്നു. ലവൻ ധ്യാനംകൊണ്ടു് അസ്ത്രങ്ങളെ ക്ഷണം സംഹരിച്ചു. "ഇവ ഞങ്ങൾക്കു സ്വതഃസിദ്ധങ്ങളാണെ"ന്നു ലവൻ ജിജ്ഞാസുവായ രാമഭദ്രനെ ഉണർത്തിച്ചപ്പോൾ രാമൻ ചിന്താപരതന്ത്രനും പരിഭ്രാന്തനുമായിത്തീൎന്നു. ഞങ്ങളെന്നു പറഞ്ഞതു ഭ്രാതാവായ കുശനെക്കൂടി ഉദ്ദേശിച്ചാണെന്നും ലവൻ രാമന്റെ ചോദ്യത്തിനു മറുപടിയായി ധരിപ്പിച്ചു.

ഇത്രയുമായപ്പോഴും കുശനും ലവസന്നിധിയിലെത്തി. ലവൻ യുദ്ധത്തിലേർപ്പെട്ടിരിക്കുന്നുവെന്നു കേട്ടിട്ടാണു് യുദ്ധസന്നദ്ധനായി സഹോദരനെ സഹായിപ്പാൻ കുശൻ ബദ്ധപ്പെട്ടു വന്നിരിക്കുന്നതു്. യുദ്ധസംരംഭമൊന്നും കാണാതെ "എന്തു കഥയാണിതു്?" എന്നു ചിന്തിച്ചുകൊണ്ടു നാലുപാടും തിരിഞ്ഞു നോക്കുമ്പോളാണു് പ്രസന്നവദനനായ ലവൻ, കുശന്റെ സമീപം ചെന്നു രാമായണകഥാപുരുഷന്മാരിൽ അഗ്രഗണ്യനായ രാമൻ എഴുന്നള്ളിയിരിക്കുന്നുവെന്നും, താതപാദരോടുള്ള ഭക്തിബഹുമാന ശ്രദ്ധകളോടുകൂടി അദ്ദേഹത്തെ ഉപചരിക്കണമെന്നും ആവശ്യപ്പെട്ടതു്. 'താതപാദരോടുള്ള ഭക്തിബഹുമാനശ്രദ്ധകളോടുകൂടി' എന്ന വാക്കിന്റെ അർത്ഥം മനസ്സിലാകാതെ കുഴങ്ങുന്ന കുശനോടു്, "ജ്യേഷ്ഠാ, സുജനാഗ്രഗണ്യനായ ചന്ദ്രകേതു—ഊർമ്മിളാലക്ഷ്മണന്മാരുടെ പുത്രൻ—പ്രിയവയസ്യനെന്ന നിലയിൽ എന്നെ അനുവർത്തിക്കുന്നു. അതുകൊണ്ടു് അദ്ദേഹത്തിന്റെ സംബന്ധവഴിയായി ഈ രാജർഷി നമുക്കും ധർമ്മതാതനാണു്" എന്നിങ്ങനെ ലവൻ അറിയിച്ചു. കുശൻ സംശയലേശം കൂടാതെ രാമപാദങ്ങളിൽ പേർ പറഞ്ഞു നമസ്കരിച്ചു. രാമനാകട്ടെ കുശനെ ആലിംഗനം ചെയ്തിട്ടു ഇങ്ങനെ വിചാരിച്ചു:—"ഈ ബാലൻ എന്റെ പുത്രനായിരിക്കുമോ?.

"തിങ്ങിദ്ദേഹത്തിൽ നിന്നിട്ടിഹ പലവഴി
യായ്ച്ചോർന്ന വാത്സല്യമോ നാ-
ല്ലംഗംകൈക്കൊണ്ടിവണ്ണം വെളിയിലിഹ
വസിക്കുന്ന ചൈതന്യമോമേ?

ത്തുംഗാനന്ദാൽ ദ്രവിച്ചുള്ളൊരു മമഹൃദയം
കൊണ്ടു സൃഷ്ടിച്ചതോ ത-
ന്നംഗസ്പർശങ്ങളാലെന്നകമിലമൃതൊഴിക്കുന്ന-
പോയിക്കുമാരരാൻ?''

അനന്തരം അവരെല്ലാവരും സാലവൃക്ഷങ്ങളുടെ തണലിൽ കുറെനേരം ചുററി നടന്നു. രാമന്റെ ഹൃദയം ആ കുമാരന്മാരെസന്ദർശിച്ചതു മുതൽ നാനാവികാരപരിവാരിതമായി; സ്വാകൃതിയ്ക്കു സർവ്വഥാ അനുപമമായ ലവകുശന്മാരുടെ ആകാരം രാമന്റെ സവിശേഷപ്രീതിക്കു കാരണമായും ഭവിച്ചു. അദ്ദേഹം ഇങ്ങനെ പിന്നെയും ആത്മഗതം ചെയ്തു:—"വാല്മീകി വസിക്കുന്ന ആ കാടുതന്നെയാണിതു്. ഇവിടെയാണല്ലോ പണ്ടു ദേവിയെ പരിത്യജിച്ചതു്. ഇവരുടെ ആകൃതിയും ദേഹവും ഇങ്ങനെ ഇരിക്കുകയും ചെയ്യുന്നു. എന്നു മാത്രമല്ല, ജൃംഭകാസ്ത്രങ്ങൾ ഇവൎക്കു സ്വയം പ്രകാശിച്ചുമിരിക്കുന്നു. ഇതിൽ അല്പം ആലോചിക്കാനുണ്ടു്. പണ്ടു ചിത്രദർശനസമയത്തിൽ, പ്രസംഗവശാൽ, ഞാൻ അസ്ത്രങ്ങളെ അനുവദിച്ചിട്ടുണ്ടായിരുന്നതു് ഒരു സമയം സഫലമായിത്തീൎന്നതായിരിക്കാം. ഈ അസ്ത്രങ്ങൾ പാരമ്പൎയ്യവഴിയ്ക്കല്ലാതെ പൂൎവ്വന്മാൎക്കു പോലും സിദ്ധിച്ചിട്ടുള്ളതായി ഞാൻ കേട്ടിട്ടുപോലുമില്ല. ഹൃദയത്തിനുള്ള ഈ സുഖാതിശയമോ പല വിചാരങ്ങൾ കൊണ്ടും ഇളകി മറിയുന്ന എന്റെ ആത്മാവിനെ വിശ്വസിപ്പിക്കയും ചെയ്യുന്നു. ദേവിയുടെ ഗർഭഭാരം രണ്ടായി പിരിഞ്ഞിട്ടുണ്ടായിരുന്നതു് പ്രായേണ ഞാനറിയുകയും ചെയ്തിട്ടുണ്ടു്." അദ്ദേഹത്തിന്റെ ചിന്ത ഈ ഘട്ടത്തിലെത്തിയപ്പോൾ കണ്ണുകളിൽ ജലം നിറഞ്ഞു. ലവൻ ഈ കാഴ്ചകണ്ടു പരി

ശ്രമിച്ചു. കുശൻ സഹോദരനെ ഇങ്ങനെ സമാധാനപ്പെടുത്തി:—

"സീതാദേവ്യാ വിനാ ശ്രീരാഘവനു മഹാ
ദുഃഖമല്ലാതെ പാരിട-
ലെല്ലുള്ളു തോന്നുമത്രേ പ്രിയയുടെ വിരഹേ
നാടു വൻകാടുപോലെ
താദൃക്കാരസ്സഹബന്ധം വിരഹമിതതിരി-
ല്ലാത്തതാണിപ്രകാരം
ചോദിക്കുന്നെന്നുത്തരരാമായണകഥയറിയാത്തു-
ള്ളോരാൾപോലെയുണ്ണി!"

അവരുടെ ആ വാക്കുകൾ ശ്രീരാമന്റെ വിചാരമാർഗ്ഗത്തെ അതിക്രമിച്ചു നില്ക്കുന്നതായി കണ്ടതിനാൽ, "ഇവരുടെ മാതാപിതാക്കന്മാരാരെന്നുള്ള ചോദ്യത്തിന്നുതന്നെ ഇനി അവകാശമില്ല" എന്ന് അദ്ദേഹം തീർച്ചപ്പെടുത്തി. എങ്കിലും ആ ബാലന്മാരിലുള്ള പ്രേമം അടിക്കടി വർദ്ധിച്ചുവന്നതേയുള്ളു.

കുശലവന്മാരുമായി ശ്രീരാമൻ സംഭാഷണം ചെയ്തും, അവരാരെന്നറിവാൻ വഴി കാണാതെ വിഷമിച്ചും സ്ഥിതിചെയ്യുമ്പോളാണ്, അരുന്ധതീവസിഷ്ഠന്മാരും, അമ്മമാരും, രാജർഷിയായ ജനകനും ആ തപോവനത്തിൽ എഴുന്നള്ളിയിരിക്കുന്നതായി അദ്ദേഹം അറിയുന്നത്. താതജനകന്റെ ആഗമനം രാമനെ അതിയായി വിഷാദിപ്പിക്കയാണു ചെയ്തത്. എന്തുകൊണ്ടെന്നാൽ,

"ശ്ലാഘ്യം സംബന്ധമെന്നോർത്തതിമുദമിയലും
ശ്രീ വസിഷ്ഠാദ്യരോടും
മക്കൾക്കുള്ളോരു വിവാഹോത്സവകുതുകികളാം
താതയോസ്സംഗതത്തെ

ഇക്കണ്ണാൽക്കണ്ടതൊന്നിപ്പിതൃസമമുഖമി-
ക്കഷ്ടകാലത്തുകണ്ടും
ദുഃഖാൽ പൊട്ടിത്തെറിച്ചില്ലുടനുടലഥവാ
രാമനാലെന്തശക്യം!"

രാമന്റെ ക്ഷീണാവസ്ഥ കണ്ട് ജനകമഹാരാജാവിന്നു എന്തെന്നില്ലാത്ത അനുകമ്പ തോന്നി. രാമനിൽ ആദ്യമേ തോന്നിയ കോപം താപമായി രൂപാന്തരപ്പെട്ടു. ഇത്രമാത്രം ദൈന്യത രാമന്നു സംഭവിച്ചിരിക്കുമെന്ന് അദ്ദേഹം കരുതിയിരുന്നില്ല. ഉദ്ദേശ്യത്തിന്നും പ്രതീക്ഷയ്ക്കും വിപരീതമായ ശോച്യാവസ്ഥ കാണുമ്പോൾ ശത്രുക്കൾക്കും ദയതോന്നുന്നതു സഹജമാണല്ലോ. ആ സ്ഥിതിക്കു ജനകന്നു ദുഃഖം എത്രത്തോളമുണ്ടാകണം? വളരെക്കാലമായി രാമനെ കാണാതിരിക്കുന്ന അമ്മമാർക്കും, അദ്ദേഹത്തിന്റെ താൽക്കാലികസ്ഥിതി കേട്ടു കുണ്ഠിതമുണ്ടായി. ആ സംഗതി അറിഞ്ഞപ്പോൾ രാമൻ വിചാരിക്കുന്നതു് ഇപ്രകാരമാണ്:—

"ജനകരഘുകുലത്തിൻ ക്ഷേമസർവ്വസ്വമായി-
ട്ടനുപമഗുണമെല്ലാം ചേർന്നൊരാവസ്തുവിങ്കൽ
കനിവൊരു ലവമില്ലാത്തുള്ളൊരിപ്പാപിതന്നോ-
ടനുചിതമിനി നിങ്ങൾക്കുള്ള കാരുണ്യപൂരം".

ഇവിടെയാണ് ആറാമങ്കത്തിലെ ഇതിവൃത്തത്തിന്ന് കവി വിരാമമിടുന്നതു്. പിന്നീടദ്ദേഹം അന്തർന്നാടകത്തിലേക്കു കടക്കുന്നു. അതാകട്ടെ വാല്മീകികൃതമാണെന്നു കവി സങ്കല്പിക്കുകയത്രേ ചെയ്യുന്നതു്. അന്തർന്നാടകത്തിലെ ഇതിവൃത്തം,

"ഭൂപാലനാക്കൊടിയ കാട്ടിലുടൻവെടിഞ്ഞ
ഭൂപുത്രിയാം രഘുകുലേശ്വരധർമ്മപത്നി

ആപന്നയായ് പ്രസവവേദനയെന്തിടിച്ചു താപം നിമിത്തമുടൻ ഗംഗയിലിട്ടിടു"ന്നതും, ആര്യയായ ഗംഗാദേവിയാലും ഉർവ്വരയായ ഭൂമിദേവിയാലും താങ്ങപ്പെട്ട്, രണ്ടു കുട്ടികളോടുകൂടി സീത പ്രത്യക്ഷയാകുന്നതും; ആ ദേവിമാർ സീതയെ ആശ്വസിപ്പിക്കുന്നതും സീതാപുത്രന്മാരിൽ അസ്ത്രദേവതകളാവേശിക്കുന്നതും; ബാലന്മാരെ ഗംഗാഭൂമീദേവിമാർ വാല്മീകിയെ ഏല്പിക്കുന്നതും; അവർ ക്ഷത്രിയോചിതമായ വിദ്യ അഭ്യസിക്കുന്നതും; രാമലക്ഷ്മണന്മാരും സീതയും, ലവണാസുരനിഗ്രഹം കഴിഞ്ഞു മടങ്ങിവന്ന ശത്രുഘ്നനും ലവകുശന്മാരെ തിരിച്ചറിഞ്ഞു കൈക്കൊള്ളുന്നതും; സീതയെ രാമൻ ഗുരുജനങ്ങളുടെ ആശീർവ്വാദത്തോടുകൂടി സ്വീകരിക്കുന്നതുമായ സംഭവങ്ങളെക്കൊണ്ടു നിബിഡീകൃതമായ ഒന്നാണ്. അന്തർന്നാടകാവസാനത്തോടുകൂടി ഉത്തരരാമചരിതം നാടകവും അവസാനിക്കുന്നു. ഗ്രന്ഥകാരൻ നാടകം ഇതിൽ ഘടിപ്പിച്ചിരിക്കുന്നതു സീതയുടെ പരിശുദ്ധജീവിതത്തെത്തന്നെ സവിശേഷം പ്രകാശിപ്പിക്കുവാനും, തദ്വാരാ പൗരന്മാർക്ക് അവളിൽ ഉണ്ടായിട്ടുള്ള ശങ്ക നിശ്ശേഷം നശിപ്പിക്കുവാനും മാത്രമാകുന്നു.

ഉത്തരരാമചരിതം എന്നു പ്രസ്തുത നാടകത്തിനു നാമകരണം ചെയ്തിട്ടുണ്ടെങ്കിലും രാമായണകഥ മുഴുവൻ ഇതിൽ അന്തർഭവിപ്പിച്ചിട്ടുണ്ടെന്നുള്ളതു സഹൃദയന്മാർ സമ്മതിക്കുന്ന പരമാർത്ഥമാണ്. രാവണവധം കഴിഞ്ഞു അയോദ്ധ്യയിൽ പ്രത്യാഗമിച്ച രാമന്റെ അനന്തരജീവിതഗതികളാണല്ലോ ഉത്തരരാമായണവിഷയമാകേണ്ടതു. ഈ നാടകത്തിലും പ്രാധാന്യം അവയ്ക്കേയുള്ളൂ. എന്നാൽ അതിന്റെ രസപുഷ്ടിയും ചമൽക്കാരവും കൃത്ര

ലുണ്ടാകണമെങ്കിൽ പൂർവ്വകഥാപ്രസംഗം അപരിഹാര്യ
മാണെന്നു സൂക്ഷ്മദൃക്കായ കവി കാലേകൂട്ടിക്കണ്ടിരിക്കുന്നു.
അതാണ് അപ്രസ്തുതമെങ്കിലും ചിത്രദർശനം എന്ന
അങ്കത്തെയും, ഛായാ എന്ന മൂന്നാമങ്കത്തെയും, അന്തർ
നാടകമെന്ന ഏഴാമങ്കത്തെയും പ്രസ്തുത മെന്നവച്ചു
കൈകൊണ്ടിരിക്കുന്നതു്.

ഉത്തരരാമചരിതത്തിലെ വർണ്ണനകൾ സുദീർഘ
ങ്ങളാണെന്നും, പൗനരുക്തി എന്ന ദോഷത്തിനു കവി,
അറിഞ്ഞോ അറിയാതെയോ ഇതിൽ സ്ഥലം അനുവദി
ച്ചിട്ടുണ്ടെന്നും ചിലർക്കഭിപ്രായമുണ്ട്. ഈ പക്ഷത്തിന്
എത്രത്തോളം പ്രാബല്യമുണ്ടെന്ന് ഇപ്പോൾ നിരൂപണം
ചെയ്യുന്നില്ല. എന്നാൽ ഒരു സംഗതി നിർവ്വിവാദമാണ്.
വർണ്ണനാബഹുലമാണ് ഉത്തരരാമചരിതം. പക്ഷെ അ
വ സഹൃദയന്മാരെ വെറുപ്പിക്കുന്നില്ല; നേരെമറിച്ച് ആ
ഹ്ലാദജനകത്വം എന്ന ധർമ്മത്തെ ശരിയായി നിർവ്വ
ഹിക്കുന്നുണ്ടു താനും.

ഇനി നമുക്കു ഉത്തരരാമചരിതത്തിലെ കഥാപാത്ര
ങ്ങൾ ആരെല്ലാമെന്നും അവർ ഈ നാടകകഥയുമായി
സംബന്ധിച്ചിരിക്കുന്നതു് എങ്ങനെയെല്ലാമെന്നും ഒന്നാ
രായുകതന്നെ.

ഉത്തരരാമചരിതം നാടകത്തിലെ നടൻ ധീരോ
ദാത്തനായ ശ്രീരാമൻതന്നെ. അദ്ദേഹം സീതാപരി
ത്യാഗത്തിൽ പ്രദർശിപ്പിക്കുന്ന ധീരത ഹൃദയംഗമമാ
ണെന്നു വിചാരിക്കാൻ ന്യായമില്ല. ആദ്യം മുതൽ അ
ന്തം വരെ ഒരു സംഗതി കൊണ്ടല്ലെങ്കിൽ മറെറാരു
സംഗതികൊണ്ട് അദ്ദേഹം കരയുന്നതേ നാം കാണു
ന്നുള്ളു. പക്ഷെ രണനിർവ്വഹണത്തിൽ അദ്ദേഹം ബ
ലിഷ്ഠനായ ഒരു ക്ഷത്രിയൻ തന്നെയാണ്. സീതാസംബ

ന്ധികളായ വികാരങ്ങളൊന്നും അദ്ദേഹത്തെ പ്രജാസംരക്ഷണകൃത്യത്തിൽ നിന്നു വിരമിപ്പിക്കുന്നില്ല. പ്രജകൾക്കുവേണ്ടി ആത്മത്യാഗം പോലും ചെയ്‌വാൻ സന്നദ്ധനായിരുന്നു അദ്ദേഹം. തനിക്കു ഏററവും പ്രിയപ്പെട്ട മൈഥിലിയെപ്പോലും ജനാപവാദത്തിന്റെ പേരിൽ പരിത്യജിക്കയാണു രാമൻ ചെയ്തതു്.

വർണ്ണാശ്രമധർമ്മങ്ങൾക്കു ലോപം വരുത്തുന്ന ഒരു സംഭവവും തന്റെ രാജ്യത്തു നടന്നുകൂടെന്നു വലുതായ നിർബ്ബന്ധം അദ്ദേഹത്തിനുണ്ടു്. അതിനാൽ തന്നെയാണല്ലോ അദ്ദേഹം ശൂദ്രതാപസനെ നിഗ്രഹിച്ചു ബ്രാഹ്മണശിശുവിനെ ജീവിപ്പിച്ചതു്.

ഗുരുജനങ്ങളിൽ രാമനുള്ള ഭക്തിയും ബഹുമാനവും നിസ്സീമമായിരുന്നു. വസിഷ്ഠാദികളുടെ ഉപദേശം വേദസാരമായി കരുതിയാണു രാമൻ കാലയാപനം ചെയ്തതു്. ചിത്രസന്ദർശനവേളയിൽ കൈകേയിയെ കണ്ട സമയത്തു ലക്ഷ്മണൻ പ്രകടിപ്പിച്ച അവജ്ഞ പുരുഷോചിതമല്ലെന്നു രാമൻ വ്യക്തമാക്കി.

അദ്ദേഹത്തിന്റെ ഏകപത്നീവ്രതം രാജാക്കന്മാരാൽ എന്നല്ല, പുരുഷന്മാരാലെല്ലാം തന്നെ അനുകരണീയമാകുന്നു. യഥാർത്ഥ പ്രേമം അദ്ദേഹത്തിനു സീതയിൽ ഉണ്ടായിരുന്നു. ആ വിശിഷ്ടപ്രണയത്തിനുവേണ്ടി ജീവിതം മുഴുവൻ പോരാടിയ ഒരു മഹാ പുരുഷനാണദ്ദേഹം.

സഹോദരസ്നേഹം അദ്ദേഹത്തെപ്പോലെ മററാർക്കുമില്ല. സുമിത്രയുടെ പുത്രനായിരുന്നിട്ടും ലക്ഷ്മണനിൽ ശ്രീരാമൻ പ്രദർശിപ്പിച്ചിരുന്ന വാത്സല്യം അനന്യസാധാരണമായിരുന്നു. ഉത്തമപുരുഷഗുണങ്ങളെല്ലാം അവയുടെ പൂർണ്ണരൂപത്തിൽ പ്രതിഫലിച്ചിരുന്ന രാമ

നെ കഥാനായകനാക്കി ഒരു ദൃശ്യകാവ്യം എഴുതിയ മഹാകവി ധന്യൻതന്നെ, സംശയമില്ല.

ഉത്തരരാമചരിതത്തിലെ ലക്ഷ്മണൻ വിനയത്തിന്റെയും ഭ്രാതൃഭക്തിയുടെയും ഒരു മൂർത്തിതന്നെയാണു്. ചിത്രദർശനാങ്കം കഴിഞ്ഞാൽ ലക്ഷ്മണൻ പ്രസ്തുതനാടകത്തിൽ അധികമൊന്നും പ്രവർത്തിക്കുന്നില്ല. അന്തർന്നാടകത്തിൽ ലക്ഷ്മണനുള്ള പ്രവൃത്തികൾ ശോകമയങ്ങളും, ഹൃദയാന്തസ്ഥങ്ങളുമാകുന്നു. ജ്യേഷ്ഠന് അഹിതം ചെയ്യുന്നവരിൽ ലക്ഷ്മണൻ അക്ഷമനാണെന്നു് "ഇതാ മന്ഥര;" "[illegible] വൃത്താന്തത്തെ ആര്യൻ വിട്ടുകളഞ്ഞു;" എന്നീ വാക്കുകളെക്കൊണ്ടും,

"മനുകുലമതിൽ മുന്നുണ്ടായ ഭൂപാലരെല്ലാം
തനയരിൽ നിജ രാജ്യശ്രീയെയർപ്പിച്ചപിന്നെ
വനമതിലതിപുണ്യം വാസമംഗീകരിച്ചാർ
വിനയമൊടനുബാല്യേ ജ്യേഷ്ഠനംഗീകരിച്ചു"

എന്നിങ്ങനെയുള്ള മർമ്മസ്പർശകമായ ആശയഗതികൊണ്ടും കവി വിശദമാക്കുന്നുണ്ടു്.

ലക്ഷ്മണന്റെ പ്രതിക്രിയേച്ഛ ക്ഷത്രിയസാധാരണമായിട്ടുള്ള ഒന്നാണു്. അതിനെപ്പററി അത്രമാത്രം വർണ്ണിക്കാനൊന്നുമില്ല.

സീതയെ നാടകകവി, ദുഃഖംമാത്രം വേർതിരിച്ചെടുത്തനുഭവിക്കാൻ പാത്രമായ ഒരു കഥാപാത്രമായിട്ടാണു പരിഗണിച്ചിട്ടുള്ളതു്. സ്ത്രീലോകത്തിനു സംഭവിക്കാവുന്ന ദുഃഖങ്ങളെല്ലാം തന്നെ ആ സാധ്വീരത്നത്തെ വലയംചെയ്തിട്ടുണ്ടു്. സുദീർഘമായ അവളുടെ ആയുഷ്കാലത്തിൽ ദുർഭാഗ്യവും കണ്ണുനീരും കൈമുതലായിട്ടാണവൾ നയിച്ചിട്ടുള്ളതു്. അഭിഷേകവിഘ്നം വന്ന

പ്പെട്ടുണ്ടായ വ്യസനം ആറുന്നതിനു മുമ്പാണ്, ഭർത്തൃവിരഹംമൂലമുണ്ടായ അത്യുഗ്രമായ വേദനയുടെ പുറപ്പാട്. അതിൽനിന്ന് ഒരുവിധത്തിൽ രക്ഷപ്പെട്ട് അയോദ്ധ്യയിലെത്തിയിട്ട് ഏറെനാളം കഴിഞ്ഞില്ല; അപ്പോഴേക്കും ജനാപവാദമായി; ഭർത്തൃവിരഹമായി; ഗർഭക്ലേശമായി; പ്രസവദുഃഖമായി. ആരുടെയും വഴിയില്ലാത്ത ഒരു ഭയങ്കരാടവി കണ്ടുകൊണ്ടു വനത്തിൽ അവൾ കഴിച്ചുകൂട്ടിയ സ്ഥിതി ആലോചിച്ചാൽ ആർക്കാണു രോമാഞ്ചമുണ്ടാകാതിരിക്കുക. ഒരപരാധവും ചെയ്യാത്ത തനിക്ക് ഇത്ര ഘോരമായ ശിക്ഷ അനുഭവിക്കേണ്ടിവന്നതോർത്ത് അവളുടെ ഹൃദയം ദഹിച്ചിരിക്കണം.

ഇത്രയൊക്കെ ദുഃഖം അനുഭവിച്ചിട്ടും, താൻ നിരപരാധിനിയാണെന്നുള്ള വിശ്വാസം ദൃഢമായി അവൾക്കുണ്ടായിരുന്നിട്ടും, അവൾ ഭർത്താവിനെ പഴിക്കുന്നതായി ഈ നാടകത്തിൽ ഒരിടത്തും നാം കാണുന്നില്ല. നിർദ്ദോഷിയും ലക്ഷണവതിയുമായ ഒരു നായികയെ സൃഷ്ടിക്കുന്നതിൽ കവിക്കുള്ള സാമർത്ഥ്യം പ്രശംസനീയമായിരിക്കുന്നു.

കുലഗുരുവായ വസിഷ്ഠനെ നാടകകവി പ്രശാന്തനായ ഒരാചാര്യനെന്ന നിലയിൽ മാത്രമേ നമുക്കു കാണിച്ചുതരുന്നുള്ളു. മഹാരാജാവിന്റെ നയത്തെ ആക്ഷേപിക്കുകയോ, സീതാപരിത്യാഗത്തെ അനുമോദിക്കുകയോ ആചാര്യൻ ചെയ്യുന്നില്ല. അദ്ദേഹത്തിനു രാമൻ "ആമോദം പ്രജകൾക്കു നിത്യമുളവാ"ക്കുന്നവനും അതുകൊണ്ടുണ്ടാകുന്ന കീർത്തിക്ക് അർഹനും ആയിത്തീരണമെന്ന വിചാരമേയുള്ളു. സീതാവിരഹംകൊണ്ടു തപ്തനായ രാമനെ ആശ്വസിപ്പിക്കാനും വസിഷ്ഠൻ ഒരുങ്ങുന്നില്ല

അദ്ദേഹം യാഗം കഴിഞ്ഞു് അരുന്ധതിയോടും രാമാംബമാരോടുംകൂടി തപോവനത്തിലേക്ക് എഴുന്നള്ളുകയാണു ചെയ്യുന്നതു്. കർത്തവ്യനിർവ്വഹണത്തിൽ സംഭവിക്കാവുന്ന വിഷമതകൾ അനുഭവിച്ചുതന്നെ തീരണമെന്നായിരിക്കാം അദ്ദേഹത്തിന്റെ നിശ്ചയം

അഷ്ടാവക്രനും ദുർമ്മുഖനും സന്ദേശവാഹികൾ മാത്രമാണു്. ഒരാൾ ഋശ്യശൃംഗന്റെ ആശ്രമത്തിൽനിന്നും, അപരൻ നഗരഗ്രാമങ്ങളിൽനിന്നും സന്ദേശം കൊണ്ടുവന്നു് രാമന്റെ കർണ്ണങ്ങളിൽ പകരുന്നു. ദുർമ്മുഖന്റെ സന്ദേശം, രാമന്റെ സുഖാനുഭവങ്ങളെ പ്രതിരോധിക്കുന്ന ഒന്നായതുകൊണ്ടു് അതെങ്ങനെ തിരുമനസ്സുണർത്തിക്കുമെന്നായിരുന്നു അയാളുടെ ശങ്ക. എന്തായാലും താൻ അറിഞ്ഞ സംഗതികൾ തിരുമനസ്സുണർത്തിക്കാതിരിക്കുന്നതു യുക്തമല്ലെന്നു് അയാൾ പിന്നീടു നിശ്ചയിച്ചു. വിവേകം വേണ്ടുവോളമുള്ളവനാണു് അന്തഃപുരപരിചാരകൻ.

ഭവഭൂതിയുടെ വാസന്തിയും ആത്രേയിയും സാധാരണ സ്ത്രീകളെപ്പോലെ വെറും വർത്തമാനക്കുടുക്കകൾ തന്നെ. പക്ഷേ അന്തസ്സാരവിഹീനങ്ങളായ വിഷയങ്ങളിൽ വ്യാപൃതരല്ല അവർ. രാജസ്ഥാനങ്ങളേയും മഹത്തുക്കളേയും സംബന്ധിച്ച കാര്യങ്ങളിൽ അവർക്ക് സവിശേഷശ്രദ്ധയും ഉൽക്കണ്ഠയുമുണ്ടു്. ഉദാരയായിട്ടാണു വനദേവതയായ വാസന്തി പ്രത്യക്ഷപ്പെടുന്നതു്. അതിഥിസൽക്കാരപ്രവീണയായ അവളെക്കൊണ്ടു കവി പറയിക്കുന്നതെന്തെന്നു നോക്കുക.—

"ഇന്നല്ലോ സുപ്രഭാതം മമ വനമതിൽ
നിങ്ങൾക്കു വാഴാം യഥേഷ്ടം
നന്നെപ്പുണ്യങ്ങൾ ചെയ്തേ കഴിവുവരൂ
മഹത്സംഗമത്തിന്നൊവന്നും
നിന്നായുള്ളംബുവൃക്ഷങ്ങൾ നിയമമിതി-
ന്നൊത്തപോലെ ഗ്രഹിക്കാ-
മെന്നും കാര്യോ കിഴങ്ങോ ഭുജിച്ചീടു
പരാധീനമെന്നോർത്തിടൊല്ലേ."

ശുദ്ധതാപസനായ ശംബൂകൻ ദിവ്യപുരുഷനായി രൂപാന്തരപ്പെട്ടതിനുശേഷമാണു രാമനുമായി അഭിമുഖസംഭാഷണം നടത്തുന്നതു്. അദ്ദേഹത്തിനു രാമനിലുള്ള ഭക്തി അവാഗ്ഗോചരമാണ്. തനിക്കു സിദ്ധിച്ച ദിവ്യത്വം കാരണം ശ്രീരാമന്റെ പ്രസാദം മാത്രമാണെന്നും, ആ പ്രസാദസിദ്ധിക്കു തപസ്സ് ഒരു ഉപകരണമേ ആയിരുന്നുള്ളുവെന്നുമാണു ശംബൂകന്റെ നിശ്ചയം. ശ്രീരാമനു വനഭാഗങ്ങൾ കാട്ടിക്കൊടുത്തും മാർഗ്ഗദർശനം ചെയ്തും ശംബൂകൻ ധന്യനായിത്തീരുന്നു. അഗസ്ത്യമഹർഷിയുടെ സന്ദേശം ശ്രീരാമനെ ഉണർത്തിക്കുന്നതും ശംബൂകനാണ്. വർണ്ണനാചതുരനായിട്ടാണ് ആ ദിവ്യപുരുഷനെ കവി നമുക്കു പരിചയപ്പെടുത്തിത്തരുന്നതു്. അദ്ദേഹത്തിന്റെ പ്രകൃതിവർണ്ണനാവൈഭവത്തിന് ഒരുദാഹരണം താഴെ ചേർക്കുന്നു:—

"ഇക്രൗഞ്ചാവതപർവ്വതക്കുടിലിൽ വാഴുന്നോ-
രുലൂകങ്ങൾ തൻ
ഘൂൽക്കാരധ്വനികേട്ടു കീചകമതിൽ
കാകങ്ങൾ മൂകങ്ങളായ്

പാൎക്കുന്നു മയിലങ്ങളിങ്ങിവിടെക്കൂകുന്ന–
കേകാരവം
കേൾക്കും പാമ്പുകൾ ജീൎണ്ണചന്ദനതരുസ്കന്ധേ
പതുങ്ങുന്നതെ”

ശ്രീരാമനെ പഞ്ചവടിയിലേക്കു എതിരേറ്റുകൊണ്ടു പോകുന്നതു ശംബൂകനാണെങ്കിലും, അദ്ദേഹം പിന്നീടിവിടെ യാതൊന്നും പ്രവൎത്തിക്കുന്നതായി നാം അറിയുന്നില്ല.

വാസന്തീആത്രേയിമാരെപ്പോലെതന്നെ വാചാലമാരാണു തമസയും മുരളയും. ഇവർ ശ്രീരാമനിലുള്ള സ്നേഹാദരങ്ങൾ അപരിമിതങ്ങളായിരുന്നു. അഗസ്ത്യന്റെ ധൎമ്മപത്നിയായ ലോപാമുദ്ര, രാമനെ ഉപചരിക്കുന്നതിൽ ബദ്ധശ്രദ്ധയായിരിക്കണമെന്നു ഗോദാവരിയെ അറിയിക്കുവാൻ മുരളയെ അയച്ചിരിക്കയാണു്. തമസയ്ക്കു സീതയിലും അതിയായ വാത്സല്യമുണ്ടു്. അതുകൊണ്ടുതന്നെയാണു് “അയ്യോ കഷ്ടം, കഷ്ടം, ഭാഗ്യഹീനയായ എന്നെ വിളിച്ചു കരഞ്ഞുംകൊണ്ടും നീലോല്പലങ്ങൾപോലെയിരിക്കുന്ന നേത്രങ്ങളെ അടച്ചുകൊണ്ടും ആൎയ്യപുത്രൻ മോഹിച്ചുവല്ലോ. അയ്യോ, ഈ ദുസ്സഹമായ ശോകാവേശത്താൽ നിശ്ചേഷ്ടനായി അവശനായിട്ടു ഭൂമിയിൽ (ആൎയ്യപുത്രൻ) വീണുകിടക്കുന്നു ഭഗവതീ, തമസേ, രക്ഷിക്കണേ, രക്ഷിക്കണേ, ആൎയ്യപുത്രനെ ആശ്വസിപ്പിക്കണേ!” എന്നുള്ള സീതയുടെ അപേക്ഷയനുസരിച്ചു തമസ പോയി രാമദേവനെ ഉപചരിക്കുന്നതും സീതാദേവിയോടു ഭൎത്താവിനെ തിരസ്കരണിയിൽ (മറഞ്ഞു) നിന്നുകൊണ്ടു സമാശ്വസിപ്പിക്കാൻ ഉപദേശിക്കുന്നതും.

അപ്രധാനങ്ങളെങ്കിലും ഫലിതംനിറഞ്ഞ വാഗ്വിലാസത്തോടുകൂടിയ രണ്ടു കഥാപാത്രങ്ങളാണു് സൗധാതകിയും ഭാണ്ഡായനനും. സൗധാതകി, തനിക്കു നേരിട്ട അദ്ധ്യയനവിഘ്നത്തിനു കാരണഭൂതന്മാരായ താപസന്മാരെ വെള്ളത്താടിക്കാരെന്നു പരിഗണിച്ചാണു് സ്വാഗതം ചെയ്യുന്നതു്. വസിഷ്ഠനെ വലുതായ വൃദ്ധസമൂഹത്തിന്റെ നാഥനായ അതിഥിയെന്നല്ലാതെ മറെറാന്നും പറയുവാൻ സൗധാതകിക്കു സാധിക്കുന്നില്ല. വസിഷ്ഠൻ എന്നു കേട്ടപ്പോൾ അതൊരു വ്യാഘ്രമോ വൃകമോ എന്നാണത്രെ അയാൾക്കു തോന്നിയതു്. ഇതിനു കാരണവും ഇല്ലെന്നില്ല. വസിഷ്ഠൻ, ആശ്രമത്തിൽ പ്രവേശിച്ച ഉടനെ സാധു വാല്മീകിയുടെ ആ പാവപ്പെട്ട പശുക്കിടാവു് ഹിംസിക്കപ്പെട്ടു. വ്യാഘ്രവൃകങ്ങളുടെ ധർമ്മമാണല്ലോ പശുഹിംസ. സൗധാതകിയെപ്പോലെ അവിവേകിയല്ല ഭാണ്ഡായനൻ. അയാൾക്കു സൗധാതകിയുടെ കഥയില്ലാത്ത വാക്കുകൾ കേട്ടപ്പോൾ പരിതാപം തോന്നി. എന്നിട്ടു ഇങ്ങനെ പറയുകയും ചെയ്തു:—'ഛീ' എന്താണു പറഞ്ഞതു്! മാംസത്തോടുകൂടിവേണം മധുപർക്കം എന്നുള്ള ആമ്നായവാക്യത്തെ ബഹുമാനിക്കുന്ന ഗൃഹസ്ഥന്മാർ ശ്രോത്രിയനായി വരുന്ന അതിഥിക്കു വേണ്ടി ഒരു പശുക്കിടാവിനെയോ കാളയെയോ ഒരു വലിയ അജത്തിനെയോ ഹിംസിക്കുന്നു. ധർമ്മശാസ്ത്രജ്ഞന്മാർ വിധിച്ചിട്ടുള്ളതും ഇപ്രകാരമാണല്ലോ." ഇപ്പോൾ മാത്രമേ സൗധാതകിക്കു യാഥാർത്ഥ്യം മനസ്സിലായുള്ളു. ഈ കഥാപാത്രങ്ങളെക്കൊണ്ടു് കവി ഉദ്ദേശിച്ചിട്ടുള്ളതു് വസിഷ്ഠാദികൾ വാല്മീകിയുടെ ആശ്രമത്തിൽ എഴുന്നെള്ളിയിരിക്കുന്നു എന്ന സംഗതി സദസ്യരെ അറിയിക്കുക മാത്രമാണു്.

ജനകരാജർഷിയെ കവി രംഗപ്രവേശം ചെയ്യിക്കുന്നതു് അതിയായ ദുഃഖത്താൽ ശുഷ്കഹൃദയനായ ഒരു വൃദ്ധനായിട്ടാകുന്നു. നോക്കുക:—

"എൻപുത്രിക്കീവിധം വന്നോരു ദുരിതമഹോ
ദുസ്സഹംതന്നെ ചിത്തം
വൻപുണ്ണാക്കിത്തപിപ്പിച്ചിടുമതിനെ
നിനച്ചുത്ഭവിച്ചുള്ള ശോകം
പണ്ടുണ്ടായുള്ളതെന്നാകിലുമതു പുതുതായ്
മൂർച്ചയുള്ളീർച്ചവാളാൽ
രണ്ടായ് മർമ്മം പിളർക്കുന്നതിനു സദൃശമായിന്നു
മേകുന്നു താപം"

"കഷ്ടം കഷ്ടം, ഈവിധം ദുസ്സഹമായ വ്യസനം കൊണ്ടും വാർദ്ധക്യംകൊണ്ടും പരാകസാന്തപനാദികളായ തപസ്സുകൾ കൊണ്ടും രക്തമാംസാദികളെല്ലാം ഉണങ്ങി ഒന്നിനും ഉപയോഗമില്ലാതിരിക്കുന്ന എന്റെ ഈ കെട്ട ശരീരം ഇപ്പോഴും വീണുപോകുന്നില്ലല്ലോ." ഇപ്രകാരം വ്യഥം കലുഷനായി തന്നെത്തന്നെ ശപിച്ചുകൊണ്ടാണു ആ രാജർഷി ആശ്രമത്തിൽ എത്തിയിരിക്കുന്നതു്. ദുർബ്ബുദ്ധികളായ പൗരന്മാരുടെ ദുർമ്മര്യാദയേയും, രാമരാജാവിന്റെ സാഹസപ്രവൃത്തിയേയും കുറിച്ചാലോചിച്ചപ്പോൾ ചാപശാപങ്ങൾകൊണ്ടു ക്രോധാഗ്നിയെരിച്ചാലെന്താണെന്നുപോലും അദ്ദേഹത്തിനു തോന്നാതിരുന്നില്ല. അരുന്ധതിയാണു താദൃശവിപത്തുകളിൽനിന്നു സൂര്യവംശത്തേയും പൗരസഞ്ചയത്തേയും രക്ഷിച്ചതു്. കുശലവന്മാരുടേയും കൗസല്യാദി ദേവിമാരുടേയും പ്രക്ഷീണനായിത്തീർന്നിരിക്കുന്ന രാമഭദ്രന്റേയും ദർശനം ജനകനെ ഒട്ടൊന്നു ശാന്തനാക്കി.

തന്റെ ഓമനപ്പുത്രനും സ്നുഷയ്ക്കും സംഭവിച്ച വിധിവൈപരീത്യത്താൽ മനസ്സു തളർന്നു, ജനകമഹാരാജാവിന്റെ വിഷമസ്ഥിതിയോർത്തു കർത്തവ്യമറിയാതെ ഉഴന്നും ജീവച്ഛവമായി കാലയാപനം ചെയ്യുന്ന കൗസല്യയെയാണ് ഈ നാടകത്തിൽ കവി നമുക്ക് കാണിച്ചുതരുന്നത്.

എന്നാൽ അരുന്ധതീദേവിയുടെ നില അപ്രകാരമല്ല. സൂര്യവംശത്തിന്റെ ക്ഷേമാഭ്യുദയങ്ങൾക്കു വേണ്ടി ഏതു ക്ലേശവും സഹിക്കാൻ ആ സ്ത്രീരത്നം സർവ്വദാ സന്നദ്ധയാണ്. ആ മഹിളാമണിയുടെ നിഷ്കാമകർമ്മം രാമനേയും രാജ്യത്തേയും രക്ഷിച്ചു.

കുശലവന്മാരെ സംബന്ധിച്ചും ഒന്നുരണ്ടു വാക്കിവിടെ പ്രസ്താവിക്കാതെ കഴികയില്ല. ക്ഷാത്രവീര്യത്തിന്റേയും സ്വാതന്ത്ര്യാഭിമാനത്തിന്റേയും മൂർത്തികളാണ് ഇവർ രണ്ടുപേരും. യജ്ഞാശ്വപാലകന്മാരുടെ വീരവാദം കേട്ടപ്പോൾ ലവൻ,

"ലോകത്തിലാശ്വപതിതാനൊരു വീരനെങ്കി-
ലാകട്ടെ ഭീഷണിയിതെന്തിനു ത്രസ്യമോ ഞാൻ"

നിർഭയം ഇങ്ങനെ എതിർത്തു പറകയാണല്ലോ ചെയ്തത്. ഉത്തരന്റെ വീരവാദമല്ല, അഭിമന്യുവിന്റെ വീര്യമാണ് നാം ലവനിൽ കാണുന്നത്. കൂട്ടുകാരെ വിളിച്ച് "കുമാരന്മാരെ, കല്ലെടുത്തെറിഞ്ഞു ഈ കുതിരയെ ഇങ്ങോട്ടു തിരിക്കുവിൻ. സാധുവായ ഇതു നമ്മുടെ മാൻകൂട്ടത്തിൽ ചേർന്നു സഞ്ചരിച്ചു കൊള്ളട്ടെ" എന്നാണ് ആ ബാലൻ നിർഭയം ഘോഷിച്ചത്. സൈന്യങ്ങളുടെ മദം തീർക്കുന്നതിനു ഒടുവിൽ അദ്ദേഹം ജൃംഭകാസ്ത്രം തന്നെ പ്രയോഗിച്ചു. ചന്ദ്രകേതുവിനു ലവ

ന്റെ യുദ്ധസാമർത്ഥ്യത്തിന്റെ മുമ്പിൽ ശീർഷം താഴ്ത്തേണ്ടതായി വന്നു.

ലവൻ, യാഗാശ്വത്തെ പിടിച്ചുകെട്ടിയ സമയത്തു് കുശൻ സ്ഥലത്തുണ്ടായിരുന്നില്ല. മടങ്ങിയെത്തിയപ്പോൾ കേട്ടതു് അനുജൻ രണഭൂമിയിലാണെന്നായിരുന്നു. ഒട്ടും മടിക്കാതെ അദ്ദേഹം യുദ്ധഭൂമിയിലേക്കു പാഞ്ഞു. അവിടെച്ചെന്നു് അത്ഭുതസന്തോഷധൈര്യങ്ങളോടുകൂടി വില്ലിനെ ആസ്ഫാലനം ചെയ്തുകൊണ്ടു കുശൻ ഇങ്ങനെ ഗർജ്ജിച്ചു:—

"വൃത്രാരാതിയ്ക്കുപോലും പടയിലഭയ-
സമ്മാനമെപ്പോഴുമേകി-
ദൃപ്പന്മാരെദ്ദഹിപ്പിപ്പതിനരണിയും
ക്ഷാത്രതേജോഗ്നിയോടും
വർത്തിക്കും മിത്രഗോത്രോത്ഭവനൃപരെ
രണത്തിന്നു കിട്ടീടിലിന്നോൻ
കുത്തും ഘോരാസ്ത്രദീപ്തിപ്പുതവിയ ഞാണൊലി
വില്ലിന്റെ ഭാഗ്യം"

കുശന്റെ വാക്കും ഭാവവും കണ്ടു ശ്രീരാമൻ പോലും വിസ്മയിച്ചു. അദ്ദേഹം ഇങ്ങനെ അഭിപ്രായപ്പെട്ടു:—

"നോട്ടം പുല്ലായ്ഗ്ഗണിക്കുന്നിതു സകല
ജഗത്സത്വസാരത്തെ നൂനം
ധാർഷ്ട്യം പൂണ്ടിട്ടുറപ്പുള്ളൊരുഗതിധരയെ-
ത്താഴ്ത്തുമോയെന്നുതോന്നും
കുട്ടിക്കാലത്തുപോലും ഗിരിയൊടുസമമാം
ഗൗരവത്തോടുകൂടി-
പ്പെട്ടെന്നിങ്ങോട്ടു പോരുന്നൊരു ശിശുവിവനാ
വീരമോ ഗർവ്വിതാനോ?"

കുശൻ ലവസമീപം ചെന്നു് "ആയുഷ്മൻ, എന്താണു്

യുദ്ധം യുദ്ധം എന്ന ഒരു വർത്തമാനം കേട്ടതു്?" എന്നിങ്ങനെ ചോദിച്ചു. ലവൻ മറുവടി പറകയാണു്:—"കുറച്ചുണ്ടായി, അതത്ര സാരമില്ല". ഈ വാക്കുകളല്ല ലവനിൽ നിന്നു കേൾക്കാനിടവന്നതെങ്കിൽ അപ്പോൾ കാണാമായിരുന്നു കുശന്റെ ശസ്ത്രവൈഭവം!

വാല്മീകി മഹർഷിയാണു് ഉത്തരരാമചരിതത്തെ മംഗളപര്യവസായിയാക്കിത്തീർക്കുന്നതു്. ഇത്ര വിശിഷ്ടനായ ഒരു മഹർഷി ഇന്ത്യാചരിത്രത്തിൽ ദുർല്ലഭമായിട്ടേ കാണപ്പെടുകയുള്ളു. ഒരു പിതാവിന്റെയും, ആചാര്യന്റെയും ത്യാഗവര്യന്റെയും, ജനക്ഷേമകാംക്ഷിയുടേയും നിലയിൽ നിന്നുകൊണ്ടാണു് അദ്ദേഹം രാമായണകഥ നിയന്ത്രിക്കുന്നതു്. ലോകോത്തരയശസ്വിയും സൽഗുണസമ്പന്നനുമായ രാമഭദ്രന്റെ ജീവിതാപദാനങ്ങൾ പാടുവാൻ സാധിച്ചു ലോകൈകമഹാകവേ, അങ്ങില്ലെങ്കിൽ രാമായണമുണ്ടോ? ധന്യധന്യമാണു് അങ്ങയുടെ ജീവിതം. കല്പാന്തകാലത്തും നശിക്കാത്ത ഒരു കീർത്തിയാണു രാമായണകഥാ നിർമ്മാണം കൊണ്ടു് അങ്ങു സമ്പാദിച്ചിട്ടുള്ളതു്. ആ യശസ്സിനെ പൂർവ്വാധികം ഉജ്ജ്വലമാക്കിത്തീർക്കുന്നതു് അങ്ങയുടെ അനിതരസാധാരണങ്ങളായ ആർഷസ്വഭാവങ്ങളുമാണു്. കരുണയുടെ മൂർത്തിയാണു് അങ്ങു്. സൂര്യവംശത്തെ രക്ഷിക്കുന്നതിൽ അങ്ങയ്ക്കുള്ള കൗതുകം ഒന്നുവേറെതന്നെ. അങ്ങയെ വർണ്ണിക്കുന്നതിനു് അല്പവാക്കായ ഞാൻ ശക്തനാകുന്നതെങ്ങനെ? അതു് അവാഗ്ഗോചരവും അനന്യാദൃശവുമാകുന്നു.

---

# VIII

ഇനി മന്നാടിയാരുടെ ഒററശ്ലോകങ്ങളെക്കുറിച്ചാണ് ചിലതു പറയുവാനുള്ളതു്. പ്രകൃതിദേവിയുടെ ക്രുത്തരങ്ങളായ ശിവപുരിയിൽ താമസിക്കുന്ന കാലത്തു പലരുടേയും ആവശ്യമനുസരിച്ച് മന്നാടിയാർ പലപ്പോഴായി ഒട്ടനേകം ശ്ലോകങ്ങൾ എഴുതിയിട്ടുണ്ട്. പലർക്കും ഇന്നും അതാതു പദ്യങ്ങൾ ഓരോരോ ആവശ്യങ്ങൾക്ക് ഉപകരിക്കുകയും ചെയ്യുന്നുണ്ട്. നിർഭാഗ്യവശാൽ അവയെ, സൂക്ഷിക്കാതെ മന്നാടിയാർ വിട്ടുകളകയാണ് ചെയ്തിട്ടുള്ളതു്. ഒററ ശ്ലോകങ്ങൾ ശേഖരിച്ചുവച്ചിട്ട് എന്തു പ്രയോജനം? എന്ന് അദ്ദേഹം വിചാരിച്ചിരിക്കാം. എന്തായാലും മാതൃക കാണ്മാൻ ഒരു പദ്യം ഇവിടെ ഉദ്ധരിക്കാം.

രാമഞ്ചിറ മഠത്തിൽ കാവമ്മ എന്ന സംഗീത വിദുഷിയെപ്പററി ഈ ഗ്രന്ഥത്തിലൊരിടത്തു പ്രസ്താവിച്ചിട്ടുള്ള കഥ വായനക്കാർ മറന്നിരിക്കയില്ലല്ലോ. ഒരിക്കൽ കാവമ്മയെ സംബന്ധിച്ച്, ആവശ്യമുണ്ടായിട്ടോ ഇല്ലാതെയോ എന്നറിയുന്നില്ല, ഒരു പദ്യം മന്നാടിയാർ എഴുതുകയുണ്ടായി. ആ പദ്യമാണ് താഴെക്കാണുന്നതു്:—

"മാരാരാധന ചെയ്യുവാൻ മലയജംവയ്ക്കുന്ന
പാത്രങ്ങളോ;
ധീരന്മാരുടെ ധൈര്യമങ്ങു കളുവാനുള്ളോരസ്ത്ര
ങ്ങളോ;
പാരം ഭംഗിയൊടൊട്ടം വിടർന്നു വിലസും
നീലാബ്ജപത്രങ്ങളോ;
ഹാ! രാമഞ്ചിറമന്ദിരത്തിലമരും കാവിന്റെ
നേത്രങ്ങളോ?"

നടനകലാകൗശലയായ കാവ്യരമയുടെ കണ്ണുകളെ കവി ഉല്ലേഖനം ചെയ്തിരിക്കുന്നതു നോക്കുക. പുഷ്പബാണനെ ആരാധിക്കുവാനുള്ള ചന്ദനച്ചാറു വച്ചുവാൻ മതിയായ രണ്ടു പാത്രങ്ങൾ; വികാരഹേതുക്കളുണ്ടായാലും വികാരികളാകാത്ത വജ്രഹൃദയന്മാരുടെ ധൈൎയ്യം കളവാനുള്ള സൂത്രങ്ങളാണു കാവ്യരമയുടെ കണ്ണുകൾ; പോരാ; വളരെ ഭംഗിയിൽ വിടൎന്നു ശോഭിക്കുന്ന നീലത്താമരയിതളുകളാണു് അവ. പോരെ, ഇതിലധികം ഭംഗിയായി സൗന്ദൎയ്യസാരസൎവ്വസ്വമായ ഒരു വസ്തുവിനെ വൎണ്ണിക്കാൻ മറെറാരാൾക്കു് കഴിയുമെന്നു തോന്നുന്നില്ല. മനുഷ്യശരീരത്തെ സുന്ദരവും ആകൎഷ്യവുമാക്കിത്തീൎക്കുന്നതു കണ്ണുകളാകുന്നു. അവയാണു സത്യത്തിൻെറയും സൗന്ദൎയ്യത്തിൻെറയും കലവറകൾ; എല്ലാത്തരം ദിവ്യതയുടേയും നിദാനമാണു് അവ.

<u>മന്നാടിയാരുടെ ഫലിതം</u> 'നല്ല ഹൃദയത്തിൽനിന്നേ യഥാൎത്ഥഫലിതം പുറപ്പെടുകയുള്ളൂ' എന്നൊരു പഴഞ്ചൊല്ലുണ്ടു്. മന്നാടിയാരുടെ ഗൗരവബുദ്ധിയുടേയും പ്രൗഢമനഃസ്ഥിതിയുടേയും ഇടയിൽ ഫലിതത്തിനും ഒരു സ്ഥാനം ഉണ്ടായിരുന്നുവെന്നു കാണുന്നുണ്ടു്. ഇടവിടാതെ നാലഞ്ചു മണിക്കൂർനേരം വേലയെടുത്തവനു് ഒരു സുഖനിദ്രയുടെ ആവശ്യം ഒഴിച്ചുകൂടാത്തതായിരിക്കുന്നതുപോലെ മാനസികാപരിശ്രമം ചെയ്യുന്ന ഒരു സഹൃദയൻെറ ജീവിതത്തിനു വിനോദവും അപരിഹാൎയ്യമാണു്. നിരുപദ്രവിയായ ഫലിതക്കാരനാകണമെങ്കിൽ കുറെയേറെ വിഷമം ഉണ്ടു്. ഹാസസാഹിത്യത്തിൻെറ പേരും പറഞ്ഞു മനുഷ്യൻെറ ദോഷഭാഗങ്ങൾമാത്രം എടുത്തു കാട്ടി കളിയാക്കുന്ന ലേഖനപരമ്പരകൾ ഇന്നു് എവിടെയും കാണാം. ഇവയൊക്കെ ഫലിതങ്ങളുടെ ഉൗററ

വകളാണു പോലും! പക്ഷെ മന്നാടിയാർക്ക് ഇത്തരം പരിഹാസകവനങ്ങളെഴുതുന്നതിലും ഫലിതം പറയുന്നതിലും തീരെ ശ്രദ്ധയുണ്ടായിരുന്നില്ല. അധികം മനോവേദന നേരിടാതെ 'തമാശക്കുവേണ്ടി തമാശ പറയുക' അദ്ദേഹത്തിനു വളരെ പ്രിയമാണ്. അതുകൊണ്ടു ആരും അദ്ദേഹത്തോടു പരിഭവിക്കാറുമില്ല. മന്നാടിയാരവർകളുടെ പരിഹാസകവനത്തിന്റെ രീതി കാണാൻ വേണ്ടി ഒരു പദ്യം ഇവിടെ ചേർക്കാമെന്നു വിചാരിക്കുന്നു.

മന്നാടിയാർ തൃശ്ശിവപേരൂർ, അഭിഭാഷകനായിരുക്കുന്ന കാലത്തൊരിക്കൽ അദ്ദേഹത്തെ കാണുന്നതിനു ദുരഭിമാനിയും, ആഡംബരാസക്തനുമായ എലപ്പുള്ളി കേനാത്തു പഴയ വീട്ടിൽ ഗോപാലമേനോൻ ചെല്ലുകയുണ്ടായി. ആ സമയത്തു മന്നാടിയാർ ആത്മസുഹൃത്തുക്കളായ ചമ്പത്തിൽ അച്യുതമന്നാടിയാർ, കേനാത്തു മാധവമേനോൻ, എരവമന്നാട്ടിൽ കൃഷ്ണമന്നാടിയാർ എന്നിവരൊന്നിച്ച് 'ഉണ്ടയില്ലാത്ത വെടി'കളും പൊട്ടിച്ചുകൊണ്ടു ഇരിക്കയായിരുന്നു. കഥാനായകന്റെ ഭാര്യ, കോരപ്പുത്തുകൊച്ചുകുട്ടിയമ്മ അതിഥികൾക്കു ലഘുഭക്ഷണം നൽകി. ബുഭുക്ഷുവായ ഗോപാലമേനോൻ മററുള്ളവരെ കണക്കാക്കാതെ ഭക്ഷണപാത്രത്തിൽ ഏറിയ ഭാഗവും 'ചെലുത്തിവിടുക'യാൽ ഇയാളെ കണക്കിലൊന്നു കളിയാക്കണമെന്നു മററുള്ളവർ ഉറച്ചു. ഇവരെ ഇങ്ങനെതന്നെവേണം പററിക്കുവാൻ എന്ന് ഗോപാലമേനവനും ആശംസിച്ചു. മന്നാടിയാർ പരമാർത്ഥം അറിഞ്ഞ ഉടനെ ഗോപാലപ്പേം ശമിപ്പിക്കുന്നതിനു പററുന്ന ഒരു വിനോദപദ്യം നിർമ്മിച്ചു. അതാണു താഴെ ഉദ്ധരിക്കുന്നത്—

"കേമൻകേനാത്തുവീട്ടിൽക്കലമതിലുള്ള
വായോരു ചോറൊക്കെയും തി-
ന്നാമോദംപൂണ്ടു ക്രൂരൻ പലവിധ പലഹാരത്തി-
നോകാലനോർത്താൽ
കാമൻതാനെന്നുള്ളോരു പരമമഹാവിഡ്ഢി;
വീട്ടിൽക്കലന്വി-
ശ്രീമാറാക്കരമേകന്നൊരുപരമമഹാവിഡ്ഢി
ഗോപാലമേനോൻ."

അതിഥികളെല്ലാം പദ്യം കേട്ടു പൊട്ടിച്ചിരിച്ചു. കഥാനായകന്റെ സ്വഭാവം നല്ലതുപോലെ അറിഞ്ഞിരുന്നതുകൊണ്ട് ഗോപാലമേനവന്നു ഒട്ടുംതന്നെ പരിഭവവും ഉണ്ടായിരുന്നില്ല. അദ്ദേഹവും പേരിന്നുവേണ്ടി ചിരിക്കാതിരുന്നില്ല.

ചതുരംഗപ്രാവീണ്യം. മന്നാടിയാർക്കു കവിതയെഴുത്തെന്നപോലെതന്നെ ഏററവും പ്രിയപ്പെട്ട ഒന്നായിരുന്നു ചതുരംഗക്കളി. ധാരാളം ബുദ്ധിശക്തിയും യുക്തിയും മുൻനിറുത്തി കളിക്കേണ്ടുന്ന ഒന്നാണ് ചതുരംഗം. അതിനാൽ മന്നാടിയാർ, ചില ദിവസം കളിയുള്ളതുകൊണ്ട് കോടതിക്ക് പോകാൻ പോലും മറക്കുകയുണ്ടായിട്ടുണ്ട്. കളിയിൽ അദ്ദേഹത്തിന്നുള്ള സാമർത്ഥ്യം, അക്കാലത്തുള്ള ചതുരംഗവീരന്മാരിൽ പലരേയും വിസ്മയിപ്പിച്ചിരുന്നു. അഴീക്കോട്ടുള്ള ഒരു മുസ്ലീംമാന്യൻ മലബാർ മുഴുവൻ സഞ്ചരിച്ച് ചതുരംഗക്കളിയിൽ തനിക്കുള്ള പ്രാഗത്ഭ്യത്തെ സ്വർണ്ണമുദ്രകൾ കൊണ്ടും സാക്ഷിപത്രങ്ങൾ കൊണ്ടും വിശദമാക്കി, മന്നാടിയാരോട് ഒരു കൈ നോക്കുവാനുദ്ദേശിച്ചു തൃശ്ശിവപേരൂരെത്തി. രണ്ടു ദിവസം മുഴുവൻ അവർ ചതുരംഗം കളിച്ചു. ജയാപജയങ്ങൾ ഇരുകൂട്ടർക്കും ഉണ്ടായില്ല. മന്നാ-

ടിയാരെ, "അവിടന്ന ഒന്നാംതരം വക്കീൽ മാത്രമല്ല ചതുരംഗസമരത്തിൽ തികഞ്ഞ ഒരു സേനാധിപൻ കൂടിയാണെന്ന" സ്തുതിച്ചുകൊണ്ട് എതിരാളി 'സലാം' ചെയ്തു യാത്രയായി. ചതുരംഗത്തിലും മന്നാടിയാർ ഒട്ടും പിന്നോക്കമല്ലെന്ന കാണിപ്പാനാണ് ഇത്രയും തുറന്നെഴുതിയത്.

ഓർമ്മശക്തി. മന്നാടിയാർക്കുള്ള ഗുണങ്ങളിൽ പ്രശംസാർഹമായിട്ടുള്ളത് അദ്ദേഹത്തിൽ കുടികൊണ്ടിരുന്ന അനുപമമായ ധാരണാശക്തിയാണ്. ഈ ശക്തിയുടെ ആഴം എത്രത്തോളമെന്നറിയുന്നതിനുവേണ്ടി, കേനാത്തു അമ്പിച്ചിക്കുഞ്ഞിയമ്മ ഒരിക്കൽ മന്നാടിയാരെഴുതിയ തടാതകാപരിണയം തിരുവാതിരപ്പാട്ടിൽനിന്ന കുറെ ഏടുകൾ മാററിവയ്ക്കുകയും, അതു പൂർത്തിയാക്കിത്തരുന്നതിന് ആ മഹതി കഥാനായകനോടാവശ്യപ്പെടുകയും ചെയ്തു. മാററിവയ്ക്കാതെ ശേഷിച്ചഏടുകൾ ഒരാവർത്തി മനസ്സിരുത്തി വായിച്ചതിനുശേഷം മന്നാടിയാർ ബാക്കിയുള്ളഭാഗം നിഷ്പ്രയാസം എഴുതിക്കൊടുത്തു. ഒത്തുനോക്കിയപ്പോൾ അവയ്ക്കു യാതൊരു വ്യത്യാസവുമില്ലെന്ന കുഞ്ഞിയമ്മയ്ക്കു ബോധ്യമായി. നോക്കുക, മന്നാടിയാരുടെ ഓർമ്മശക്തി!

സമുദായാഭിമാനം. സാഹിത്യരംഗത്തിലും, ചതുരംഗക്കളിയിലും മാത്രമല്ല, മന്നാടിയാരുടെ ശ്രദ്ധ പതിഞ്ഞിരുന്നത്. അദ്ദേഹം ഊർജ്ജസ്വലനായ ഒരു സമുദായാഭിമാനികൂടിയായിരുന്നു.

"സജാതോ യേന ജാതേന
യാതിവംശസ്സമുന്നതിം
പരിവർത്തിനിസംസാരേ
മൃതഃ കോ വാ ന ജായതേ"

എന്ന തത്വം മന്നാടിയാർ അറിയുകമാത്രമല്ല അക്ഷരംപ്രതി അനുഷ്ഠിക്കയും ചെയ്തിട്ടുണ്ട്. സമുദായശ്രേയസ്സിനുവേണ്ടി യത്നിക്കുന്നതിന്ന മന്നാടിയാർ ഒരിക്കലും മടിച്ചിട്ടില്ല. പുരാതന നായർകുടുംബങ്ങളിൽ നടപ്പിലിരിക്കുന്ന അപരിഷ്കൃത സമ്പ്രദായങ്ങൾ നശിപ്പിച്ചു തൽസ്ഥാനങ്ങളിൽ ശ്രേയോൻമുഖങ്ങളായ ആചാരങ്ങൾ നടപ്പിൽവരുത്തുവാൻ അദ്ദേഹം അത്യന്തയത്നം ചെയ്തിരുന്നു. സ്ത്രീകൾ അർദ്ധനഗ്നകളായി നടക്കുന്നതു മന്നാടിയാർക്ക ദുസ്സഹമായിത്തോന്നി. നായർപ്രഭുകുടുംബങ്ങളിലെ സ്ത്രീകൾ ഇങ്ങനെതന്നെവേണമല്ലൊ നടക്കുവാൻ! ലജ്ജാവഹംതന്നെ. മാമൂൽപ്രിയന്മാരായ കാരണവന്മാരെ പറഞ്ഞു സമ്മതിപ്പിച്ച് സ്ത്രീകളെ പരിഷ്കൃതരീതിയിൽ വസ്ത്രധാരണം ചെയ്യിക്കുവാൻ മന്നാടിയാർക്ക സാധിച്ചു. അദ്ദേഹം അവരെ മുഷിപ്പിക്കാതെ സൌകൎയ്യംപോലെ കാൎയ്യം പറഞ്ഞു മനസ്സിലാക്കി സമ്മതിപ്പിച്ചുകൊണ്ടാണ് ആചാരപരിഷ്കാരം വരുത്തിയതു്. അതിനാൽ സമുദായമദ്ധ്യത്തിൽ ഒരൊച്ചപ്പാടുമുണ്ടാകാതെ കഴിഞ്ഞുകൂടി.

ഒരിക്കൽ കേനാത്തുവീട്ടിൽ അതികേമമായ ഒരു കെട്ടുകല്യാണമുണ്ടായി. സ്ത്രീകൾ അർദ്ധനഗ്നകളായി ഓടിനടക്കുന്നതു കണ്ടു ദുഃഖിതനായിത്തീൎന്ന മന്നാടിയാർ ഈ അപരിഷ്കൃതസമ്പ്രദായം ഇനി നിമിഷനേരംപോലും നിലനിൎത്തിക്കൂടെന്ന ശപഥപൂൎവ്വം ശഠിച്ചു. മന്നാടിയാരുടെ ഉല്പതിഷ്ണുത്വം യാഥാസ്ഥിതികന്മാരെ ക്ഷോഭിപ്പിച്ചുവെങ്കിലും ഒടുവിൽ അവരെല്ലാം അദ്ദേഹത്തിന്റെ നയത്തിനും സ്വാധീനശക്തിക്കും വിധേയരായിത്തീൎന്നു. ഉടനെ കല്യാണപ്പന്തൽ നഗ്നതമാച്ചുന്നാംഗിമാരുടെ ആഹ്ളാദധ്വനികൊണ്ടുമുഖരിതമായ

അദ്ദേഹം സമുദായാഭിവൃദ്ധി വാസ്തവമായും കൊതിച്ചിരുന്ന ഒരു യഥാർത്ഥമനുഷ്യനാണെന്നു താഴെ പ്രസ്താവിക്കുന്ന കഥ സാക്ഷ്യം വഹിക്കുന്നുണ്ട്. ഒരിക്കൽ മദ്രാസിലുള്ള ഒരു പരദേശബ്രാഹ്മണവക്കീൽ, തൃശ്ശിവപേരൂരുള്ള നായർസ്ത്രീകൾ പ്രായേണ ദുർവൃത്തകളാണെന്നു പ്രസ്താവമദ്ധ്യേ മറെറാരു വക്കീലിനെ ധരിപ്പിക്കയുണ്ടായി. ഈ സംഭവം എങ്ങനെയോ മന്നാടിയാരറിഞ്ഞു. ഒരിക്കൽ നമ്മുടെ മദ്രാസ് വക്കീൽ മദ്ധ്യവേനൽക്കാലത്തു കോടതിപൂട്ടി സ്നേഹിതന്മാരൊന്നിച്ച് തൃശ്ശൂർ വന്നപ്പോൾ തൃശ്ശൂരുള്ള സ്ത്രീകളുടെ സ്വഭാവം എത്രത്തോളം വികൃതമെന്ന് ഒന്നു കാണിച്ചുകൊടുക്കുവാൻ മന്നാടിയാരും തീർച്ചപ്പെടുത്തി. പരദേശബ്രാഹ്മണവക്കീൽ തൃശ്ശിവപേരൂരുള്ള നായർകുടുംബങ്ങളിൽ പലതിലും 'കേറിയിറങ്ങി, അവയിൽ ഒന്നിലെങ്കിലുംനിന്നു ഒരു സ്ത്രീയെയെങ്കിലും കാണ്മാൻ വക്കീൽസ്വാമിക്കു കഴിവുണ്ടായില്ല. അദ്ദേഹം ലജ്ജിതനായി മടങ്ങി. മന്നാടിയാരുടെ സമുദായസ്നേഹം എങ്ങനെ തൃശ്ശിവപേരൂരിലെ നായർകുടുംബങ്ങളെ ദുര്യശസ്സിൽ നിന്നു രക്ഷിച്ചു എന്ന് ഇന്നും അധികമാർക്കും മനസ്സിലായിട്ടില്ല.

മന്നാടിയാർ "സ്വതേ ഒരമാന്തക്കാരനായിരുന്നു" എന്നു ചിലർക്കഭിപ്രായമുള്ളതായിക്കാണുന്നു. ഇതൊരിക്കലും ശരിയല്ല. ഭാഷയ്ക്കും, സമുദായത്തിനും, സാഹിത്യത്തിനും വേണ്ടിയുള്ള അശ്രാന്തയത്നംകൊണ്ടും, അഭിഭാഷകവൃത്തികൊണ്ടും മിക്കവാറും ഗ്രസ്തമായിരുന്ന മന്നാടിയാരുടെ ആയുഷ്കാലം. അത്തരത്തിൽസമയംപോരാതെ കഴിഞ്ഞുകൂടിയ അദ്ദേഹത്തെ അമാന്തക്കാരനാക്കുന്നതു വാസ്തവത്തിൽ ഒരു വലിയ പാപംതന്നെയാണ്.

"തൃശ്ശിവപേരൂർപോയ്ഞാൻ
വിശ്രുത മന്നാടി, സി. പി. ജഡ്ജികളെ
വിശ്വാസമൊടും സഭയുടെ
വിശ്വഭരമതെച്ഛിരസ്സിലേല്പിച്ചേൻ"

ഭാഷാപോഷിണിസഭ തൃശ്ശിവപേരൂർ വച്ചു നടത്തുന്നതിനുള്ള ഭാരം, കവിചക്രവൎത്തി, കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ തിരുമനസ്സുകൊണ്ടു മന്നാടിയാർ പ്രഭൃതികളുടെ ശിരസ്സിലാണു ചുമത്തിയതു്. ഈ സംഗതിയിൽ നിന്നു നമുക്കു മനസ്സിലാക്കാവുന്നതു് മന്നാടിയാർ ഇങ്ങനെയുള്ള കാൎയ്യങ്ങളിൽ മുന്നിട്ടുനിന്നു പ്രവൎത്തിക്കാൻ ഏററവും പററിയ ആളാണെന്നു സംഗതിയാകുന്നു.

മന്നാടിയാർ 'പരിഷ്ക്കാരം' 'പരിഷ്ക്കാരം' എന്നു വൃഥാ മുറവിളികൂട്ടി തികഞ്ഞ യഥാസ്ഥിതികത്വം അഭിനയിക്കുന്ന കൂട്ടത്തിൽപെട്ട ആളായിരുന്നില്ല. അദ്ദേഹം പരിഷ്കൃതനാണു്. തൃശ്ശിവപേരൂർനഗരത്തിൽ ആദ്യമായി ഒരു സൈക്കിൾ ഉപയോഗിച്ചതു മന്നാടിയാരായിരുന്നു. ഇപ്പോൾ പാലക്കാട്ടു് മോയൻഗേൾസ്സ്കൂളിൽ പ്രാധാനാദ്ധ്യാപികയായിരിക്കുന്ന ചിന്നമ്മു മന്നാടിശ്ശ്യാർ ബി. ഏ. അവർകളെ, ഇംഗ്ലീഷുവിദ്യാഭ്യാസം ചെയ്യിച്ചതു മാതുലനായ ചാത്തുക്കുട്ടി മന്നാടിയാരായിരുന്നു. ആംഗലഭാഷാഭ്യസനം നിഷിദ്ധവും, ആർഭാടപരവുമാണെന്നുള്ള ജനബോധത്തിനു പ്രാബല്യം ഉണ്ടായിരുന്ന കാലത്താണു്, മന്നാടിയാർ ആ വക അഭിപ്രായങ്ങളെ തൃണവൽഗണിച്ചു് സ്ത്രീവിദ്യാഭ്യാസാഭിരുചി പ്രദർശിപ്പിച്ചു് ഭാഗിനേയിയെ വിദ്യാലയത്തിൽച്ചേൎത്തു പഠിപ്പിച്ചതു്. മന്നാടിയാരുടെ കുടുംബത്തിൽ ഇംഗ്ലീഷു് വിദ്യാഭ്യാസംസിദ്ധിച്ചവരായി വേറെയും പലരുമുണ്ടു്. അവരും

മന്നാടിയാരുടെ വിദ്യാഭ്യാസരുചിയാണു് പ്രകാരാന്തരേണ പ്രദർശിപ്പിച്ചിട്ടുള്ളതു്.

ഒരു സാഹിതീഭക്തൻ എഴുതുകയാണു്: "ഇപ്രകാരം പല സംഗതികളും ആലോചിച്ചാൽ പരേതനായ ശ്രീമാൻ ചമ്പത്തിൽ ചാത്തുക്കുട്ടിമന്നാടിയാർ ഒരു സുപ്രസിദ്ധ ഭാഷാകവിയുടെയും, ഒരു പൊതുകാര്യപ്രസക്തന്റേയും, ഒരു തികഞ്ഞ സമുദായാഭിമാനിയുടെയും, അതിബുദ്ധിമാനായ ഒരു കലാനിപുണന്റേയും നിലയിൽ മലയാളികൾക്കു് അനുകരണീയമായ ജീവിതാദശത്തോടുകൂടി പ്രശോഭിച്ച ഒരു മാന്യദേഹമായിരുന്നു എന്നുള്ളതു നിർവ്വിവാദമാകുന്നു."



(സമാപ്തം)

---

Printed at The Sarada Printing Works, Trivandrum.